# റൂസ്‌വെൽറ്റ്
# കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ
## (ഒറിജിനൽ)

ശ്രീകേഷ് പുതുവാശ്ശേരി

Roosevelt

# COMMUNIST MANIFESTO

(original)

Malayalam Translation
By

## SREEKESH PUTHUVASSERY



APC BOOKS
Kumbanad, Kerala
https://apcbooks.in

# ഉള്ളടക്ക പട്ടിക



## ഭാഗം ഒന്ന്

കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോയുടെ ചരിത്രം



## ഭാഗം രണ്ട്

പ്രകൃതിനിയമത്തിൽ അധിഷ്ഠിതമായ ഭരണശാസ്ത്രം

## ഈ ഗ്രന്ഥം ഉപയോഗിക്കേണ്ട വിധം

സാധാരണ രീതിയിൽ ഭൂരിഭാഗം വായനക്കാരും ഒരു പുസ്തകം തുറന്നാൽ അതിന്റെ ആമുഖം വായിക്കാതെ നേരിട്ട് അദ്ധ്യായങ്ങളിലേയ്ക്ക് കടക്കുകയാണ് പതിവ്. എന്നാൽ അതിൽ നിന്നും തികച്ചും വ്യത്യസ്തമായി ഈ ഗ്രന്ഥം നിങ്ങൾ ആമുഖത്തിൽ നിന്നും വായിച്ച് തുടങ്ങണം. ഒഴിവാക്കപ്പെടാൻ ഈ ഗ്രന്ഥത്തിൽ അപ്രസക്തമായ ഒരു ഭാഗവും ഇല്ല എന്ന് മാത്രമല്ല, ഇതിന്റെ ആമുഖങ്ങളിൽ പ്രാധാന്യം നിറഞ്ഞതും ഗ്രന്ഥത്തിന്റെ പ്രതിപാദ്യ വിഷയത്തിൽ അന്തർലീനവും അടിസ്ഥാനമാക്കപ്പെട്ടതുമായ പല കാര്യങ്ങളും ഗ്രന്ഥകർത്താവ് പറഞ്ഞു വച്ചിരിക്കുന്നു. ഒഴിക്കപ്പെടുന്ന ആമുഖങ്ങളിലൂടെ ഗ്രന്ഥത്തിന്റെ അന്തസത്തയിൽ നിന്നും ചിലഭാഗങ്ങൾ വായനക്കാരന് അജീർണ്ണകരമെന്ന തോന്നൽ ഉളവാക്കപ്പെടാൻ കാരണമായേക്കാം.

## മലയാളം പതിപ്പിന്റെ ആമുഖം

ഈ ഗ്രന്ഥം 1841ൽ ഇല്ല്യൂമിനാറ്റി അംഗമായ ക്ലിന്റൺ റൂസ്‌വെൽറ്റിനാൽ രചിക്കപ്പെട്ടിട്ടുള്ളതും ഇല്ല്യൂമിനിസ്റ്റ്-സോഷ്യലിസ്റ്റ്-കമ്മ്യൂണിസ്റ്റ് ഗൂഢാലോചനയുടെ സ്ഥാപകനായ ആദം വൈഷോപ്റ്റിന്റെ ഏകലോക സ്വേച്ഛാധിപത്യം എന്ന കാഴ്ചപ്പാടിനെ അടിസ്ഥാനമാക്കി ഉള്ളതുമാണ്. സർവ്വദേശീയത എന്ന ഓമനപ്പേരിൽ കമ്മ്യൂണിസ്റ്റുകളുടെ ഇടയിൽ സ്ഥാനം പിടിച്ച ആശയം അതിന്റെ ഉണ്മയായ അർത്ഥതലങ്ങളെ സാധാരണക്കാരന്റെ മനസ്സിൽ നിന്നും ഗൂഢമായി മറച്ചു പിടിച്ചിരുന്നു എന്ന് വേണം കരുതാൻ. ഈ ഗ്രന്ഥം ഇമാനുവൽ .എം. ജോസഫ്സൺ 1955ൽ പുന:പ്രസിദ്ധീകരിക്കുകയുണ്ടായി. മലയാളം വിവർത്തനം അദ്ദേഹത്തിന്റെ ഗ്രന്ഥത്തെ അടിസ്ഥാനമാക്കിയിട്ടുള്ളതാണ്. ജോസഫ്സൺ ആത്യന്തികമായി മനുഷ്യന് നഷ്ടപ്പെട്ട സ്വാതന്ത്ര്യം പുനസ്ഥാപിക്കപ്പെടട്ടെ എന്ന പ്രത്യാശയാലാണ് ഈ ഗ്രന്ഥം മുന്നോട്ട് വച്ചിരിക്കുന്നത്. ഈ ഗ്രന്ഥത്തിലെ അന്തസത്തകൾ രണ്ട് ഭാഗങ്ങളായി തരം തിരിക്കപ്പെട്ടിരിക്കുന്നു. ആദ്യഭാഗം ഇല്ല്യൂമിനിസ്റ്റ്-സോഷ്യലിസ്റ്റ്-കമ്മ്യൂണിസ്റ്റ് ഗൂഢാലോചനയുടെ ഉദയവും വളർച്ചയും അതിന്റെ സ്ഥാപകനായ ആദം വൈഷോപ്റ്റിന്റെ പ്രവർത്തനങ്ങളും വിവരിക്കുന്നു. രണ്ടാം ഭാഗം അത് അധിഷ്ഠിതമാക്കപ്പെട്ടിരിക്കുന്ന ഭരണകൂടത്തിന്റെ ശാസ്ത്രമാണ്. ഈ ഗ്രന്ഥം മലയാളത്തിലേയ്ക്ക് വിവർത്തനം ചെയ്യാൻ എന്നെ പ്രേരിപ്പിച്ച പലഘടകങ്ങൾ ഉണ്ട്. അതിൽ പ്രാധാന്യം നിറഞ്ഞത് ഈ ഗ്രന്ഥത്തിന്റെ സമകാലീകമായുള്ള പ്രസക്തിയാണ്. ഏകദേശം 250 വർഷങ്ങൾക്ക് മുൻപ് 1776ൽ സ്ഥാപിതമായ ഒരു സംഘടനയുടെ ആശയങ്ങളുടെ ആവിഷ്കാരമാണ് ഇന്നും ലോകത്ത് നടന്നുകൊണ്ടിരിക്കുന്നതെന്നും മസ്തിഷ്ക പ്രക്ഷാളനം നടത്തപ്പെട്ട ജനങ്ങൾ മൂലം അവർ മാത്രമല്ല ലോകമെമ്പാടുമുള്ള മനുഷ്യരാണ് അതിന്റെ ബലിയാടുകളായി തീരാൻ വിധിക്കപ്പെട്ടിരിക്കുന്നത് എന്നതും തികച്ചും സംഭ്രമജനകമായ ഒരു കാര്യമാണ്. അതേസമയം ആ ഗൂഢാലോചനയിലൂടെ "വൺ വേൾഡ് ഓർഡർ" എന്ന അവരുടെ സ്വേച്ഛാധിപത്യ മനോഭാവം നിറഞ്ഞ സ്വാർത്ഥമായ ലക്ഷ്യത്തിലേയ്ക്ക് അവർ എത്രയോ അടുത്തെത്തിയിരിക്കുന്നു എന്നത്, ഭാവി എന്തായിരിക്കും എന്നതിനെപ്പറ്റി സങ്കൽപ്പിക്കാൻ കഴിയുന്ന മനുഷ്യരൂപമുള്ള ഓരോർത്തർക്കും രക്തം കട്ടപിടിക്കുന്ന തരത്തിലുള്ള ഭയാനകമായ ഓർമ്മ മാത്രമായിരിക്കും.

കമ്മ്യൂണിസത്തിന്റെ ഉദയവും വളർച്ചയും മനുഷ്യന്റെ ദാരിദ്ര്യവും, കഷ്ടപ്പാടുകളും മുതലെടുത്ത് തന്നെ ആയിരുന്നു. വരേണ്യ ജൂതസമൂഹം മുന്നോട്ട് വയ്ക്കുന്ന ഏത് ആശയങ്ങളും കഴിഞ്ഞ കുറച്ച് സഹസ്രാബ്ദങ്ങളായി അത്തരത്തിൽ തന്നെയാണ്. അതിൽ ഒരുപക്ഷേ, ക്രൈസ്തവ, ഇസ്ലാമീക ആശയങ്ങളെ അടിച്ചേൽപ്പിക്കുന്നതിൽ ഇക്കാലത്ത് നടത്തുന്ന പ്രവർത്തന പദ്ധതികൾ മുതൽ ആര്യജൂത ബ്രാഹ്മണർ കഴിഞ്ഞ കുറേകാലങ്ങളായി പുന സ്ഥാപിക്കാൻ ശ്രമിക്കുന്ന ചിലകാര്യങ്ങളും ഈ സന്ദർഭത്തിൽ സംശയാസ്പദ മായ രീതിയിൽ തന്നെ ഭൂതകാലത്തിലെ അനിഷ്ടസംഭവങ്ങളുടെ എല്ലിൻ തോടുകൾ തിരയുന്നതിന്റെ ഓർമ്മയുണർത്തുന്നു. എന്നാൽ സംശയമില്ലാത്തത് ഈ സംഭവങ്ങൾ എല്ലാം തന്നെ കെട്ടുപിണഞ്ഞ് ഒന്നിനോട് ഒന്ന് ബന്ധപ്പെട്ടി രിക്കുന്നു എന്നതും തിരശീലയ്ക്ക് മുന്നിൽ കാണുന്നതിൽ നിന്നും വിരുദ്ധമായി പിന്നിൽ ചില വ്യക്തമായ ഉദ്ദേശ്യങ്ങൾ ഉണ്ട് എന്നതും ഉറപ്പുള്ള കാര്യമാണ്. ഈ ഗ്രന്ഥത്തിന്റെ വിവർത്തനവേളയിൽ പലഭാഗത്തും ഈ ഗ്രന്ഥം എന്നെ ആശ്ചര്യ പ്പെടുത്തിയിട്ടുണ്ട്. അതുപോലെത്തന്നെ മറ്റ് ചിലഭാഗത്ത് തികച്ചും അസംബന്ധ മായ പ്രസ്ഥാവനകളും ഉപമകളും കൊണ്ട് എന്നെ അസ്വസ്ഥനാക്കിയിട്ടുമുണ്ട്. ഇത്തരം വിഡ്ഢിത്വം നിറഞ്ഞ ആശയങ്ങളിലൂടെ മനുഷ്യൻ എപ്രകാരം സഞ്ചരി ക്കും എന്ന ചിന്ത ആദ്യം എന്നിൽ ആശയക്കുഴപ്പം ഉണ്ടാക്കി എങ്കിലും കാലഹര ണപ്പെട്ടതും മനുഷ്യന്റെ കേവലയുക്തിക്ക് ലവലേശം നിരക്കാത്തതുമായ പല ആശയങ്ങളും ഇന്നും നിലനിൽക്കുന്നത് കമ്മ്യൂണിസ്റ്റുകാരിലൂടെ മാത്രമല്ല അക്കൂട്ടത്തിൽ അനവധി മതങ്ങളും സംഘടനകളും വിഖ്യാതരായ ജനങ്ങളും ഉൾപ്പെടുന്നു എന്നത് ഇതിന് പിന്നിലുള്ള ഉപജാപങ്ങളുടെ ഹേതു തിരയുന്നവർ തികച്ചും സന്ദേഹത്തോടെ നോക്കിക്കാണേണ്ടതാണ്. എന്നാൽ മനുഷ്യനിലുള്ള പ്രജ്ഞയുടെ അളവ് മനുഷ്യനെ എപ്രകാരം പാകപ്പെടുത്തി എടുക്കുന്നു എന്നതി നെ മാത്രം ആശ്രയിച്ചിരിക്കുന്ന കാര്യമാണെന്ന ബോധം എന്നിലെ ആശയ ക്കുഴപ്പം ദൂരികരിക്കുകയുണ്ടായി. എത്ര യുക്തിരഹിതമായ കാര്യമായിരുന്നാലും അതിനെ ജനങ്ങളെക്കൊണ്ട് അംഗീകരിപ്പിക്കുവാൻ കൃത്യമായതും തന്ത്രപരമാ യതുമായ ഒരു കർമ്മ പദ്ധതി ആവശ്യമാണ്. അതു തന്നെയാണ് കമ്മ്യൂണിസ ത്തിന്റെ കാര്യത്തിലും സംഭവിച്ചിട്ടുള്ളത്. സത്യത്തിൽ അവർ ജനനന്മക്കായി എന്ന ഭാവേന മുന്നണിപ്പോരാളികളെ നിർത്തി പിന്നിൽ നിന്നും ബുദ്ധികൊണ്ട് മാത്രം കളിച്ച് നേടിയ പല കാര്യങ്ങളും ദരിദ്രജനതയ്ക്ക് നന്നായി ബോധിച്ചു

എന്നതാണ്. പാവപ്പെട്ടവന് എന്നും പണമുള്ളവനോടുള്ള അപകർഷതാബോധം മുതലെടുത്ത് ലഹളകൾ ഉണ്ടാക്കി കൊള്ളയടിച്ച് നശിപ്പിച്ചതും കൊള്ളയടിച്ച് സ്വരൂപിച്ചതുമെല്ലാം കമ്മ്യൂണിസ്റ്റുകാരെന്ന് വീമ്പിളക്കി നടക്കുന്ന ദരിദ്രരായ സാധാരണ ജനങ്ങൾക്ക് വേണ്ടി ആയിരുന്നില്ല. അവരുടെ ജീവിത സാഹചര്യ ങ്ങളെ മെച്ചപ്പെടുത്തുവാൻ അവ സഹായിച്ചതുമില്ല. പകരം മാനവരാശിയുടെ സ്വാതന്ത്ര്യത്തിന് മേൽ അവസാനത്തെ ആണിയും അടിക്കുവാൻ സജ്ജമാകുന്ന മറ്റൊരു കുത്തകയുടെ ഉദയത്തിനുള്ള മൂലധന സമാഹാരത്തിന് വേണ്ടി ആയി രുന്നു ഈ കൊള്ളയും കൊള്ളിവയ്പ്പും കൊലപാതങ്ങളും എന്ന് ചിന്തിക്കുവാ നുള്ള ശേഷി പോലും ലോകമെമ്പാടുമുള്ള ദശലക്ഷക്കണക്കിന് വരുന്ന കമ്മ്യൂ ണിസ്റ്റ് അനുയായികൾക്ക് ഉണ്ടായിരുന്നില്ല എന്നതാണ് യഥാർത്ഥ്യം. എന്നിട്ടും അവർ പ്രബുദ്ധരായ ജനങ്ങളാണ് എന്ന് ഈ നിസ്സാരരായ കൂട്ടത്തെ പറഞ്ഞ് വിശ്വസിപ്പിക്കുന്നതിൽ ഇല്ല്യൂമിനിസ്റ്റുകൾ വിജയിച്ചു എന്നത് അവരെ സംബന്ധി ച്ചിടത്തോളം ശ്ലാഘനീയമായ കാര്യമാണ്.

പ്രബുദ്ധതയെപ്പറ്റി പറയുമ്പോൾ മുൻപ് കമ്മ്യൂണിസം നിലനിന്നിരുന്ന രാജ്യ ങ്ങളുടെ ഇന്നത്തെ അവസ്ഥ എന്താണ് എന്ന് ചിന്തിക്കുന്നത് വളരെ നല്ലതാണ്. അതുപോലെ തന്നെ കമ്മ്യൂണിസ്റ്റ് രാജ്യങ്ങളായിരുന്ന ചൈനയിലേയും കൊറിയ യിലേയും ജനങ്ങളുടെ സ്വാതന്ത്ര്യത്തിന് എന്ത് സംഭവിച്ചു എന്ന് അവർക്കല്ലാതെ ഇത്രയും വ്യക്തമായി ആർക്കാണ് പറയുവാൻ കഴിയുക?. സർവ്വരാജ്യ തൊഴിലാ ളികളെ സംഘടിക്കുവിൻ... അങ്ങിനെ ജീവിതത്തിൽ മുന്നേറാനും ശക്തരാകു വാനും സർവ്വോപരി സ്വതന്ത്രരായിരിക്കുവാനും ആഗ്രഹിച്ച ജനത അടിമത്വത്തി ന്റെ പടുകുഴിയുടെ അഗാധതയിലേയ്ക്ക് വീഴപ്പെട്ടിരിക്കുന്നു. ജൂത ആശയങ്ങ ളിൽ എന്നും ചതികൾ ഒളിഞ്ഞിരുന്നു. അത് മനസ്സിലാക്കാൻ കഴിയാതെ പോകു ന്നതാണ് മാനവരാശിയുടെ പരാജയം.

പ്രബുദ്ധത എന്നതുകൊണ്ട് ഈ ജനത ഉദ്ദേശിക്കുന്നത് എന്തെന്ന് ഇനിയും മനസ്സിലായിട്ടില്ല. ഒരു കുഞ്ഞ് ജനിക്കുമ്പോൾ അതിന് അതിന്റെ ആവശ്യങ്ങൾ നടത്തുവാനുള്ള കാര്യങ്ങൾ ആരു പഠിപ്പിച്ചാലും ഇല്ലെങ്കിലും ക്രമേണ അത് സ്വായത്വമാക്കും. ഇത് എല്ലാ ജീവികളിലും ഉള്ള പ്രജ്ഞയും സവിശേഷതയും ആണ്. എന്നാൽ വളർച്ചയുടെ ചില പ്രത്യേക ഘട്ടങ്ങളിൽ അല്ലാതെ ഇത്രയും വക്രീകരിക്കപ്പെട്ട് പ്രോഗ്രാം ചെയ്യപ്പെടുന്ന മറ്റൊരു ജീവിവർഗ്ഗം മനുഷ്യൻ മാത്രമാണ് എന്ന കാര്യത്തിൽ സംശയമില്ല. ഇല്ലാത്ത ആശയങ്ങളും തത്വങ്ങളും

ഉണ്ട് അല്ലെങ്കിൽ സത്യമാണ് എന്ന് അവന്റെ പരിസ്ഥിതിയിലെ എല്ലാ സാദ്ധ്യതകളും ഉപയോഗിച്ച് വരുത്തിത്തീർക്കുക മാത്രമല്ല. അത്തരത്തിൽ മസ്തിഷ്ക പ്രക്ഷാളനം ചെയ്യപ്പെട്ട വ്യക്തികൾ അതേ രീതിയിൽ തന്നെ ആണ് വരും തലമുറകളെ വാർത്തെടുക്കുന്നത്. പുതിയ തലമുറകൾ കൂടുതൽ പരിഷ്കാരികളും ബുദ്ധിമാന്മാരെന്നും സ്വയം അവർ തന്നെ സമർത്ഥിക്കുമ്പോൾ ബാഹ്യമായ അർദ്ധസത്യങ്ങൾ അടിച്ചേൽപ്പിക്കപ്പെടുന്നതിനാൽ അവരിലെ അന്തർബോധം ശുഷ്കിതമായി പ്രവർത്തനങ്ങൾ തികച്ചും യാന്ത്രീകമായി ക്കൊണ്ടിരിക്കുന്നു എന്ന് മാത്രമല്ല, മാനവീകത അവരിൽ നിന്നും മറഞ്ഞു കൊണ്ടിരിക്കുകയും ചെയ്യുന്നു എന്നത് അവർ പോലും തിരിച്ചറിയുന്നില്ല. ഇത് അമിതമായി മനസ്സിനേയും മസ്തിഷ്കത്തേയും സമ്മർദ്ധത്തിലാക്കി നിയന്ത്രി ക്കുന്ന ഏത് സമ്പ്രദായത്തിലും അത് മതപരമായാലും, വിദ്യാഭ്യാസ പരമായാലും കാണപ്പെടുന്നു എന്നത് എല്ലാവർക്കും അറിയാവുന്ന കാര്യമാണ്. അതിന് ചില പ്രത്യേക കാരണങ്ങളുണ്ട്, ഇന്ന് ഇല്ല്യൂമിനാറ്റികളുടെ നീയന്ത്രണത്തിലല്ലാത്ത ഒരു മേഖലയും നിലവിലില്ല. അവർ മനുഷ്യനെ പലഘട്ടങ്ങളായാണ് മസ്തിഷ്ക പ്രക്ഷാളനത്തിന് വിധേയമാക്കുന്നത്. ഇതിനു വിരുദ്ധമായി പണ്ടുകാലത്ത് അവർ നടപ്പിലാക്കിയിരുന്ന ഉടനടിയായുള്ള മാറ്റങ്ങൾ മനുഷ്യർ അംഗീകരിക്കാ തെ വന്നപ്പോൾ അവരെ നിഷ്ഠൂരവും, ക്രൂരവുമായ രീതിയിലാണ് കൈകാര്യം ചെയ്യേണ്ടിവന്നത്. ബലപ്രയോഗത്തിലൂടെയുള്ള അദ്ധ്വാനത്തിന് ഉപരിയായി ഇത്തരം സമർത്ഥമായ ഗൂഢപദ്ധതികൾ നടപ്പിലാക്കുന്നവർക്ക് മാനസീകമായി സമ്മർദ്ധവും ഈ നയത്തിലൂടെ ഉണ്ടാകുന്നു. എന്നാൽ ഘട്ടം ഘട്ടമായി ജനങ്ങളെ മസ്തിഷ്ക പ്രക്ഷാളനത്തിലൂടെ സാഹചര്യങ്ങൾ അനുകൂലമാക്കി ഈ ആസൂത്രിതമായ തന്ത്രത്തിലേയ്ക്ക് നയിക്കുമ്പോൾ ഒരു എലി തേങ്ങാക്കൊത്ത് കണ്ട് എലിക്കെണിയിലേയ്ക്ക് സ്വയം അകപ്പെടുന്നതുപോലെ ജനങ്ങൾ സ്വയം ഉത്സാഹത്തോടെ ഗൂഢാലോചകരുടെ അദ്ധ്വാനം കുറച്ച് കെണിയിലേയ്ക്ക് അകപ്പെട്ടുകൊള്ളും. അതിനായി ഗൂഢാലോചനക്കാർ വാർത്താമാധ്യമങ്ങളും, സമൂഹീക മാധ്യമങ്ങളും, അനുകാലീകങ്ങളും എന്നു വേണ്ട ഒരു മനുഷ്യനെ സ്വാധീനിക്കുന്ന എല്ലാ ഘടകങ്ങളും ഉപയോഗിക്കുന്നു. ചുരുക്കത്തിൽ നമ്മുടെ ജീവിതത്തിൽ നാം ഒരു ദിവസം പോലും ഇല്ല്യൂമിനാറ്റി കളുടെ നിയന്ത്രണത്തിലല്ലാതെ, അവരുടെ ഉദ്പന്നങ്ങൾ ഉപയോഗിക്കാതെ കടന്ന് പോകാറില്ല എന്നതാണ് സത്യം. നാം എന്ത് കാണണം, എന്ത് ഉപയോഗി

ക്കണം, എന്ത് വായിക്കണം, എപ്രകാരം ചിന്തിക്കണം, എന്ത് നിലവാരമുള്ള ഭക്ഷ്യവസ്തുക്കൾ ഉപയോഗിക്കണം എന്നു വരെ അവർ തീരുമാനിക്കുന്നു. അത് രാവിലെ മുതൽ തുറന്ന് നോക്കുന്ന സാമൂഹീക മാധ്യമങ്ങൾ ആയാലും, കഴിക്കുന്ന മായം കലർന്ന ഭക്ഷണമായാലും, ടെലിവിഷൻ ചനലുകളിൽ ചർച്ച ചെയ്യപ്പെടുന്ന വിഷയമായാലും, കാണുന്ന സിനിമ ആയാലും ഒരേപോലെ തന്നെ ആണ്. വിഭജിച്ച് ഭരിക്കുക എന്നത് ജൂതന്റെ ഒരു പഴയ നയമായിരുന്നു. അത് അവർ ഇന്നും തുടരുകയും ചെയ്യുന്നു. തങ്ങൾ വിശ്വസിക്കുന്ന രാഷ്ട്രീയവും, മതങ്ങളും, ഭരണവും, കോടതികളും, സൈന്യവും, പോലീസും, ജയിലുകളും എല്ലാം അവരാൽ നിർമ്മിക്കപ്പെട്ടവയാണെന്നും ഇന്നും അവർ തന്നെയാണ് അവ നിയന്ത്രിക്കുന്നതെന്നും പ്രബുദ്ധ ജനങ്ങൾ അറിയുന്നില്ല. എങ്കിലും അവർ പ്രബുദ്ധരായി തന്നെ ഇരിക്കുന്നു എന്നതിൽ നമുക്ക് ആശ്വസിക്കാം.

ജൂതവർഗ്ഗം എന്നത് കൊണ്ട് ഉദ്ദേശിക്കുന്നതിൽ മുഴുവൻ ജൂതന്മാരും ഉൾപ്പെടുന്നില്ല. അവരിൽ രണ്ട് വിഭാഗമുണ്ട്. അത് അവരുടെ പാരമ്പര്യവുമായി ബന്ധപ്പെട്ടിരിക്കുന്നതാണ്. 1776 ൽ ഉദയം ചെയ്ത ഇല്ല്യൂമിനാറ്റി സംഘടന ലോകം ഏകഭരണത്തിൽ വരണമെന്നും, ഒരു രാജ്യം, ഒരു നിയമം, ഒരു പോലീസ് സംവിധാനം തുടങ്ങിയവ നടപ്പാക്കണമെന്നും സ്വേച്ഛാധിപതിയായി താൻ ലോകം ഭരിക്കുമെന്നും ആദം വൈഷോപ്റ്റ് സ്വപ്നം കണ്ടത് തികച്ചും ആകസ്മീകമല്ല. തലമുറകളിലേയ്ക്ക് ഈ ആശയം കൈമാറി ഇന്ന് വരെ അത് പുരോഗമിക്കപ്പെട്ട് കൊണ്ടിരിക്കുന്നതും തികച്ചും യാദൃശ്ചീകമല്ല. മരിച്ച് പോയ ആദം വൈഷോപ്റ്റ് എപ്രകാരം ഏകാധിപതിയായി ലോകം ഭരിക്കും എന്നതും പലരുടേയും മുന്നിൽ ഒരു ചോദ്യചിഹ്നമായിരിക്കാം. എങ്കിലും ഒരു കാര്യം വ്യക്തമായി വായനക്കാർ മനസ്സിലാക്കേണ്ടതുണ്ട്. ഇല്ല്യൂമിനാറ്റി എന്ന പേരും സംഘടനയും നിങ്ങൾക്ക് കേവലം 250 വർഷത്തിന്റെ ചരിത്രമേ പറഞ്ഞു തരികയുള്ളു, എന്നാൽ ആ സംഘടനയുടേയും അംഗങ്ങളുടേയും പരമ്പരാഗതമായ കൈവഴികൾക്ക് പതിനായിരത്തിൽ പരം വർഷങ്ങളുടെ പഴക്കമുണ്ട്. സഹസ്രാബ്ദങ്ങളായി അധികാരത്തിന് വേണ്ടി മാത്രമല്ല, രഹസ്യമായ പല ലക്ഷ്യങ്ങളും ഉള്ളിൽ കണ്ടുകൊണ്ട് റോയൽ സീക്രട്ട് സോസൈറ്റികൾ ഇവിടെ നിലനിന്നിരുന്നു. ആദം വൈഷോപ്റ്റ് അത്തരം പരമ്പരയിലെ കണ്ണിയുടെ നിലവിലുള്ള ഉത്തമ ഉദാഹരണമാണ്. ഈ സ്വേച്ഛാധിപത്യ അധികാര ആഗ്രഹത്തിന് പിന്നിൽ തലമുറകളായുള്ള പ്രതികാര ദാഹം അടങ്ങിയിരിക്കുന്നുണ്ട്. ആ കാരണങ്ങൾ വികല

മാക്കപ്പെട്ട്, വക്രീകരിച്ച് ചിത്രീകരിക്കപ്പെട്ട പുരാതന മതഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള 'ഏദനിൽ' നിന്നും തുടങ്ങുന്നു. പഴയ മതഗ്രന്ഥങ്ങളിലും 1500 വർഷം പഴക്കമുള്ള ഭൂപടത്തിലും ഏദന്റെ സ്ഥാനത്തിന്റെ വ്യക്തമായ സൂചനയുണ്ട്. അതിന്റെ പഴയ നാമം അതല്ല എങ്കിൽപ്പോലും ജിജ്ഞാസുക്കൾക്ക് സ്വയം അത് കണ്ടെത്താൻ ശ്രമിക്കാവുന്നതാണ്. അത് തെളിവുകളോടെ, സത്യമായ ചരിത്രത്തിന്റെ ക്രോഡീകരണത്തിലൂടെ വരാൻ പോകുന്ന ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നതാണ്. അതിന് മുന്നോടിയായാണ് ഈ ഗ്രന്ഥം നിങ്ങൾക്ക് മുന്നിൽ സമർപ്പിക്കുന്നത്. കാരണം യഥാർത്ഥ ചരിത്രത്തിൽ നിന്നും സത്യങ്ങളിൽ നിന്നും മനുഷ്യനും അവന്റെ ചിന്തകൾക്കും തീണ്ടാപാടകലം കൈവന്നിരിക്കുന്നു. ചരിത്രം അത് ഓർമ്മകളാണ്. ഓർമ്മകൾ ഇല്ലാതാകുമ്പോൾ നിങ്ങൾ സ്വയം നിങ്ങൾ അല്ലാതാകും. ലോകത്തിലെ ഏറ്റവും ശക്തമായ ആയുധം അണ്വായുധമല്ല മറിച്ച് മായ്ക്കപ്പെടുന്ന നിങ്ങളുടെ സ്വന്തം ചരിത്രം തന്നെയാണ്. അതിലൂടെ ഇല്ലാതാക്കപ്പെടുന്നത് നിങ്ങളുടെ അസ്തിത്വം തന്നെ ആണ്. "ലോകം കൈപ്പെടുത്തിയാലും ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്തുകാര്യം" എന്ന വാക്യം ഞാൻ ഇവിടെ കുറിച്ചിടുന്നു. കാരണം ചോരച്ചാലുകൾ നീന്തിക്കയറിയവർ ആരും കമ്മ്യൂണിസ്റ്റുകാർ ആയിരുന്നില്ല, രക്തസാക്ഷികൾ മാത്രമായിരുന്നു കമ്മ്യൂണിസ്റ്റുകാർ. ഈ ഗ്രന്ഥം സമകാലീന കേരള സമൂഹത്തിലെ കമ്മ്യൂണിസ്റ്റുകാർക്കിടയിൽ നവചിന്തനത്തിന് വഴിയൊരുക്കും എന്ന് ഞാൻ കരുതുന്നു. റൂസ്‌വെൽറ്റിന്റെ കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ ഒറിജിനൽ എന്ന ഗ്രന്ഥത്തിന്റെ മലയാളം പതിപ്പ് ഞാൻ വിനയപുരസരം വായനക്കാർക്ക് മുന്നിൽ സമർപ്പിക്കുകയാണ്. നിങ്ങൾ ഇത് യാഥാർത്ഥ അർത്ഥത്തിൽ ഉൾക്കൊണ്ട് മനസാൽ സ്വീകരിക്കും എന്ന് പ്രതീക്ഷിക്കുന്നു..

ശ്രീകേഷ് പുതുവാശ്ശേരി

## അവതാരിക

### ഇല്ല്യൂമിനിസ്റ്റ് ജെഫേഴ്സൺ യുഎസ് സീലിന്റെ വിപരീതമായി സൃഷ്ടിച്ച ഇല്ലുമിനാറ്റി വ്യവസ്ഥയുടെ ചിഹ്നം




❖

മുകളിലുള്ള ഇല്ല്യൂമിനാറ്റി വ്യവസ്ഥയുടെ ചിഹ്നം ആദം വൈഷോപ്റ്റ് 01 മെയ് 1776 ൽ ഇല്ല്യൂമിനാറ്റി വ്യവസ്ഥ സ്ഥാപിക്കുമ്പോൾ സ്വീകരിച്ചിട്ടുള്ളതാണ്. ആ സ്വാതന്ത്ര്യ പ്രഖ്യാപനത്തിന്റെ ഒപ്പുവച്ച തീയതി അജ്ഞാതമെന്നോണം സങ്കൽപ്പിച്ച് കൊണ്ട് ആ സംഭവം പിരമിഡിന്റെ കീഴിൽ MDCCLXXVI എന്ന് കുറിച്ചുവച്ചിരിക്കുന്നു. പ്രസ്തുത രൂപരേഖയുടെ സൂചിതാർത്ഥം ഇനി പറയുന്ന പ്രകാരമാണ്. പിരമിഡ് സൂചിപ്പിക്കുന്നത് കത്തോലിക്കാ സഭയുടെ സർവ്വനാശ ത്തിലൂടെ യു.എൻ സ്വേച്ഛാധിപത്യം നിയന്ത്രിക്കുന്ന ഏകലോക കാഴ്ച്ചപ്പാടി നെയാണ്. (വ്യവസ്ഥയുടെ ഗൂഢമായ താൽപര്യം). സർവ്വ ദിശകളിലേയ്ക്കും പ്രസരിച്ചു കൊണ്ടിരിക്കുന്ന കണ്ണിന്റെ ചിത്രം ചാരപ്രവർത്തിയെ സൂചിപ്പിക്കുന്നു. അത് തീവ്രസ്വഭാവിയായ നാസിയൻ ഗൂഢചാരസംഘടനപോലെയോ അല്ലെങ്കിൽ സർക്കാരിനാൽ നിയമിക്കപ്പെട്ട അധികാരികളെ ഉപയോഗിച്ചോ ചെയ്യുന്ന ചാരപ്രവത്തിയോ ആകാം. ആദം വൈഷോപ്റ്റ്, ഇത് വ്യവസ്ഥയുടെ (ഓർഡർ) നിഗൂഢത നിലനിർത്തുന്നതിനും ജനങ്ങളെ ഭീതിപ്പെടുത്തി നയങ്ങൾ അംഗീകരി പ്പിക്കുന്നതിനും വേണ്ടി "കുത്സിത സഹോദരന്മാർ" എന്ന പേരിൽ രൂപികരി ച്ചിരിക്കുന്നു.

ഗവണ്മെന്റിനെതിരെയുള്ള ഈ തീവ്രസംഘടനയുടെ പ്രഥമ ആക്രമണം ഫ്രഞ്ച് വിപ്ലവത്തിലൂടെയും അതിന്റെ സംഘാടന മികവിലൂടേയും പ്രകടമാക്കപ്പെട്ടു. മഹത്തായ അമേരിക്കൻ മുദ്രയുടെ ഭാഗമായി ഈ ചിഹ്നം ഉപയോഗിക്കുന്നത് തുടർന്നു കൊണ്ടിരുന്നത് അറിഞ്ഞുകൊണ്ടും കത്തോലിക് സമ്മദിദായകന്മാർ സഹിക്കുന്നതിന്റെ കാരണത്തിന്റെ ഉറവിടം തികച്ചും ആശ്ചര്യം ജനിപ്പിക്കുന്നതായിരുന്നു.

"അന്യൂറ്റ് കൊപ്ടിസ്" അതായത്, "ഞങ്ങളുടെ സംരഭം(ഗൂഢമായത്) വിജയകരമായി കിരീടാരോഹണം ചെയ്യപ്പെടും" അതിനു കീഴെ "നോവസ് ഓർഡോ സെക്ലോറം" അർത്ഥമാക്കുന്നത് സംരഭത്തിന്റെ സ്വഭാവരീതിയെയാണ്. അത് ഒരു പുതിയ സാമൂഹീക ക്രമത്തേയോ, നവീനമായ ഇടപാടിനെയോ ആണ് സൂചിപ്പിക്കുന്നത്.

ഈ മുദ്രക്ക് മാസോണിക്ക് പൊരുൾ കൈവരുന്നത് മാസോണിക്ക് ക്രമം ഇല്ല്യൂമിനാറ്റി വ്യവസ്ഥയുമായി 1782 ൽ വിൽംസ്ബാദ് കോൺഗ്രസ്സ് ലയനത്തിലൂടെയാണ് എന്നത് പ്രത്യേകം ഓർക്കേണ്ടതാണ്. ബെഞ്ചമിൻ ഫ്രാൻക്ലിൻ, ജോൺ ആദംസ് (റൂസ്‌വെൽറ്റിന്റെ ബന്ധു) തോമസ് ജെഫർസൺ, ആർഡന്റ് ഇല്ലുമിനിസ്റ്റ് പിന്നെ ആദം വൈഷോപ്റ്റിന്റെ പരിരക്ഷകനും ചേർന്ന് ഈ മുദ്രയിൽ ഒരു പരുന്തിന്റെ ചിത്രം ചേർത്ത് പരിഷ്കരിക്കുവാനുള്ള ആശയം മുന്നോട്ട് വയ്ക്കുകയും അപ്രകാരം കോൺഗ്രസ്സ് 1782 ജൂൺ 10 ന് അത് അംഗീകരിക്കുകയും ചെയ്തു. 1789 സെപ്തംബർ 15ന് ഭരണഘടന ഉണ്ടാക്കുമ്പോൾ നിയമാനുസൃതമായി യുണൈറ്റഡ് സ്റ്റേറ്റ്സിന്റെ ഔദ്യോതിക മുദ്രയായി ഇത് നിലനിർത്തി. എന്നിരുന്നലും സ്റ്റേറ്റ് ഡിപ്പാർട്ട്മെന്റ് അതിന്റെ പ്രസിദ്ധികരണങ്ങളിൽ (2860) ഈ മുദ്രയെ തള്ളിപ്പറയുകയോ ഉപയോഗിക്കുകയോ ചെയ്തിട്ടില്ല. പരുന്തിനെ ഉൾപ്പെടുത്തിയ പുതിയ ചിഹ്നം പിന്നീട് ഔദ്യോഗികമായ ചിഹ്നമായും ആഫീസ് സീലുകളായും ഉപയോഗിക്കപ്പെട്ടു. 1933 ൽ പുതിയ ഉടമ്പടിയുടെ ഭാഗമായി ഈ മുദ്ര അമേരിക്കൻ ഡോളറിന്റെ ഇടതുഭാഗത്ത് ആദ്യമായി പ്രത്യക്ഷപ്പെട്ടു.

പുതിയ ഉടമ്പടിയുടെ പ്രാരംഭം മുതൽ ചാരസംഘടന മുദ്രയായ ഈ ചിഹ്നത്തിന്റെ യാഥാർത്ഥ്യമായ പൊരുൾ ചുരുക്കം ചില അമേരിക്കൻ ജനത ഇപ്രകാരത്തിലുള്ള ഒരു സംഘടന വാസ്തവമെന്നും ഈ ചിഹ്നം മാസോണിക് മുദ്രയാണെന്നും അറിയുന്നത് വരെ ഗൂഢാലോചകരാൽ വളരെ ബുദ്ധിപൂർവ്വം

മറയ്ക്കുവാൻ ശ്രമിക്കപ്പെട്ടിരുന്നു. പുതിയ മുദ്രയുടെ ആഗമനത്തിന് ഒരേഒരു അർത്ഥം മാത്രമേ ഉണ്ടായിരുന്നുള്ളു. അത് ഇല്ല്യൂമിനിസ്റ്റ്, സോഷ്യലിസ്റ്റ്, കമ്മ്യൂണിസ്റ്റ് ഗൂഢാലോചനക്കാർ, പ്രൊഫസ്സർ ആദം വൈഷൊപ്റ്റിന്റെ ശിങ്കിടികൾ എന്നിവരുടെ അവിശുദ്ധമായ ശ്രമം പൂവണിയുന്നതിന്റെ തുടക്കം മാത്രമായിരുന്നു എന്നതാണ്. ഫലത്തിൽ യു.എസ് ഗവണ്മെന്റിന്റെ മുഴുവൻ ശക്തിയും ഗൂഢാലോചനക്കാരുടെ കാൽക്കിഴിലാണെന്നും അത് ഭരണഘടനയെ തന്നെ നശിപ്പിക്കുവാൻ കഴിവുറ്റതാണെന്നും ഗവണ്മെന്റുതന്നെ വിശ്വാസ ഘാതകരായ രാജ്യദ്രോഹികളുടെ കയ്യിലാണെന്നും ഈ മുദ്രയിലൂടെ വെളിവാക്കപ്പെടുകയായിരുന്നു.

❖

# ഇംഗ്ലീഷ് പതിപ്പിന്റെ മുഖവുര

ജനാധിപത്യ ഭരണത്തിന്റെ ജനനം മുതൽക്കേ കമ്മ്യൂണിസം അമേരിക്കൻ രാഷ്ട്രീയത്തിൽ പരമപ്രധാനമായ പങ്ക് വഹിച്ചിരുന്നു. ആദ്യകാലങ്ങളിൽ കമ്മ്യൂണിസം "ഇല്ല്യൂമിനിസം" എന്നാണ് അറിയപ്പെട്ടിരുന്നത്. ഇത് ആരംഭിച്ചതും പ്രചരിപ്പിച്ചതും രഹസ്യ സ്വഭാവം നിറഞ്ഞ ഇല്ല്യൂമിനാറ്റി വ്യവസ്ഥ എന്ന ഗൂഢാലോചനാ സംഘടനയായിരുന്നു. പ്രഖ്യാപിതമായ ഇതിന്റെ ലക്ഷ്യം സമർപ്പിക്കപ്പെട്ടിരുന്നത് ഒരു പുതിയ ഉടമ്പടി അല്ലെങ്കിൽ പുതിയ സാമൂഹീക വ്യവസ്ഥ ഉണ്ടാക്കുക എന്നതായിരുന്നു. സത്യത്തിൽ ഈ സംഘടയുടെ ഗൂഢോദ്ദേശ്യം ലോകം മുഴുവനുമുള്ള ഗവണ്മെന്റുകളെ വിപ്ലവങ്ങളിലൂടെ തകർത്തെറിഞ്ഞ് "One World അഥവ ഏക ലോകം" കേന്ദ്രീകൃതമായ സ്വേച്ഛാധിപത്യ ഫ്യൂഡലിസ്റ്റ് ഭരണം കൊണ്ടുവരിക എന്നതായിരുന്നു. ഈ ഗൂഢാലോചന അമേരിക്കൻ രാഷ്ട്രീയത്തിൽ അഗാധമായി വേരൂന്നിയ ഒന്നായിരുന്നു. സംഘടനയിലുള്ള അംഗങ്ങൾ അവരുടെ മുദ്രപോലെയും സമകാലീനരായ കമ്മ്യൂണിസ്റ്റുകാരെപ്പോലെയും ഭ്രാന്തമായ വിശ്വാസത്തിൽ ജീവിക്കുന്നവരായിരുന്നു. ഈ ഭ്രാന്ത് തലമുറകളിൽ നിന്നും തലമുറകളിലേക്ക് മറ്റേതു മതഭ്രാന്ത് പോലെ തന്നെ പകർന്ന് നൽകപ്പെട്ടു. അതുകൊണ്ട് തന്നെ ഇല്ല്യൂമിനിസ്റ്റ്- സോഷ്യലിസ്റ്റ്- കമ്മ്യൂണിസ്റ്റ് വിശ്വാസപ്രമാണങ്ങൾ പിതാവിൽ നിന്നും മക്കളിലേക്ക് പകർത്തി കൊടുക്കപ്പെട്ടു. അപ്രകാരം പുരാതന അമേരിക്കൻ കുടുംബങ്ങൾക്കിടയിൽ ഇത് ഒരു ആചാരമായി മാറി, പ്രത്യേകിച്ച് മാസോണിക് ബന്ധമുള്ള കുടുംബങ്ങളിൽ. ഈ സാഹചര്യം അമേരിക്കൻ രഷ്ട്രീയത്തിന്റെ ഇന്നത്തെ  അവസ്ഥയുടെ ആധിക്യം വിളിച്ചോതുന്നു. ക്ലിന്റൺ റൂസ്‌വെൽറ്റിന്റെ "സയൻസ് ഓഫ് ഗവൺമന്റ് ഫൗണ്ടഡ് ഓൺ നാച്ച്യുറൽ ലോ" ക്ക് (പ്രകൃതി നിയമത്തിൽ അധിഷ്ഠിതമായ ഭരണശാസ്ത്രം) അമേരിക്കൻ പക്ഷത്തിന്റെ ചരിത്രത്തിൽ ഒരു അടിസ്ഥാനശില പോലെ വളരെ വലിയ പ്രാധാന്യമുണ്ട്. ആദം വൈഷോപ്റ്റിന്റെ അദ്ധ്യാപനത്തിന്റെ ഏടുകളിൽ നിന്നും അദ്ധേഹത്തിന്റെ ശിഷ്യനായ റൂസ്‌വെൽറ്റ് പകർത്തി എഴുതിയതാണ് അവ. അമേരിക്കൻ ജനതയുടെ സ്വീകാര്യതയ്ക്ക് വേണ്ടി അൽപ്പം പുതുമയുണ്ടാക്കിയിട്ടുണ്ട് എന്നത് ഒഴിച്ചാൽ അതിൽ കാര്യമായ വ്യത്യാസങ്ങളൊന്നും തന്നെ കാണാൻ കഴിയുകയില്ല. ഈ ഗ്രന്ഥം പുതിയ ഉടമ്പടിയുടെ ഒറിജിനൽ പകർപ്പും അതിന്റെ ഗൂഢാലോചനയുടെ സംഘടനാപാടവവും അതിന്റെ

എൻ.ആർ. എയും വ്യക്തമാക്കുന്നു. ഈ പ്രാമാണിക ഗ്രന്ഥത്തിന്റെ ചരിത്രം വാസ്ഥവത്തിൽ ആശ്ചര്യപ്പെടുന്നതാണ് എന്നുമാത്രമല്ല, സമകാലികതയിൽ ഈ ജീവിതരീതിമാറ്റം അനുഭവിക്കുന്നവർക്കുപോലും മനസ്സിലാക്കാനാവാത്ത വിധത്തിൽ ഇതിന്റെ പിന്നാമ്പുറ ചരിത്രം മറയ്ക്കപ്പെട്ടിരിക്കുന്നു എന്നത് ഭീതിജനകമാണ്.

❖

# ആദം വൈഷോപ്റ്റ്
## കമ്മ്യൂണിസത്തിന്റെ പിതാവ്

ആദം വൈഷോപ്റ്റ് ഒരു പരമ്പരാഗതമായ ബാവേറിയൻ കത്തോലിക് വംശജനായിരുന്നു എന്ന് മാത്രമല്ല അവരുടെ വംശം തിരുസഭയുടെ പണ്ഡിതവലയത്തിൽ ജെസ്യൂട്ടുകളാൽ പരിശീലനം ലഭിച്ചിരുന്ന ഉന്നത ശ്രേണിയിൽപ്പെട്ടിരുന്നവർ ആയിരുന്നു. 24-ാം വയസ്സിൽ തന്നെ അദ്ദേഹം ഇൻഗൊസ്റ്റ്റ്റ് ഹൈസ്കൂളിലെ തിരുസഭാനിയമ പണ്ഡിതൻ ആയി. പരിശീലനകാലത്തുതന്നെ വൈഷോപ്റ്റിന്റെ ഉള്ളിൽ ഭ്രാന്തമായ ഒരു വെറുപ്പ് ജെസ്യൂട്ടുകളോടും തന്റെ മുൻഗാമികളുടെ വിശ്വാസങ്ങളോടും മുള പൊട്ടിയിരുന്നു. അതുകൊണ്ടുതന്നെ കത്തോലിക്ക സഭയെ നശിപ്പിക്കാനുള്ള അഭിനിവേശവും അതുവഴി ഏകലോകം നിർമ്മിച്ച് സ്വേച്ഛാധിപതി ആകുവാനുള്ള ഭ്രമവും അദ്ദേഹത്തിൽ നിലനിന്നിരുന്നു.

1 മെയ് 1776 ന് അദ്ദേഹത്തിന്റെ 28-ാം വയസ്സിൽ, ആദം വൈഷോപ്റ്റ് വിപ്ലവകരമായ ഗൂഢാലോചനകൾ നടത്തുന്നതിനായി ഒരു സ്വകാര്യ സൊസൈറ്റിക്ക് രൂപം നൽകുകയും ആ സംഘടനയെ “ഓർഡർ ഓഫ് പെർഫക്ടിബിലിസ്റ്റ്സ്” എന്ന് നാമകരണം നടത്തുകയും ചെയ്തു. മനസ്സിലെ ദുരുദ്ദേശ്യം മറച്ച് വെച്ചുകൊണ്ട് വൈഷോപ്റ്റ് അദ്ദേഹത്തിന്റെ ലക്ഷ്യം നവീനമായ ഒരു സാമൂഹീക വ്യവസ്ഥയാണെന്നും സാമൂഹീക സുരക്ഷയാണെന്നും നടിക്കുകയും അതിനായി മാനുഷീക സ്വഭാവം കുറ്റമറ്റതാക്കുകയാണ് വേണ്ടതെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. സംഘടന തുടങ്ങി അധികം താമസിയാതെ അദ്ദേഹം അതിന്റെ പേർ “ഓർഡർ ഓഫ് ഇല്ല്യൂമിനാറ്റി” എന്നാക്കുകയും അത് സൂചിപ്പിക്കുന്നത് അതിലെ അംഗങ്ങൾ ജ്ഞാനദീപ്തരും, സ്വതന്ത്രരും ആയതുകൊണ്ട് ആണെന്നും പറയുകയുണ്ടായി. അന്നുമുതൽ ലിബറൽ (സ്വതന്ത്രൻ) എന്ന പദം വൈഷോപ്റ്റിന്റെ ആശയങ്ങൾ അംഗീകരിക്കുന്ന കൂട്ടരെ സൂചിപ്പിക്കാനായി ഉപയോഗിക്കുന്നതായി മാറി.

വൈഷോപ്റ്റ് തന്റെ സംഘടനയുടെ മാസ്മരീക പ്രചാരകനായി മാറുകയും ഒരു നുണ പലവുരു ആവർത്തിച്ചാൽ സത്യമായ് വിശ്വസിക്കപ്പെടും എന്നത് മനസ്സിലാക്കിക്കൊണ്ട് തന്റെ ഗൂഢലക്ഷ്യങ്ങൾക്ക് വേണ്ടി ലിബറൽ എന്ന പദം ഉപയോഗിക്കുവാൻ തുടങ്ങി. ആ ഉദ്ദേശ്യം ലക്ഷ്യം കണ്ടു എന്നത് അദ്ദേഹം സംഘടന തുടങ്ങിയ ദിവസം മെയ് 1 (മെയ്ദിനം) വിഘടനവാദികളും, തൊഴിൽ

യൂണിയനുകളും, വിപ്ലവകാരികളും അവയുടെ അംഗീകരിക്കപ്പെട്ട മാതൃ സംഘടനകളും ആധുനീക യുഗത്തിലും ഈ ദിവസം വിപ്ലവവിജയ ദിനമായി കൊണ്ടാടുന്നു എന്നതാണ്.

വൈഷോപ്റ്റിന് മുൻപിൽ ഉണ്ടായിരുന്നത് രണ്ട് കഠിനമായ ലക്ഷ്യങ്ങ ളായിരുന്നു. ഒന്ന് നിലവിലുള്ള സാമൂഹീക വ്യവസ്ഥ തകർക്കുക എന്നത്. രണ്ടാമത്തേത് അതിനുമുകളിൽ തന്റെ കീഴിൽ വരുന്ന സ്വേച്ഛാധിപത്യ ഭരണകൂടം നിർമ്മിക്കുക എന്നത്. ആദ്യലക്ഷ്യം നേടുവാനായി അദ്ദേഹത്തിന് വേണ്ടിയിരുന്നത് അടിമകളായ ജനങ്ങളെ ആയിരുന്നു. അതിനായി യജമാനനോടുള്ള അവരുടെ കൂറ് ഇല്ലാതാക്കുകയും സ്വത്ത് സമ്പാദിക്കുവാനുള്ള മോഹം അവരിൽ നിന്ന് ഇല്ലായ്മ ചെയ്യുകയും അല്ലെങ്കിൽ അവരുടെ യജമാനന്മാരിൽ നിന്നും സ്വത്തും സമ്പാദ്യങ്ങളും കൊള്ളയടിപ്പിക്കുകയോ പിടിച്ചെടുപ്പിക്കുകയോ ചെയ്തും കൊണ്ടിരുന്നു. ഗൂഢാലോചനയുടെ ശേഷപത്ര ഭാഗമായ വൈഷോപ്റ്റിന്റെ ധനപരിത്യാഗ പ്രബോധനം അദ്ദേഹത്തിന്റെ പുതിയ സംഘടനാമതത്തിൽ അസങ്കുചിതമായി സ്വീകരിക്കപ്പെടുകയും തെളിയിക്കപ്പെ ടുകയും ചെയ്തു. പ്രതിയോഗികളെ കണ്ടെത്തി നശിപ്പിക്കുക എന്ന തലത്തിൽ ജനങ്ങളെ മസ്തിഷ്ക പ്രക്ഷാളനം നടത്തുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. "മനുഷ്യന് അവന്റെ നൈസർഗ്ഗീകമായ സ്വഭാവവും സമത്വവും സ്വാതന്ത്ര്യവും നഷ്ടമായിരിക്കുന്നു...നിയമപരമായ സാന്മാർഗ്ഗീകത അവനിൽ അടിച്ചേൽപ്പി ച്ചിരുന്നില്ലെങ്കിൽ മനുഷ്യൻ മോശപ്പെട്ടവനാവില്ലായിരുന്നു. മനുഷ്യൻ ദുഷിച്ച വനാകുന്നത് മതവും, ഗവണ്മെന്റും, മോശമായ ഉപമകളും മൂലമാണ്" എന്ന് വൈഷോപ്റ്റ് പ്രസ്ഥാവിക്കുകയുണ്ടായി.

അതുകൊണ്ടുതന്നെ ജനസമൂഹത്തെ കെണിയിൽ അകപ്പെടുത്തുന്ന ഗവണ്മെന്റുകളുടേയും, മാതാപിതാക്കളുടേയും, മതങ്ങളുടേയും, ഒപ്പം കുടുംബപരമായതുമായ എല്ലാ നിയമങ്ങളെയും തിരസ്കരിക്കുവാൻ അദ്ദേഹം ആഹ്വാനം നൽകി. നൈസർഗ്ഗീകമായ വാസനകൾക്കുമേലുള്ള കടന്നു കയറ്റത്തിന്റെ കാരണമായി ന്യായത്തേയും സാന്മാർഗ്ഗീകതയേയും അദ്ദേഹം തള്ളിപ്പറഞ്ഞു. പ്രകൃതിയുടെ നിയമത്തെ വൈഷോപ്റ്റിന്റെ അനുയായികൾ, ക്ലിന്റൺ റൂസ്‌വെൽറ്റ് ഉൾപ്പടെയുള്ള ഇല്ല്യൂമിനിസ്റ്റുകൾ അടിവരയിട്ടുറപ്പിച്ചു. നിലവിലുള്ള മതങ്ങൾ സത്യമായ മതങ്ങൾ അല്ല എന്ന് വൈഷൊപറ്റ് ആരോപിച്ചു. ക്ലിന്റൺ റൂസ്‌വെൽറ്റ് അത് ആവർത്തിക്കുകയും ശരിയായ മതം

വിശക്കുന്നവന് ഭക്ഷണവും, നഗ്നന് വസ്ത്രവും, ഭൂമി സമാധാനം നിറഞ്ഞതും നന്മയുള്ളതുമായ ഇടമാക്കുന്നതുമാണ് എന്ന് പറയുകയും ചെയ്തു. നിലവിൽ ഒരു മതവും സാമൂഹീക സുരക്ഷ ഉറപ്പാക്കുന്നില്ല എന്നും സാമൂഹീക സുരക്ഷ അദ്ദേഹത്തിന്റെ പുതിയ മതമായ ഇല്ല്യൂമിനിസത്തിലൂടെ മാത്രമേ സാദ്ധ്യമാകുകയുള്ളു എന്നും വൈഷോപ്റ്റ് പ്രഖ്യാപിച്ചു.

എന്നിരുന്നലും വൈഷോപ്റ്റ് തന്റെ പുതിയ വ്യവസ്ഥാക്രമം ജെസ്യൂട്ടുകളുടേതിന് സമാനമായ രീതിയിൽ തന്നെയാണ് രൂപപ്പെടുത്തിയെടുത്തത്. സഭാനിയമത്തിന് വിരുദ്ധമായ പല വസ്തുതകളും അതിൽ അദ്ദേഹം ഉൾക്കൊള്ളിച്ചു. പ്രത്യേകിച്ച് കൊള്ളപ്പലിശ. സത്യത്തിൽ കരുണയില്ലാത്ത ഒരു രാഷ്ട്രീയക്കാരനായിരുന്നു അയാൾ. എല്ലാവസ്തുക്കളും എല്ലാമനുഷ്യർക്കും അവകാശപ്പെട്ടതാണ് എന്ന് തോന്നിക്കും വിധത്തിൽ പറഞ്ഞു ഫലിപ്പിക്കാൻ അയാൾക്ക് പ്രത്യേക കഴിവുണ്ടായിരുന്നു. ജനങ്ങളുടെ വിവരക്കേട് മുതലെടുത്ത് അവരെത്തന്നെ നശിപ്പിക്കാൻ അയാൾ ആ നയങ്ങൾ ഉപയോഗിച്ചുകൊണ്ടിരുന്നു. കൗശലകരമായി മതങ്ങളെ പിന്തുണയ്ക്കുന്ന രീതിയിൽ അദ്ദേഹം മതവിശ്വാസികളെ കൈയ്യിലെടുക്കുകയും ആദത്തിനും ഹവ്വയ്ക്കും ശേഷം മനുഷ്യന്റെ സമത്വത്തിനും സ്വാതന്ത്രത്തിനും വേണ്ടി പോരാടിയ ക്രിസ്തുവാണ് ലോകത്തിലെ ആദ്യത്തെ ഇല്ല്യൂമിനിസ്റ്റ് എന്നും അവർക്കിടയിൽ പ്രചരണം നടത്തുകയും ചെയ്തു. ധനികർ വെറുക്കപ്പെടേണ്ടവർ ആണെന്ന് ജനങ്ങളിൽ ഉദ്ബോധനം നടത്തുവാൻ വൈഷോപ്റ്റ് തന്റെ അനുയായികളോട് നിർദ്ദേശിച്ചു. അതുവഴി സ്വകാര്യ സ്വത്ത് എന്നബോധമില്ലാത്ത ഒരു സമൂഹത്തെ വാർത്തെടുക്കുകയായിരുന്നു ലക്ഷ്യം. ഇല്ല്യൂമിനാറ്റി ഗൂഢസംഘത്തിലെ ഉയർന്ന ശിഷ്യന്മാരെക്കൊണ്ട് സംഘടനാ നിയമങ്ങൾ പ്രതിജ്ഞ ചെയ്യിപ്പിക്കുകയും ലാഭം അവരുടെ വാർത്തെടുക്കുന്ന കരങ്ങൾക്ക് അവകാശപ്പെട്ടതാകും വിധം ക്രമം രൂപികരിക്കുകയും ചെയ്തു.

ക്രൈസ്തവ മതവും മറ്റുമതങ്ങളും പുരോഹിത വൃന്ദങ്ങളുടെ ചതിയുടേയും നിഷ്ഠൂരതയുടേയും ഫലമായി ഉണ്ടാക്കിയെടുത്തവയാണെന്നും ഇവയ്ക്കെല്ലാം ഒരേ അടിസ്ഥാനമുള്ള ഐതീഹ്യമാണ് ഉള്ളതെന്നും അവർ പറയുന്ന സമത്വം പൊള്ളയും, ചതിയും, നുണയും നിറഞ്ഞ പ്രഹേളികയാണെന്നും ക്രിസ്തുമതവും മറ്റ് മതങ്ങളും നശിപ്പിക്കപ്പെടേണ്ടതാണെന്നും നമ്മുടേതായ മതമല്ലതെ സത്യമല്ലാത്ത മറ്റൊരു മതവും ഉണ്ടാവാൻ പാടില്ലെന്നും അന്ത്യവിധി എന്നത്

നിങ്ങളിൽ ഏൽപ്പിക്കപ്പെട്ടവർക്കും മറ്റെല്ലാ മതങ്ങളിൽപ്പെട്ട ജനത്തിനും നൽകുന്നത് ഭക്തി നിർഭരമായ വഞ്ചന മാത്രമാണെന്നും നടിക്കുവാൻ അദ്ദേഹം അവരെ പഠിപ്പിച്ചു. വൈഷോപ്റ്റ്, കാനാൻ നിയമത്തിൽ അതിപ്രാവീണ്യം നേടിയ കൗശലക്കാരനായ വിദ്യാർത്ഥിയായിരുന്നു. കാനായ നിയമത്തിൽ നിന്നും സഭ യാൽ ഒഴിവാക്കപ്പെട്ട കൊള്ളപ്പലിശയെ രാജ്യങ്ങളെ കൊള്ളയടിക്കാനും അടിമപ്പെടുത്തുവാനും ഉപയോഗിക്കാം എന്ന് ദുഷ്ടലാക്കുള്ള അയാൾ കണ്ടെത്തി. സഭയാൽ നിർമ്മിക്കപ്പെട്ട ഈ നിയമം സഭ ഒഴിവാക്കിയത് ഭക്തിയും പൗരോഹിത്യവും സന്യാസത്തിനും കൂടുതൽ പ്രാധാന്യം നൽകുന്നിടത്ത് ഇത് അപ്രസക്തവും അപകടകരവുമായ നിയമം ആയതിനാൽ ആണ്. മനുഷ്യൻ അവന്റെ അന്തസ്സിനും ഔചിത്യത്തിനും വേണ്ടി ജീവിക്കുമ്പോൾ അതിനും ഉപരിയായി ലോകത്തിന്റെ നിലനിൽപ്പിന് ചില മൂല്യങ്ങളെ മുറുകെ പിടിക്കേണ്ടത് അവന്റെ ആവശ്യമാണെന്ന തോന്നലുളവാക്കാൻ വേണ്ടിയാണ് സഭ ഈ നിയമം ഒഴിവാക്കിയത്. അതുകൊണ്ട് തന്നെ കൊള്ളപ്പലിശ സഭാ നിയമപ്രകാരം മരണശിക്ഷയ്ക്ക് വിധിക്കപ്പെടാൻ സാധ്യതയുള്ള ഒരു കുറ്റകൃത്യമായി കണക്കാക്കപ്പെട്ടു.

സഭയുടെ പലിശ നിരോധന നിയമം മൂലം വാണിജ്യവും, വ്യവസായവും, നാഗരീകതയും, സംസ്കാരവും റോമൻ ഭരണകൂടത്തിൽ കീഴിൽ നശിച്ച് നാമാവശേഷമായി. ജനത്തിന് മുന്നിൽ മൂന്ന് മാർഗ്ഗങ്ങളാണ് ഉണ്ടായിരുന്നത്. 1. സഭയിൽ ചേർന്ന് പ്രവർത്തിക്കുക. 2. തൊഴിൽ ചെയ്ത് തന്റെ നെറ്റിയിലെ വിയർപ്പു കൊണ്ട് അന്നം ഭക്ഷിക്കുക. 3. തൊഴിലാളികളെ രക്ഷിക്കുക എന്ന മട്ടിൽ നേതാവു ചമഞ്ഞ് തൊഴിലാളികളെ അടിമപ്പെടുത്തി ചതിയും, വഞ്ചനയും, അക്രമവും തൊഴിലാക്കി ജീവിക്കുക. കൂടുതൽ ക്രൂരനും പരാക്രമിയും ആയി രുന്നവർ ജനങ്ങളെ കൊള്ളയടിച്ച് കൂടുതൽ ശക്തരും പണക്കാരുമായിത്തീർന്നു. എല്ലാം പീഢിതരായവരെ സഹായിക്കുകയും സംരക്ഷിക്കുകയും ചെയ്യുന്നു എന്ന നിർലജ്ജമായ കപടനാട്യത്തിലൂടെ ആയിരുന്നു എന്നതാണ് ദു:ഖകരമായ വസ്തുത.

അതിശക്തരും ക്രൂരന്മാരുമായ വിധ്വംസക പ്രവർത്തകർ സഭയുടെ പ്രവർത്തനങ്ങൾക്ക് പ്രതിബന്ധം സൃഷ്ടിച്ചു. പോരളികളാൽ കീഴടക്കപ്പെട്ട സഭ വൈകല്യം സംഭവിച്ചവനെപ്പോലെ ഞൊണ്ടി. രണ്ടുഘടകങ്ങളും സഭയെ ഒരേ പോലെ വേട്ടയാടിക്കൊണ്ടിരുന്നു. ഒരു വ്യക്തിക്കോ, സഭയ്ക്കോ, മഠത്തിനോ

കൈവശാവകാശം വയ്ക്കാവുന്ന സ്വത്തുവകകളും സ്ത്രീകളും അവരുടേത് മാത്രമായിരുന്നത് എത്രത്തോളം ഈ തെമ്മാടിക്കൂട്ടങ്ങളോട് എതിർത്ത് പടപൊരുതി നിൽക്കുവാനുള്ള അവരുടെ ശക്തിയേയും സമയത്തേയും മാത്രം ആശ്രയിച്ചിരുന്നു. തൊഴിലാളികളും അവരുടെ അക്രമങ്ങളും നീതിന്യായ വ്യവസ്ഥ അപ്പാടെ തകർത്തു. ഇത് മധ്യയുഗത്തിലെ ഇരുണ്ട കാലഘട്ടം എന്ന് അറിയപ്പെടുന്നു.

സഭയ്ക്ക് വിരുദ്ധമായ പലിശയിൽ അടിസ്ഥാനമാക്കപ്പെട്ട കമ്മ്യൂണിസമാണ് മധ്യകാലഘട്ടത്തിലെ എല്ലാതിന്മകൾക്കും കാരണം എന്നത് മനസ്സിലാക്കപ്പെടുകയും അത് സഭയുടെ ചരിത്രത്തിന്മേൽ പ്രതിഫലിക്കുകയും ചെയ്തുകൊണ്ടിരുന്നു. എന്നാൽ ബോധം നഷ്ടപ്പെട്ട കമ്മ്യൂണിസ്റ്റ് അനുയായികൾ ഇത് പുതിയ യുഗത്തിന്റെ തുടക്കമാണ് എന്ന് വിശ്വസിച്ചു. കാനോൺ നിയമത്തിലെ പലിശ വ്യവസ്ഥയിൽ അന്തർലീനമായ കമ്മ്യൂണിസത്തിന്റെ സ്വഭാവത്തെപ്പറ്റിയും അതിന്റെ വിനാശകരമായ ശക്തിയെപ്പറ്റിയും പ്രൊഫസ്സർ വൈഷോപ്റ്റിന് വ്യക്തമായ ധാരണ ഉണ്ടായിരുന്നു. മനുഷ്യരാശിയെ അടിമപ്പെടുത്തുവാനും ലോകത്തിനുമേൽ ആധിപത്യം നേടുവാനുമുള്ള ചൂണ്ടുപലകയായി അദ്ദേഹം ദാരിദ്ര്യത്തെ ഉപയോഗിച്ചു. സഭാനിയമത്തിലെ പഴുതുകൾ കൊണ്ട് നശീകരണ പ്രവൃത്തി നടത്തുവാൻ അദ്ദേഹം ഗൂഢാലോചന നടത്തി. ഈ പദ്ധതി അദ്ദേഹം പുതിയ സാമൂഹീക വ്യവസ്ഥ എന്ന പേരിൽ അവർക്ക് മുന്നിൽ അവതരിപ്പിച്ചു. മനുഷ്യ സ്വഭാവത്തിലെ സ്വാർത്ഥതകളെ കണ്ടെത്തി അവരെ ന്യൂനതകളില്ലാത്ത പൂർണ്ണരാക്കുവാൻ തനിക്ക് കഴിയും എന്ന് ജനങ്ങളെ വൈഷോപ്റ്റ് തെറ്റുദ്ധരിപ്പിച്ചു. ആത്മാർത്ഥമായി പരിശ്രമിക്കുമ്പോഴും കമ്മ്യൂണിസവും സഖാക്കളും വീഴ്ചയിൽ തന്നെ ചെന്നെത്തുന്നതിനുള്ള അടിസ്ഥാനപരമായ കാരണം ബോധമില്ലായ്മ തന്നെ ആയിരുന്നു. 19-ാം നൂറ്റാണ്ടിലെ വൈഷോപ്റ്റിന്റെ നിരവധി പരീക്ഷണങ്ങൾ തന്നെ ഇത് അടിവരയിട്ട് ഉറപ്പിച്ചിട്ടുണ്ട്.

കൗശലകരമായി ജനങ്ങളുടെ സ്വത്ത് കൊള്ളയടിക്കുവാൻ വൈഷോപറ്റ് ശ്രമിച്ചുകൊണ്ടിരുന്നു എങ്കിലും ഭൂരിഭാഗം ജനങ്ങളും സ്വമേധയാ തങ്ങളുടെ സ്വത്തുക്കൾ വിട്ടുനൽകാൻ തയ്യാറായിരുന്നില്ല. ആയതിനാൽ വൈഷോപ്റ്റ് അടുത്ത പടിയായി നികുതി സമ്പ്രദായം ഏർപ്പെടുത്തി. പടിപടിയായി ഏറിവരുന്ന നികുതി സമ്പ്രദായത്തിലൂടെയും പരമ്പരാഗത സ്വത്ത് കൈവശാവകാശ നികുതിയുടേയും പേരിലൂടെ ജനങ്ങളുടെ സ്വത്ത് തന്റെ കൈയ്യിൽ

കുമിഞ്ഞുകൂടുവാൻ ഭരണധികാരി എന്ന വിധത്തിൽ അദ്ദേഹം പദ്ധതികൾ നടപ്പിലാക്കി. സ്വകാര്യസ്വത്ത് സമ്പ്രദായം എങ്ങിനേയും നിർത്തലാക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. വാണിജ്യം, വ്യവസായം, ബാങ്കിംങ്ങ് എന്നിവ പൂർണ്ണമായ നിയമത്തിന് കീഴിലാക്കി സർക്കാരിലൂടെ നിയന്ത്രിച്ചു. തൊഴിലാളികളെ പരിപൂർണ്ണമായും അടിമപ്പെടുത്തണമെങ്കിൽ അവരുടെ മനസ്സിനേയും, ശരീരത്തേയും, സ്വത്തുവകകളും അടിയറവ് വെയ്പ്പിക്കേണ്ടത് തികച്ചും അത്യാവശ്യമാണ് എന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. ഒരു അദ്ധ്യാപകൻ എന്ന നിലയിൽ മനുഷ്യരാശിയെ നിയന്ത്രിക്കുന്നതിൽ വിദ്യാഭ്യാസത്തിന്റെ പങ്ക് എത്രവലുതാണ് എന്ന് അദ്ദേഹത്തിന് ധാരണയുണ്ടായിരുന്നു. (കാട്ടാളന്മാരായ ജനക്കൂട്ടത്തിനെ തോക്കിൻ കുഴലിനുപോലും നിയന്ത്രിക്കാൻ കഴിയില്ല എന്നത് ഓർക്കുക). വിദ്യാഭ്യാസത്തിലൂടെ ജനങ്ങളുടെ സ്വത്തിനേയും അവരുടെ വിധിയേയും നിയന്ത്രിക്കുവാൻ എളുപ്പമാണ്. ഈ മസ്തിഷ്ക പ്രക്ഷാളനം നടത്തുവാൻ ഗവൺമന്റ് വിദ്യാഭ്യാസത്തിന്റെ നിയന്ത്രണം ഏറ്റെടുത്താൽ ജന ങ്ങളെ പൂർണ്ണമായും തന്റെ വരിധിയിൽ നിർത്താൻ കഴിയും എന്ന് അദ്ദേഹം കണക്കുകൂട്ടി. വിദ്യാഭ്യസ മേഖലയിലുള്ള ഈ ഗൂഢാലോചന വൈഷോപ്റ്റിന്റെ വികൃതമായ സ്വേച്ഛാധിപത്യ മനോഭാവം വെളിവാക്കുന്നു.

സഭാനിയമ പണ്ഡിതനായ വൈഷോപ്റ്റിന് മാനവരാശിയെ അച്ചടക്കത്തോടെ കീഴ്പ്പെടുത്തി നിർത്തുന്നതിൽ ചാരവൃത്തി, പീഢനം, ഭീകരത, ക്രൂരത എന്നിവ യുടെ പങ്കിനേയും ആവശ്യകതയേയും പറ്റി നല്ലവണ്ണം അറിയാമായിരുന്നു. അതിനായി തീവ്രവാദത്തിലും, കൊലപാതകങ്ങളിലും അടിസ്ഥാനമാക്കപ്പെട്ട ഒരു ചാരവൃത്തി സംഘടന "ഇൻസുന്യൂട്ടിംഗ് ബ്രദേഴ്സ്" (കുത്സിത സഹോദരന്മാർ) എന്ന പേരിൽ ആരംഭിച്ചു. പീഢനത്തിനും, പ്രതികാരത്തിനും, ക്രൂരതയ്ക്കും കീഴ ടങ്ങി രഹസ്യങ്ങളുടെ ചോർച്ച ഗൂഢാലോചന സംഘടനയിൽ ഉള്ള അംഗങ്ങ ളിൽ നിന്നും ഉണ്ടാവാതിരിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചു. ഈ യൂണിറ്റിന് ഫ്രഞ്ച് ഭരണപ്രദേശത്ത് വിപുലമായ പരിശീലനവും നൽകി. അതിനുശേഷം ഓരോ ഏകാധിപതിയും ഗൂഢാലോചനക്കാരും വൈഷോപ്റ്റിന്റെ മാർഗ്ഗം സ്വീകരിച്ചു.

ഓർഡർ ഓഫ് ഇല്ല്യൂമിനാറ്റി മുദ്രയിലുള്ള "ചാരക്കണ്ണ്" ഈ തീവ്രവാദ ചാരവൃത്തി സേനയിലെ രഹസ്യങ്ങളുടെ പ്രതീകമാണ്. അമേരിക്കൻ കോളനി കളിലുള്ള വൈഷോപ്റ്റിന്റെ ഏജന്റുകളാണ് ഈ മുദ്ര മഹത്തായ അമേരിക്കൻ ചിഹ്നമായി സ്ഥാപിച്ചിരിക്കുന്നത് എന്നത് വിചിത്രമായ മറ്റൊരു സത്യമാണ്.

വൈഷോപ്പ്റ്റിന്റെ അധികാര പരിധിയിൽ ഉള്ള ഇല്ല്യൂമിനാറ്റി നിയമാവലിയിൽ ഉൾപ്പെട്ടിരിക്കുന്നത് നുണയും, വഞ്ചനയും, രാജ്യദ്രോഹവും, ക്രൂരതയും, പീഢനങ്ങളും, കൊലപാതകങ്ങളും ആണ്. എന്നാൽ വിഡ്ഢികളായ ആളുകളുടെ കണ്ണിൽ കാണപ്പെടുന്നത് സംസ്കാരത്തിന്റേയും, ധാർമ്മീകതയുടേയും, മതത്തിന്റേയും സംഹിതയായാണ്. ക്രൂരതയാൽ ഭയപ്പെടുത്താൻ കഴിയുമെന്ന് വൈഷോപറ്റ് പഠിപ്പിച്ചു. എവിടേയുമുള്ള എതിരാളികളെ ഭയപ്പെടുത്തി കീഴ്പ്പെടുത്തുകയും ചെയ്തു. മനുഷ്യരാശിയുടെ കൂടുതൽ മാന്യമായ ഘടക ങ്ങളിൽ സേവനം എന്ന കപടമുഖത്തോടെ ഗൂഢാലോചനക്കാർ അവരുടെ നേട്ടങ്ങൾ വളരെ ധ്രുതഗതിയിലാക്കി. മനുഷ്യരാശിയുടെ നിയന്ത്രണശക്തി പൂർണ്ണമായും അവരുടെ കൈകളിൽ കേന്ദ്രീകരിക്കുകയായിരുന്നു ലക്ഷ്യം.

മനുഷ്യജീവിതം തീരെ വിലയില്ലാത്തതും അർത്ഥരഹിതവുമാണ് എന്ന് വൈഷോപ്പ്റ്റ് തന്റെ ഗൂഢാലോചനാ വിദ്യകളിലൂടെ തെളിയിച്ചു. അദ്ദേഹം തന്റെ അനുയായികളോട് മടിയില്ലാതെ കള്ളം പറയുവാനും സങ്കോചം കൂടാതെ വഞ്ചനയും ചതിയും നടത്തുവാനും നിർദ്ദേശം നൽകി. വെളിവാക്കപ്പെടുമ്പോൾ ഇല്ല്യൂമിനിസ്റ്റ്- സോഷ്യലിസ്റ്റ്- കമ്മ്യൂണിസ്റ്റ് സ്വഭാവത്തേയും ഗൂഢാലോചന കളിൽ അവർക്കുള്ള പങ്കിനേയും നിക്ഷേധിക്കാൻ അവരോട് ആജ്ഞാപിച്ചു. ആരോപകർക്ക് നേരെ നിരന്തരം അക്രമം അഴിച്ചുവിടാനും നിന്ദിക്കുവാനും ശേഷം പൗരാവകാശം നഷ്ടപ്പെട്ട് പരിക്ക് പറ്റിയവരെപ്പോലെ  അഭിനയിക്കുവാനും വൈഷോപ്പ്റ്റ് തന്റെ അനുയായികളെ ഉപദേശിച്ചു. വൈഷോപ്പ്റ്റും അദ്ദേഹ ത്തിന്റെ അനുയായികളും ഗൂഢലോചനകളും, അക്രമപ്രവൃത്തികളും തിരശ്ശീ ലയ്ക്ക് പിന്നിലെ അപരനാമങ്ങളിൽ മറച്ചുകൊണ്ട്, എന്നാൽ അവയ്ക്ക് നേതൃത്വം നൽകി പ്രവർത്തിക്കുന്നവരുടെ ഉത്തമ മാതൃകകളാണ്.

നിലവിലുള്ള ഗവണ്മെന്റുകളുടെ സർവ്വനാശത്തിനും അവയെ ദുർബല പ്പെടുത്തി ഇല്ലാതാക്കുന്നതിനും ഏതുമാർഗ്ഗവും സ്വീകരിക്കാൻ വൈഷോപ്പ്റ്റ് തയ്യാറെടുത്തു. ഈ ലക്ഷ്യത്തിനായി രാജ്യങ്ങൾക്കുള്ളിൽ തൊഴിലാളികളും മുതലാളികളും തമ്മിലുള്ള സമരങ്ങൾ, വിപ്ലവങ്ങൾ, പൗരപ്രക്ഷോപങ്ങൾ, വിലക്കയറ്റം, പണപ്പെരുപ്പം മുതലായവയിലൂടെ രാജ്യത്തെ പാപ്പരത്വത്തിലേക്ക് നയിക്കാൻ നിർദ്ദേശം നൽകി. വൈഷോപ്പ്റ്റ് ശുപാർശ്ശ ചെയ്ത രാജ്യങ്ങൾ തമ്മിലുള്ള കായികവും സാമ്പത്തീകവുമായ യുദ്ധങ്ങൾ അവരെ നിലം പരിശാക്കി ഗൂഢാലോചകരുടെ ഇംഗിതങ്ങൾക്ക് വശംവദരാക്കുന്ന തരത്തിൽ

വളരെ ഫലപ്രദമായിരുന്നു. ഈ നയങ്ങൾ ലോകത്തെ അടിമപ്പെടുത്തി ഏകലോകഭരണകൂടം ഉണ്ടാക്കുന്നതിനും സ്വേച്ഛാധിപത്യം സ്ഥാപിക്കുന്ന തിനുമുള്ള പ്രധമ ചൂണ്ടു പലകയായി മാറി. ആത്യന്തീകമായ ഈ ലക്ഷ്യം കൈവരിക്കുന്നതിന് ദേശസ്നേഹം ഇല്ലാതാക്കി തലമുറകളെ വാർത്തെടുക്കുന്ന പ്രകീയയെ വാത്സല്യത്തോടെ വൈഷോപ്റ്റ് ഇന്റർനാഷ്ണലിസം അഥവാ അന്താരാഷ്ട്രവാദം എന്ന് വിളിച്ചു.

ദേശസ്നേഹത്തെ വൈഷോപ്റ്റ് അപലപിച്ചു. ദേശീയത, ദേശസ്നേഹം ഇവയെല്ലാം സങ്കുചിതമാണെന്നും അവ കൈവെടിഞ്ഞ് ലോകത്തെ മുഴുവനായും സ്നേഹിക്കണം എന്ന് അദ്ദേഹം എഴുതുകയുണ്ടായി. അദ്ദേഹത്തിന്റെ ശിങ്കിടിവൃന്ദങ്ങൾ അത് പിന്തുണച്ചു. അപ്രകാരം സംസ്ഥാനങ്ങളുടേയും ഗവണ്മെന്റുകളുടേയും പൊതുസമൂഹങ്ങളുടേയും ഉത്ഭവ വിത്തുകളിൽ അഭിപ്രായ വ്യത്യാസങ്ങൾ മുളപൊട്ടി. ദേശസ്നേഹം എന്ന വാക്കുപോലും കുറ്റകരമായി കണക്കാക്കപ്പെട്ടു. പകരം ലോകത്തുള്ള മനുഷ്യരെയെല്ലാം മനുഷ്യരായി കാണുവാനും സ്നേഹിക്കുവാനും ആഹ്വാനം ചെയ്യപ്പെട്ടു. തുടക്കം മുതലേ ഇല്ല്യൂമിനിസ്റ്റ്- സോഷ്യലിസ്റ്റ്- കമ്മ്യൂണിസ്റ്റ് ഗൂഢാലോചന പൂർണ്ണമായും അന്താരാഷ്ട്രവാദത്തിൽ അടിസ്ഥാനപ്പെട്ടിരുന്നു. അവർ അന്താരാഷ്ട്രപരമായ ഉപമകളാണ് കേവലം ചെറിയ നാട്ടുകാര്യങ്ങളിൽ പോലും സംസാരിച്ചിരുന്നത്. ഗൂഢാലോചനാ സംഘടനയുടെ നേതൃത്വം കാലാനുസൃതമായി ഒരു രാജ്യത്തിൽ നിന്നും മറ്റൊരു രാജ്യത്തിലേയ്ക്ക് മാറ്റിക്കൊണ്ടിരുന്നു. വൈഷോപ്റ്റിന്റെ ഏജന്റുമാരായിരുന്നു അതിന്റെ നടത്തിപ്പുകാർ. വൈഷോപ്റ്റ് അവരോട് ഗവണ്മെന്റുകളുടെ നയരൂപികരണ ശേഷിയിലേയ്ക്ക് പുഴുക്കളെപ്പോലെ നുഴഞ്ഞു കയറാൻ ആവശ്യപ്പെട്ടു. അതിനുവേണ്ടി അദ്ദേഹം ചില മാർഗ്ഗ നിർദ്ദേശങ്ങളും നൽകി.

ഒരിക്കൽ ഗവൺമന്റ് തസ്തികയിലേയ്ക്ക് ഔദ്യോഗീക സ്ഥാനം ലഭിച്ചാൽ ഗൂഢാലോചനക്കാർ സർക്കാർ തസ്തികകളിലേയ്ക്ക് മറ്റ് സഹഗൂഢാലോചന ക്കാരുടെ നുഴഞ്ഞുകയറ്റം പ്രോത്സാഹിപ്പിക്കണം. ശേഷം കുറ്റകൃത്യം നടത്തുവാൻ പ്രാപ്തിയുള്ള ഒരു സംഘമായി ഉയരണം. ഏതെങ്കിലും വിധത്തിൽ ആരോപണം നേരിട്ടാൽ സ്വയം സംരക്ഷിക്കണം. എതിരെ നിൽക്കുന്ന ഏത് സംഘടനയേയും, വ്യക്തിയേയും ആക്രമിക്കുകയും, അപകീർത്തിപ്പെടുത്തുകയും ഇല്ലായ്മ ചെയ്യുകയും വേണം. തുടർന്ന് അടുത്ത ഗൂഢാലോചന നടപടിയിലേയ്ക്ക്

കടക്കണം. ഓരോ കുറ്റകൃത്യങ്ങൾക്കും പദ്ധതികൾക്കും കൃത്യമായും അതിന്റേതായ ഒരു ലക്ഷ്യം ഉണ്ട്. ഗവണ്മെന്റിൽ ജോലി ചെയ്ത് ഗവണ്മെന്റിനെ വഞ്ചിക്കണം. ഏതൊരു രാജ്യത്ത് ആയിരുന്നാലും ഗൂഢാലോചന സംഘങ്ങൾ അവരുടെ നേതാക്കൾക്ക് മുന്നിൽ ഗവണ്മെന്റിനെ ഒറ്റിക്കൊടുക്കുകയും വേണം. ദേശീയ താൽപര്യത്തിലേയ്ക്ക് രാജ്യം വീണ്ടും തിരിച്ചുവരുന്നില്ല എന്ന് ഉറപ്പ് വരുത്തുന്നതിന് വേണ്ടി ഗൂഢാലോചന ഏജന്റുമാർ ഒരു രാജ്യത്തിൽ നിന്നും മറ്റൊരു രാജ്യത്തിലേയ്ക്ക് അവരുടെ സ്ഥാനം ഇടയ്ക്കിടെ മാറ്റിക്കൊണ്ടിരുന്നു. അന്താരാഷ്ട്രവാദം എന്ന കഴ്ചപ്പാടിൽ ഗൂഢാലോചന ഏജന്റുമാർ രാജ്യങ്ങൾക്കിടയിൽ പിരിമുറുക്കവും, ശത്രുതയും ഉണ്ടാക്കുവാൻ പ്രേരിപ്പിക്കുകയും അതിനായി രാജ്യത്തിനുള്ളിൽ നിന്ന് തന്നെ അവരെ ഇളക്കിവിട്ട് ദുർബലപ്പെടുത്തി ഗൂഢാലോചന സംഘത്തിന്റെ കൈകൾക്ക് ഇരയാക്കാൻ പാകത്തിൽ തയ്യാറാക്കികൊണ്ടിരുന്നു.

ഗൂഢാലോചനക്കാരുടെ കാഴ്ചപ്പാടിൽ ദേശീയത എന്നത് അവരുടെ ലക്ഷ്യത്തെ നിരുത്സാഹപ്പെടുത്തുന്നത് ആയതിനാൽ ദേശസ്നേഹികളെ ഒറ്റപ്പെടുത്തേണ്ടത് ആവശ്യമായിരുന്നു. രാജ്യദ്രോഹം എന്നത് വൈഷോപ്റ്റിന്റെ ഭാഷയിൽ “പെർഫക്റ്റിബിലിസം” അഥവ പൂർണ്ണത്വം ആയിരുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അത് വളരെ അത്യന്താപേക്ഷിതവും പ്രശംസനീയവുമായ ഗുണവുമായിരുന്നു. ആദം വൈഷോപ്റ്റ് പറയുന്നത് അത് ലിബറലുകൾക്ക് (പുരോഗമന ചിന്താഗതിക്കാർക്ക്) മാത്രമുള്ള ഒരു ഗുണമാണ് എന്നാണ്. രാജ്യദ്രോഹത്തെയാണ് ഗൂഢാലോചനക്കാർ ആത്യന്തീകമായി അന്താരാഷ്ട്രവാദം എന്ന് വിളിക്കുന്നത്. അവരുടെ അന്താരാഷ്ട്രവാദത്തിൽ ഉളവാർന്ന മുദ്രാവാക്യത്തിലൂടെ വെളിവാക്കപ്പെടുന്നതും അതുതന്നെയാണ്. വൈഷോപ്റ്റ് നിർദ്ദേശിച്ച ഗൂഢാലോചനക്കാർക്ക് വേണ്ട അവശ്യ സവിശേഷതകൾ ഇനി പറയുന്നവയാണ്.

1. മാനവരാശിയുടെ നന്മയ്ക്കായി പ്രവർത്തിക്കുന്ന ഒരു മനുഷ്യസ്നേഹിയുടെ നാട്യവും ഭാവവും. അവരുടെ പ്രവർത്തികൾ സമൂഹത്തിൽ നല്ല മാറ്റങ്ങൾ ഉണ്ടാക്കുന്നു എന്ന് വരുത്തി തീർക്കുവനുള്ള കാപട്യം നിറഞ്ഞ കഴിവും.

2. “ഉഭയകക്ഷി ബന്ധം”. ആദം വൈഷോപ്റ്റ് നിർദ്ദേശിച്ച പ്രകാരം ഗൂഢാലോചനക്കാർ ഏതൊരു സംഘടനയോടും, ഏതൊരു സാഹചര്യത്തിലും

പറ്റിച്ചേർന്ന് നിൽക്കുകയും മുന്നോട്ടുള്ള പദ്ധതികളെ സഹായിക്കുന്ന വിധത്തിൽ അവരിലേയ്ക്ക് നുഴഞ്ഞുകയറുകയോ അവരെ വിശ്വാസത്തിലെടുക്കുകയോ വേണം. എന്നിരുന്നാലും അവർക്ക് ഗൂഢാലോചന സംഘടനയോടല്ലാതെ മറ്റാരോടും ഒരു ആത്മാർത്ഥതയും കൂറും ഉണ്ടാവാൻ പാടുള്ളതല്ല.

3. ഗൂഢാലോചന സംഘടനയ്ക്ക് വേണ്ടിയുള്ള ആജീവനാന്ത സമർപ്പണം. ഇത് സംഘടനയുടെ ലക്ഷ്യം നൂറ്റണ്ടുകളായി തുടർന്നു വരുന്നതിന് സഹായിച്ചുകൊണ്ടിരിക്കുന്നു. ഗൂഢാലോചനക്കാരുടെ ലക്ഷ്യം ശാശ്വതവും പരമ്പരാഗതവും ആണ്. അതുകൊണ്ട് തന്നെ അത് മാതാപിതാക്കളിൽ നിന്നും കുട്ടികളിലേയ്ക്ക് കൈമാറ്റം ചെയ്യപ്പെട്ടു കൊണ്ടിരിക്കുന്നു. അനുകൂലമല്ലാത്ത സാഹചര്യങ്ങളിൽ ഗൂഢാലോചന അംഗങ്ങൾ ഒളിവിൽ പോകുകയും തങ്ങൾക്ക് ലഭിച്ചിട്ടുള്ള സ്ഥനങ്ങളിൽ ഇരുന്ന് ഗൂഢാലോചന പ്രവർത്തനങ്ങൾ തുടരുകയും അടുത്ത തലമുറകൾക്ക് വിദ്യാഭ്യാസം നൽകി ഈ മേഖലയിലേയ്ക്ക് അവരെ ഉയർത്തി എടുക്കുകയും ചെയ്യുന്നു. രാഷ്ട്രീയ കാലാവസ്ഥ അനുകൂലമാകുമ്പോൾ ഗവൺമന്റ് സ്ഥാനമാനങ്ങളിൽ ഇരുന്ന് അവർ അവരുടെ ഗൂഢാലോചന പദ്ധതികളുമായി മുന്നോട്ടുപോകുന്നു. അമേരിക്കയിലെ വൈഷോപ്റ്റിന്റെ അനുയായികളുടെ സമീപകാല ദശകങ്ങളിലുള്ള പ്രവർത്തനങ്ങളിൽ ഇത് വ്യക്തമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. അപ്രകാരം വൂഡ്രോ വിൽസണിന്റെ അനുയായികൾ ഒളിവിൽ പോകുകയും നീണ്ട നിഷ്ക്രീയ കാലഘട്ടത്തിന് ശേഷം 1933ൽ പുതുജീവനോടെ തിരിച്ചുവന്ന് പദ്ധതികൾ തുടർന്നു. അനന്തരമായി രൂപംകൊണ്ട ഗൂഢാലോചന ഏജന്റുമാരുടെ ഈ ഉത്സാഹത്തിന്റെ കാരണങ്ങളുടെ അടിസ്ഥാനങ്ങളിൽ ചിലത് ഒഴിച്ചാൽ ഭൂരിഭാഗം അംഗങ്ങളും കോൺഗ്രസ്സുകാരും അവരുടെ ഏജന്റുമാരുമായിരുന്നു എന്നതാണ്.

ഗൂഢാലോചനക്കാരുടെ വഞ്ചനയും തന്ത്രങ്ങളും അവരെ തിരിച്ചറിയാതിരിക്കാൻ സഹായിക്കപ്പെടുന്നത് ആയതിനാൽ അവരിൽ വലിയ മതിപ്പുളവാക്കി. ഗൂഢാലോചനയെ ഒറ്റിക്കൊടുക്കുകയോ ചതിക്കുകയോ ചെയ്യുന്നവരെ ഒരാളെപ്പോലും ഒഴിവാക്കാതെ വിഷകരമായ പ്രതികാരം കൊണ്ട് ഗൂഢാലോചനക്കാർ സന്ദർശിച്ചു. സഹജീവികളോടുള്ള മനുഷ്യന്റെ നന്മയുടെ വ്യാപ്തി എപ്രകാരമായിരിക്കണം എന്ന് വൈഷോപ്റ്റ് ഇല്ല്യൂമിനിസ്റ്റുകളെ ഉപദേശിച്ചു. “ചാരപ്പണി നടത്തുന്നതിനും അവരുടെ മനസ്സ് കീഴടക്കുന്നതിനും നിങ്ങൾ വ്യാജകലകൾ ഉപയോഗിക്കുകയും പൊയ്മുഖങ്ങൾ അണിയുകയും

വേണം." ഗൂഢാലോചനാ ലക്ഷ്യങ്ങൾ കൈവരിക്കുന്നതിനായി വൈഷോപ്റ്റ് ഇല്ല്യൂമിനാറ്റി വ്യവസ്ഥയിൽ അധികാരശ്രേണികൾ ക്രമീകരിക്കുകയും ഓരോ അംഗങ്ങളും പട്ടാളച്ചിട്ടയിൽ രഹസ്യമായി പ്രതിജ്ഞയെടുക്കുകയും ചെയ്തു. (പ്രതികാര ഭീഷിണി, ദ്രോഹം, പീഢനം, മരണം, എന്നിവ ഗസ്റ്റാപ്പോ ഓർഡറിന്റെ ചിഹ്നത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു). മേലുദ്ദ്യോഗസ്ഥരോടുള്ള നിതാന്തമായ വിധേയത്വവും കീഴ്പ്പെടലും വിശ്വസ്തതയും മാത്രമല്ല, ചോദ്യം ചെയ്യാത്ത വിധത്തിലുള്ള അനുസരണയും ഈ പ്രതിജ്ഞയിൽ ഉൾപ്പെട്ടിരിക്കുന്നു. ഇല്ല്യൂമിനാറ്റി വ്യവസ്ഥയിലെ അംഗങ്ങൾ അവരുടെ പിൻഗാമികളെപ്പോലെ കമ്മ്യൂണിസ്റ്റ് പാർട്ടിയിലൂടെ സ്വേച്ഛാധിപത്യ ഭരണവർഗ്ഗമായി വളർന്ന് എല്ലാ മനുഷ്യരേയും അടിമകളാക്കണം. ഇതിനെ പ്രത്യേക ശ്രേണികളായി തരം തിരിച്ചിരിക്കുന്നു. ക്രമപ്രകാരം ഉയരുന്ന ശ്രേണികൾ താഴെപ്പറയുന്നു.

ആദ്യത്തേത് "നോവിസ്" അല്ലെങ്കിൽ തുടക്കകാരൻ എന്ന കുറഞ്ഞ ഇല്ല്യൂമിനാറ്റി.

രണ്ടാമത്തേത് "ഫ്രീമേസൺ" സാധാരണ സ്കോട്ടിഷ് അല്ലെങ്കിൽ സ്കോട്ട്ലന്റ് യോദ്ധാവ്.

മൂന്നാമത്തേത് "മിസ്റ്ററി ക്ലാസുകൾ" പുരോഹിതർ, അധികാരികൾ, ശക്തരും അതിശക്തരുമായിട്ടുള്ളവർ, മാഗസ്, പിന്നെ രാജവും. മിസ്റ്ററി ശ്രേണിയിൽ ഉള്ളവർക്ക് മാത്രമാണ് ഇല്ല്യൂമിനാറ്റിയുടെ അക്രമ ലക്ഷ്യങ്ങളെപ്പറ്റി അറിയുവാൻ ഉള്ള അനുവാദം നൽകിയിരിക്കുന്നത്.

ആദം വൈഷോപ്റ്റ് ഇല്ല്യൂമിനാറ്റി സംഘടനാശ്രേണിക്ക് രൂപം നൽകിയതും സ്ഥാപിച്ചതും തന്റെ ക്രൂരവും വിനാശകരവുമായ ഗൂഢാലോചനയിലൂടെ മനുഷ്യരാശിയെ കൊള്ളയടിക്കുവാനും, ചൂഷണം ചെയ്ത് അടിമകളാക്കി മധ്യകാല ഘട്ടത്തിലേയ്ക്ക് അവരെ തള്ളിവിടാനുമായിരുന്നു. അതിനായി പഴയ ദുർഭരണക്കാരെ അട്ടിമറിച്ച് പുതിയവരെ സ്ഥാനാരോഹണം ചെയ്യിക്കുന്നതിന് വേണ്ടി മാനവരാശിയെ വശീകരിച്ചു. എന്നാൽ ആഗമനം ചെയ്യപ്പെടുന്ന പുതിയവർ പഴയവരേക്കാൾ കരുണയില്ലാത്തവരും ക്രൂരന്മാരുമാണ് എന്ന് സമൂഹം തിരിച്ചറിയുന്നില്ല. ഇതിന് നശിപ്പിക്കുവാനുള്ള ആഗ്രഹത്തിന്റെ പഴയ ക്രമത്തിനോട് വലിയ സാമ്യമുണ്ട്. അതിന്റെ വ്യാപ്തിയും അച്ചടക്കവും, വൈഷോപ്റ്റ് പരിശീലനം നേടി പിൽക്കാലത്ത് വെറുത്തു എന്ന് അവകാശ പ്പെടുന്ന ജെസ്യൂട്ടുകൾ മുതൽ വാളിൻ മുനയിൽ സ്ലാവാക്യയിലെ അവിശ്വാസി

സമൂഹത്തെ മതപരിവർത്തനം നടത്തുവാൻ വത്തിക്കാൻ ആജ്ഞാപിച്ച നൂറ്റാണ്ടുകൾ പഴക്കമുള്ള ട്യൂറ്റോണിക് പോരാളികളുടെ ചരിത്രം വരെ ബന്ധപ്പെട്ട് കിടക്കുന്നു. പിന്നീട് ഇത് അവർ ലോകത്തെ ഭരിക്കാനുള്ള അവരുടെ ലക്ഷ്യമായി വ്യാഖ്യാനം ചെയ്തു. അവരുടെ ലക്ഷ്യം ഡച്ച് ശക്തികൾക്ക് മേൽ ജർമ്മൻ ഭരണാധികാധികാരികളുടെ സ്വേച്ഛാധിപത്യം സ്ഥാപിക്കുക മാത്ര മായിരുന്നു അത്രേ!.

ആദം വൈഷോപ്റ്റ് തന്റെ അടിസ്ഥാനതത്വം പൂർണ്ണമായി നടപ്പാക്കാൻ നിർദ്ദേ ശിച്ചു. "അവസാനം മാർഗ്ഗങ്ങൾ ന്യായികരിക്കപ്പെടും". നാഗരീകതയുടെ എല്ലാ ആശയങ്ങളും, സത്യസന്ധത, മാന്യത, ധാർമ്മീകത, ബഹുമാനം, മനുഷ്യത്വം എന്നിവയെ അദ്ദേഹം പരിഹസിക്കുകയും അവയെ മാനവരാശിയെ പരിഷ്കൃത രായ എതിരാളികളുടെയും ഗൂഢാലോചനക്കാരുടെയും കൈകളിലേയ്ക്ക് ഒറ്റിക്കൊടുക്കുടുക്കാൻ കഴിവുള്ള ബലഹീനതയായി ചിത്രീകരിക്കുകയും ചെയ്തു. അസത്യം, ചതി, കൂറുമാറ്റം, ക്രൂരത, കരുണയില്ലായ്മ, കൊലപാതകം തുടങ്ങിയ എല്ലാ പദങ്ങളും "സദ്ഗുണങ്ങളായി" അദ്ദേഹം പ്രതിപാദിക്കുകയു ണ്ടായി. വിദ്യാഭ്യാസം, വിനോദം, പ്രചരണം തുടങ്ങിയ എല്ലാ തലങ്ങളിലൂടെയും വളർന്നുവരുന്ന തലമുറകളിലെ യുവാക്കളെ ആകർഷിക്കുന്ന ശക്തിയുടെ ഉറവിടം ഈ സദ്ഗുണങ്ങളായിരിക്കണം എന്ന് വൈഷോപ്റ്റ് നിഷ്കർഷിച്ചു. കുട്ടികളെ തന്റെ വേതാളകൂട്ടങ്ങളായുള്ള ഗൂഢാലോചനക്കാരുടെ ഇരകളാക്കി തീർക്കുന്നതിന് അവരിൽ നിന്നും രക്ഷകർത്താക്കളുടെ അച്ചടക്കത്തെ പരിപൂർണ്ണമായും നശിപ്പിക്കണമെന്ന് അദ്ദേഹം നിർദ്ദേശിച്ചു.

പുരാതനകാലം മുതൽക്കെ തന്ത്രശാലികളായ മനുഷ്യർ നിഷ്കളങ്കരായ സഹജീവികളുടെ മന:ശാസ്ത്രത്തിൽ പാണ്ഡിത്യം നേടുവാൻ പാടുപെട്ടിരുന്നു. മനുഷ്യ വംശത്തിന്റെ നിയന്ത്രണം എന്നത് അവന്റെ ശരീരത്തിന്റേയും, സമ്പത്തിന്റേയും, ഭാഗ്യത്തിന്റേയും, വിധിയുടേയും നിയന്ത്രണമാണ്. അത്തരം ഉദ്ദേശ്യങ്ങൾക്ക് വേണ്ടിയുള്ള പോരാട്ടങ്ങൾ മതങ്ങളുടെ ചരിത്രങ്ങളിൽ പ്രകടവുമാണ്. മനുഷ്യവംശത്തിന് എതിരെയുള്ള ഓരോ ഗൂഢാലോചനകളിലും ദുരുദ്ദേശ്യം നിറഞ്ഞ ഒരു സവിശേഷത ഉണ്ടായിരിക്കും. ഗൂഢാലോചനക്കാരുടെ ലക്ഷ്യങ്ങൾ നിറവേറ്റുന്ന അസഹിഷ്ണുതയുടേയും വിദ്വേഷത്തിന്റേയും സൃഷ്ടിയ്ക്കായി ഇത് ഉപയോഗിക്കപ്പെടുന്നു. മനുഷ്യ കുലത്തിന്റെ മനസ്സിന്റെ നിയന്ത്രണം കൂട്ടത്തോടെ ഏറ്റെടുക്കുന്ന പ്രക്രീയയെ വിദ്യാഭ്യാസം, പ്രചരണം,

പിന്നെ ക്രൂരമായ രൂപത്തിൽ മസ്തിക്ഷ്ക പ്രക്ഷാളനം എന്നീ വിവിധ പേരുകളിൽ വിളിക്കപ്പെടുന്നു.

ശരീരത്തിന്റെ നിയന്ത്രണത്തേക്കാൾ മനുഷ്യമനസ്സിന്റെ നിയന്ത്രണത്തിന്റെ ശക്തി എത്ര വലുതാണെന്ന് ഒരു അധ്യാപകൻ എന്ന നിലയിൽ പ്രൊഫസ്സർ വൈഷോപ്റ്റിന് വ്യക്തമായി അറിയാമായിരുന്നു. അതിനാൽ വിദ്യാഭ്യാസ രീതിയുടേയും, ബഹുജനത ആശ്രയിക്കുന്ന മാധ്യമങ്ങളുടേയും മാതൃകകൾ അട്ടിമറിക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. ഇപ്രകാരം ആധുനിക ജനത്തിന് ചിരപരിചിതമായ കാർണ്ണീഗി- റോക്കർഫെല്ലർ ഫൗണ്ടേഷൻ ഉൾപ്പടെയുള്ള മനുഷ്യസ്നേഹപരമായ ട്രസ്റ്റുകൾ, സ്കൂളുകൾ, കോളേജുകൾ, സർവ്വകലാശാലകൾ, പത്രങ്ങൾ, ആനുകാലികങ്ങൾ, റേഡിയോ, ടെലിവിഷൻ, സിനിമ, ലൈബ്രറികൾ, ക്ലബുകൾ തുടങ്ങിയവയുടെ മേൽ ഇല്ല്യൂമിനാറ്റികൾ ആധിപത്യം സ്ഥാപിച്ചു നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു. പ്രൊഫസ്സർ ആദം വൈഷോപ്റ്റ് അദ്ദേഹത്തിന്റെ മസ്തിഷ്ക പ്രക്ഷാളനത്തിന്റെ കൂടുതൽ തീവ്രരൂപങ്ങൾ കാൽവരി, ഇൻക്വിസിഷൻ അഥവ മതദ്രോഹ വിചാരണ തുടങ്ങിയവയിലൂടേയും ഗസ്റ്റാപ്പോ, ഓഗ്പു, എൻ.കെ.വി.ഡി, ബ്ലാക്ക് ഹാൻഡ് തുടങ്ങിയ തീവ്രവാദ ചാരസംഘടനകളിലൂടേയും പുനരുജ്ജീവിപ്പിച്ചു. ഇവയുടെ മാതൃസംഘടനയായ "ഇൻസുനുവേറ്റിംഗ് ബ്രദേഴ്സ്" ന്റെ പ്രതീകമായി ഇല്യൂമിനാറ്റി പിരമിഡിൽ ഒരു ചാരക്കണ്ണ് സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

വൈഷോപ്റ്റ് എഴുതി; "സാധാരണ ജനത നമ്മുടെ വ്യവസ്ഥാക്രമത്തിലേയ്ക്ക് വരേണ്ടതുണ്ട്. അതിനുള്ള ഏറ്റവും മികച്ച മാർഗ്ഗം വിദ്യാലയങ്ങളിൽ സ്വാധീനം ചെലുത്തുക എന്നതാണ്. നമ്മുടെ അനുയായികളാൽ വാർത്തെടുക്കുന്ന കരങ്ങളിലേയ്ക്ക് അവർ പൂർണ്ണ മനസ്സോടെ സ്വമേധയാ അവരെ സമർപ്പിക്കണം.".

1904ൽ ജോൺ. ഡി. റോക്കർഫെല്ലറും അദ്ദേഹത്തിന്റെ ബിനാമിയായ ഫെഡറിക്ക് ഗേറ്റ്സും ചേർന്ന് കാരുണ്യപ്രവർത്തനം എന്ന തോന്നലുളവാക്കുന്ന ഉദ്ദേശ്യത്തിൽ "ജനറൽ ബോർഡ് ഓഫ് എഡ്യുക്കേഷൻ" തുടക്കം കുറിച്ച വേളയിൽ പ്രസിദ്ധപ്പെടുത്തിയ ഒന്നാം നമ്പർ കത്തിൽ വൈഷോപ്റ്റിന്റെ രചനകൾ പരിഭാഷപ്പെടുത്തിയ ഉദ്ദരണികൾ ചേർത്തിരിക്കുന്നത് ആരിലും കൗതുകം ഉളവാക്കുന്നതാണ്.

രണ്ടുസന്ദർഭങ്ങളിൽ നിന്നും അനുമാനിക്കാവുന്നത് "എല്ലാ മൃഗങ്ങളിലും വെച്ച് മനുഷ്യൻ ഏറ്റവും നിന്ദ്യനാണ്, കാരണം സ്വയം നശിപ്പിക്കാൻ പ്രേരിപ്പി ക്കാവുന്ന ഒരേഒരു ജീവിയാണ് മനുഷ്യൻ". ആദം വൈഷോപ്റ്റ് തന്റെ അനുയായികളിൽ നിന്നും ഒരു പടി കൂടി മുന്നോട്ട് പോകുവാൻ ധൈര്യപ്പെട്ടു. അദ്ദേഹം തന്റെ മസ്തിഷ്ക പ്രക്ഷാളനത്തിന് വിധേയരാക്കപ്പെട്ട അനുയായിക ളുടെ ജുഗുപ്തസാവഹമായ വിഡ്ഢിത്വത്തെ പരസ്യമായി വെളിപ്പെടുത്തി. അദ്ദേഹം എഴുതി.; "ക്രിസ്തു മതത്തിന്റെ സത്യവും, യഥാർത്ഥ മാനവും കാണുന്നവർ ഞങ്ങളുടെ വ്യവസ്ഥയിൽപ്പെട്ട മഹാന്മാരായ പ്രൊട്ടസ്റ്റന്റുമാരും, ദൈവശാസ്ത്ര പണ്ഡിതന്മാരുമാണ് എന്നത് പ്രശംസനീയമാണ്. ഓ! മനുഷ്യന് അല്ലെങ്കിലും എന്താണ് വിശ്വസിക്കാൻ കഴിയാത്തത്".

താൻ നിർദ്ദേശിക്കും പ്രകാരം തന്നെ ആളുകൾ അന്ധമായും നിന്ദ്യമായും പാർട്ടിയിൽ അണികളായി തുടരണമെന്നും അതിന്റെ വക്രതകളും, ന്യൂനത കളും, വൈരുദ്ധ്യങ്ങളും, വഞ്ചനകളും, തെറ്റുകളും പൂർണ്ണമായ മസ്തിഷ്ക പ്രക്ഷാളനത്തിലൂടെയുള്ള മനം മാറ്റത്തിലൂടെ ചോദ്യം ചെയ്യാതെ അംഗീകരിച്ച് പാർട്ടിക്ക് പരിപൂർണ്ണ വിധേയനായിരിക്കണമെന്നും വൈഷോപ്റ്റ് ആവശ്യപ്പെട്ടു. ഏതെങ്കിലും അണികൾ അദ്ദേഹത്തിന്റെ ആജ്ഞകളെ എതിർക്കുകയോ, ചോദ്യം ചെയ്യുവാൻ മുതിരുകയോ ചെയ്താൽ അവർ നിന്ദ്യരും പാർട്ടി വിധേയത്വത്തിൽ പരാജയപ്പെട്ടവരായും ആയി കണക്കാക്കണം. അവരെ നിർമാർജ്ജനം ചെയ്യണം. തന്റെ വ്യവസ്ഥിതിയിലേയ്ക്ക് യോജിച്ച തനിപ്പകർ പ്പുകളായ ആളുകളെ വലയിട്ട് പിടിക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു. അദ്ദേഹം എഴുതി; " ഈ ആളുകൾ നമ്മുടെ എണ്ണം കൂട്ടുകയും ഖജനാവ് നിറയ്ക്കുകയും ചെയ്യും. നമ്മുടെ ആവശ്യത്തിന് അനുസൃതമായി ഈ കൂട്ടങ്ങളെ ഉപയോഗി ക്കുന്നതിൽ മുഴുകുക. തുടരുന്നു... നമ്മുടെ രഹസ്യങ്ങൾ അവരോട് പറയരുത്. അവരെ നമ്മുടെ രഹസ്യ ശ്രേണികളിൽ ഉൾപ്പെടുത്തുകയും അരുത്. ഒപ്പം നമ്മുടെ ഗൂഢാലോചനകളെപ്പറ്റിയുള്ള കാര്യങ്ങളും അവരെ അറിയിക്കരുത്. അവരെ അടിമകളാക്കി നിർത്തുകയാണ് നമ്മുടെ വ്യവസ്ഥയുടെ ലക്ഷ്യം. അവർ എത്തിച്ചേർന്ന ഏറ്റവും താഴന്ന തസ്തിക ഏറ്റവും ഉയർന്നതാണ് എന്ന് അവരെ വിശ്വസിപ്പിക്കണം."

മുകളിൽ ഉദ്ദരിച്ച റോക്കർഫെല്ലറുടെ ജനറൽ എഡ്യുക്കേഷൻ ബോർഡുമായി ബന്ധപ്പെട്ട ഒന്നാം നംബർ കത്തിൽ പറഞ്ഞ വിദ്യാഭ്യാസ പ്രചരണനത്തിൽ

ഉള്ളതിനേക്കാൾ സംക്ഷിപ്തമായി വൈഷോപ്റ്റിന്റെ ഗൂഢാലോചന ലക്ഷ്യങ്ങൾ പ്രകടിപ്പിക്കുക പ്രയാസമാണ്. അത് ഇനി പറയും പ്രകാരം വായിക്കാം.

“ഞങ്ങളുടെ സ്വപ്നങ്ങളിൽ ഞങ്ങൾക്ക് പരിധിയില്ലാത്ത വിഭവങ്ങളുണ്ട്. ഞങ്ങളുടെ വാർത്തെടുക്കുന്ന കരങ്ങളിൽ ജനങ്ങൾ തികഞ്ഞവരായിത്തീരുന്നു. നിലവിലുള്ള വിദ്യാഭ്യാസരീതി ഞങ്ങളുടെ മനസ്സിൽ നിന്ന് മാഞ്ഞുപോകുന്നു. പാരമ്പര്യങ്ങളെ എതിർക്കാതെ തന്നെ ഞങ്ങൾ ഞങ്ങളുടെ യശ്ശസ്സിനും ഉത്തരവാദിത്വമുള്ള ഗ്രാമീണ ജനതയുടെ നന്മക്കായും പ്രവർത്തിക്കുന്നു. ഞങ്ങൾ ഈ ഗ്രാമീണരേയോ അവരുടെ കുട്ടികളേയോ തത്വചിന്തകരോ, ശാസ്ത്രജ്ഞരോ, പണ്ഡിതരോ ആക്കുവാൻ ശ്രമിക്കുകയില്ല. നമുക്ക്  അവരെ എഴുത്തുകാരോ, എഡിറ്റർമാരോ, കവികളോ, അക്ഷരപുരുഷന്മാരോ ആക്കി ഉയർത്തേണ്ടതില്ല. മികച്ച കലാകാരന്മാരും, ഡോക്ടർമാരും, സംഗീതജ്ഞന്മാരും, അഭിഭാഷകന്മാരും, പ്രാസംഗീകന്മാരും, രാഷ്ട്രീയക്കാരും, രാഷ്ട്രതന്ത്രജ്ഞരും ആവശ്യത്തിലധികം നമുക്കിടയിലുണ്ട്. അതിനാൽ അത്തരത്തിലുള്ള ഭ്രൂണത്തിനായ് നമ്മൾ തിരയേണ്ടതില്ല. ഞങ്ങളുടെ ലക്ഷ്യം വളരെ ലളിതവും മനോഹരവുമാണ്. ആ ലക്ഷ്യം ഞങ്ങൾ കണ്ടെത്തുന്ന ജനങ്ങളെ തികച്ചും അനുയോജ്യമായ രീതിയിൽ അവരുടെ സാഹചര്യങ്ങളിൽ ജീവിതം നയിക്കുവാൻ പരിശീലിപ്പിക്കുക എന്നതാണ്. അതിനാൽ ഞങ്ങൾ നമ്മുടെ കുട്ടികളെ സംഘടിപ്പിച്ച് അവരുടെ രക്ഷകർത്താക്കൾ ചെയ്തിരുന്ന അപൂർണ്ണമായ രീതിയേക്കൾ മികച്ച രീതിയിൽ വീടുകളിലും, കടകളിലും, കൃഷിയിടങ്ങളിലും പണിയെടുക്കുവാൻ അവരെ പരിശീലിപ്പിക്കും.

വൈഷോപ്റ്റിന്റെ ഗൂഢാലോചനയുടെ എല്ലാ ഘടകങ്ങളും ഈ കത്തിൽ കാണാം. ആദ്യം മനുഷ്യസ്നേഹിയുടെ നാട്യമുണ്ട്. രണ്ടാമത് മസ്തിഷ്ക പ്രക്ഷാളനവും വാർത്തെടുക്കലും, മൂന്നാമതായി ശാസ്ത്രവും, വിദ്യാഭ്യാസവും, പരബര്യത്തെ തിരസ്കരിക്കലും. നാലാമതായി നിഗൂഢമായ സ്വേച്ഛാധിപത്യ ലക്ഷ്യം, അഞ്ചാമത്തേത് കൃഷിക്കാരെ ഒരു ജാതിയായി പരിഗണിച്ച് ആ സ്ഥാനത്ത് തന്നെ നിലനിർത്തുക എന്ന ഉദ്ദേശ്യം, ആറാമത്തേത് ദേശീയ ബുദ്ധിവൈഭവം ഏറ്റവും താഴ്ന്ന നിലയിലേയ്ക്ക് എത്തിക്കുക. ( അത് രാജ്യത്ത് കുട്ടിക്കുറ്റവാളികളുടെ എണ്ണത്തിൽ ഭയപ്പെടുത്തുന്ന തരംഗം സൃഷ്ടിച്ച് വിജയമായി.) ഏഴാമത്തേത് കാർഷീകവൃത്തിയെ അധിക്ഷേപിക്കുക. സ്വേച്ഛാധിപതിയായ സീസർ എന്ന വെള്ളക്കാരൻ പിതാവ് അവരെ തങ്ങളുടെ

കുട്ടികൾ എന്ന് വിളിച്ച് പരിഹസിച്ചിരുന്നു. എട്ടാമത്തേത് വഞ്ചനയുടെ ഘടകം. സംഘടന തുടങ്ങി അധികം താമസിയാതെ തന്നെ അതിന്റെ ഉദ്ദേശ്യങ്ങൾ മനസ്സിലാക്കി അതാത് സാഹചര്യങ്ങളിലേയ്ക്ക് കടക്കുമ്പോൾ കല, സാഹിത്യം, ശാസ്ത്രം മുതലായവയിലൂടെ അവരുടെ ബുദ്ധിവൈഭവം കുറച്ചു കൊണ്ടുവരാൻ ശ്രമിച്ച് കൊണ്ടിരുന്നു. ഒൻപതാമത് അട്ടിമറിയും അമേരിക്കൻ വിരുദ്ധതയും (വൈഷോപ്റ്റിന്റെ ഭാഷയിലുള്ള "പെർഫെക്റ്റിബിലിസം" അഥവ മനുഷ്യ സ്വഭാവത്തിലെ പൂർണ്ണത കൈവരുത്തുക എന്ന ഭാവത്തിൽ ആചാരങ്ങളേയും പാരമ്പര്യങ്ങളേയും അട്ടിമറിച്ച് റോക്കർഫെല്ലറുടെ അനുയായികളുടെ ഉദ്ദേശ്യ ങ്ങളും പദ്ധതികളും നടപ്പിലാക്കുക എന്ന പിന്നാമ്പുറ ലക്ഷ്യം).

റോക്കർഫെല്ലറും ജീവകാരുണ്യ സംഘടന ട്രസ്റ്റും ചേർന്ന് രൂപികരിച്ച വൈഷോപ്റ്റിന്റെ ഇല്ല്യൂമിനിസ്റ്റ് - സോഷ്യലിസ്റ്റ് - കമ്മ്യൂണിസ്റ്റ് സ്വേച്ഛാധിപത്യ വ്യവസ്ഥിതിയിൽ അതിബുദ്ധിമാന്മാരായ അഭിഭാഷകർ, മിഷണറിമാർ, എക്സിക്യൂട്ടിവുകൾ തുടങ്ങിയവർ ഉൾപ്പെട്ടിരുന്നു. 1904 മുതൽക്കേ തന്നെ അമേരിക്കയെ വിദ്യാഭ്യാസം, മാധ്യമങ്ങൾ ഉൾപ്പടെയുള്ള എല്ലാമേഖലകളും ഉപയോഗിച്ച് മസ്തിഷ്ക പ്രക്ഷാളനം നടത്തി പരിപൂർണ്ണ നിയന്ത്രണത്തിൽ ആക്കിത്തീർത്തിരുന്നു. എന്നാൽ അമേരിക്കൻ ജനതയ്ക്ക് തങ്ങൾ ചിന്തി ക്കുന്നത് റോക്കർഫെല്ലർ തങ്ങളെ ചിന്തിക്കുവാൻ അനുവദിച്ചിരിക്കുന്ന കാര്യ ങ്ങൾ മാത്രമാണ് എന്നതിൽ യാതൊരു തരത്തിലും ഉള്ള സംശയവും സൂചനയും ഉണ്ടായിരുന്നില്ല. തങ്ങൾ റോക്കർഫെല്ലറുടെ ഉദ്ദേശ്യം നിറവേറ്റപ്പെടാൻ പരിശീലിക്കപ്പെട്ട് മികവുറ്റതായ ഗിനിപന്നികൾ ആയിരുന്നു എന്ന് അവർ അറിഞ്ഞിരുന്നില്ല.

റോക്കർഫെല്ലറുടെ അനുയായികളെപ്പോലെയും അവരുടെ പൊതുജന സമ്പർക്ക ശിങ്കിടികളെപ്പോലെയും വൈഷോപ്റ്റും വ്യവസ്ഥയുടെ ഒരു മികവുറ്റ പ്രചാരകൻ ആയിരുന്നു. ആ കാലഘട്ടത്തിലെ പ്രശസ്തരെ ഇല്ല്യൂമിനാറ്റി ഓർഡറിലേയ്ക്ക് ആകർഷിക്കാൻ വലിയ യാതന തന്നെ അദ്ദേഹം ഏറ്റെടുത്തു. പ്രശസ്തരായ തത്വചിന്തകർ, എഴുത്തുകാർ, വാർത്താ മാധ്യമ പ്രവർത്തകർ തുടങ്ങിയവരേയും അവരുടെ കീഴിലുള്ള പ്രചാരണത്തിന്റെ എല്ലാ സാധ്യതകളും ഉപയോഗിച്ച് ഓർഡറിന്റെ പ്രചാരണത്തിൽ അത്യന്തം ഫലപ്രാപ്തി വരുത്തി. അങ്ങിനെ ഇല്ല്യൂമിനാറ്റി ഓർഡറിന്റെ റാങ്കുകളെ അക്ഷരത്തിന്റെ ഭൗതീക ഗുണങ്ങൾ പിന്തുണച്ചു. ഇല്ല്യൂമിനാറ്റി ഓർഡറിനാൽ ആവിഷ്കരിക്കപ്പെട്ട ഫ്രഞ്ച്

2. അമേരിക്കൻ നികുതിദായകരുടെ ചിലവിൽ സൗദി അറേബ്യയിൽ ഉദ്പാദിപ്പിക്കുന്ന എണ്ണയുടേയോ തത്തുല്യമായ വിഭവങ്ങളുടേയോ സോവിയേറ്റിലേയ്ക്കുള്ള വിതരണം.

3. റെഡ് ഇൻഡ്യക്കാർ നയിക്കുന്ന അമേരിക്കയിലെ പോപ്പുലർ ഫ്രണ്ട് ഗവണ്മെന്റിന്റെ രൂപീകരണം.

4. റഷ്യയുടെ അംഗീകാരം.

5.അമേരിക്കൻ നികുതിദായകരുടെ ചിലവിൽ റഷ്യയുടെ വ്യവസായവത്കരണം.

6. അമേരിക്കൻ നികുതി ദായകരുടെ ചിലവിൽ റഷ്യയുടെ പുനഃനിർമ്മാണം.

7. റോക്കർ ഫെല്ലറുടെ താൽപര്യത്തിന് അനുസൃതമായ റഷ്യയിലെ മിച്ച ഏണ്ണയുടെ നിയന്ത്രണം.

8. സൗദി അറേബ്യയുടെ വികസനത്തിൽ റോക്കർഫെല്ലറുടെ താൽപര്യത്തിന് അനുസരിച്ചുള്ള സോവിയറ്റ് പിന്തുണയും അംഗീകാരവും.

ഇടപാടിന്റെ പ്രാരംഭഘട്ടത്തിന്റെ പൂർത്തീകരണം വിജയാഘോഷത്തോടെ റോക്കർ ഫെല്ലറുടെ ഔദ്യോഗീക ലേഖനത്തിൽ പ്രസിദ്ധീകരിച്ചു. (ന്യൂയോർക്ക് ടൈംസ് 1926 മാർച്ച് 27).

അടുത്ത ദിവസം ന്യൂയോർക്ക് ടൈംസ് റോക്കർഫെല്ലറുടെ പ്രസാധകൻ ഐവി ലീ റഷ്യയുടെ അംഗീകാരത്തിനുള്ള അടിത്തറയിട്ടതായും ഗൂഢാലോചനയുടെ അടുത്ത ഘട്ടം നടത്തുന്നത് തുടങ്ങിയതായും പ്രസിദ്ധപ്പെടുത്തി. 1927 മെയ് ഐവി ലീ തന്റെ തൊഴിലുടമകളെ പ്രതിനിധീകരിച്ച് സ്റ്റാലിന്റേയും റഡെക്കിന്റേയും ആഗ്രഹങ്ങളും ആശയങ്ങളും വ്യക്തമായി മനസ്സിലാക്കുന്നതിന് വേണ്ടി റഷ്യയിലേയ്ക്ക് പത്ത് ദിവസത്തെ യോഗത്തിനായി പോയി. തിരിച്ച് വന്നതിന് ശേഷം അദ്ദേഹം “യു.എസ്.എസ്.ആർ ആൻ എനിഗ്മ” (റഷ്യ ഒരു പ്രഹേളിക)എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിക്കുകയും ഫെഡറൽ ഗവണ്മെന്റിലും വിദേശ സഹകരണ വകുപ്പിലും ഉള്ള തന്റെ സഹായികൾക്കും ഏജന്റുമാർക്കും അതിന്റെ പ്രതികൾ വിതരണം ചെയ്യുകയും ചെയ്തു. അതിൽ ഐവി ലീ, ആദം വൈഷോപ്റ്റിന്റെ ഇല്ല്യൂമിനിസ്റ്റ്- സോഷ്യലിസ്റ്റ്- കമ്മ്യൂണിസ്റ്റ് ഗൂഢാലോചനയുടെ അന്താരാഷ്ട്രവാദം (അതുതന്നെയാണ് റോക്കർഫെല്ലർ മുതലാളിമാരുടെയും പദ്ധതി) മുഖ്യ പ്രഭാഷണത്തിലൂടെ പ്രഖ്യാപിച്ചിരിക്കുന്നു. തുടർന്നുള്ള അദ്ദേഹത്തിന്റെ കത്തുകളിലൂടെ ഐവി ലീ പ്രസിദ്ധീകരിച്ചതും

പ്രഖ്യാപിച്ചതും അമേരിക്കൻ ജനതയിൽ റഷ്യയെ അംഗീകരിക്കാൻ വേണ്ടിയുള്ള വികാരം ഉണ്ടാക്കിയെടുക്കുന്നതിനും, അമേരിക്കൻ സമൃദ്ധിയുടെ കാലപരിധിക്കുള്ളിൽ റോക്കർഫെല്ലറും സ്റ്റാലിനും തമ്മിലുള്ള ഇടപാട് നേടിയെടുക്കുന്നതിനും ബോൾഷെവിക് റഡെക് മുന്നോട്ടു വച്ച വ്യവസ്ഥകൾ അംഗീകരിക്കുകയാണ് അവരുടെ ഉദ്ദേശ്യം എന്നതാണ്. അപ്രകാരം റോക്കർ ഫെല്ലർ സോവിയേറ്റ് അച്ചുതണ്ട് സമാരംഭിക്കുന്നതോടെ റോക്കർ ഫെല്ലറുടെ സംഘം വൈഷോപ്റ്റിന്റെ പദ്ധതിയുടെ പ്രചരണത്തിനുവേണ്ടി അതിതീവ്രമായ ഒരു സംഘടിത പ്രവർത്തനം നടത്തി.

ഐവി ലീ 1933 ൽ ഗൂഢാലോചനയുടെ മറ്റൊരു പ്രധാന ഘട്ടത്തിൽ തന്റെ യജമാനനെ സേവിച്ചിരുന്നു. അവർ നിയമിച്ചപ്പോൾ ഹിറ്റ്ലറെയും ഗോബെൽസിനേയും, പ്രചരണത്തേയും പരസ്യരീതികളേയും കുറിച്ച് ഉപദേശിക്കാനും നാസി പാർട്ടിയെ ജർമ്മനിയുടെ പുനർനിർമ്മാണത്തിനായി ഉപദേശം നൽകുവാനും വേണ്ടിയായിരുന്നു അത്. ബ്രിട്ടീഷുകാർ റോക്കർ ഫെല്ലറുടെ സ്റ്റാന്റേർഡ് ഓയിൽ കമ്പനിയുടെ സൗദി അറേബ്യൻ എണ്ണപ്പാടങ്ങളിൽ അനുകൂല്യം നേടിയെടുക്കുന്നത് നിരസിച്ചിരുന്ന സന്ദർഭത്തിൽ ആയിരുന്നു ഈ നടപടി. ഇതേ ഗ്രൂപ്പ് മുസ്സോളിനിയെ ഏതോപ്യ ആക്രമിക്കുന്നതിന് പ്രേരിപ്പിച്ചു. അതുവഴി റോക്കർ ഫെല്ലറുടെ ആഗ്രഹത്തിലുള്ള അബിസ്സിനിയയിലെ ഹറാർ പ്രവശ്യയിലുള്ള ഫാഫൻ വാലി എണ്ണപ്പാടങ്ങൾ നേടിയെടുക്കുവാനായിരുന്നു പദ്ധതി. ബ്രിട്ടീഷ് സമ്മർദ്ദത്തിൽ ഹൈലി സെലാസ്സി ഈ എണ്ണപ്പാടങ്ങൾ വികസിപ്പിക്കുന്നതിൽ നിന്നും റോക്കർ ഫെല്ലർ ഗ്രൂപ്പിനെ വിലക്കിയിരുന്നു. പക്ഷെ പദ്ധതി പ്രകാരം ഇപ്പോൾ അത് അവരുടെ കൈയ്യിലെത്തി. സ്റ്റാലിൻ- ഹിറ്റ്ലർ കൂട്ടുകെട്ടുകൾക്ക് പിന്നിലെ ചലിക്കുന്ന ആത്മാക്കൾ ആയിരുന്നു അവർ. ഏകലോകം സൃഷ്ടിക്കുന്നതിനും അവരുടെ ഇടപാട് നേടിയെടുക്കുന്നതിനും വേണ്ടി അവർ രണ്ടാം ലോക മഹായുദ്ധത്തിന് രൂപം നൽകുകയും ബ്രിട്ടീഷ് സാമ്രാജ്യം തകർത്തു കൊണ്ട് സൗദി അറേബ്യയുടെ വികസനത്തിൽ സ്വതന്ത്രമായ നിയന്ത്രണം കൊണ്ടുവരികയും ചെയ്തു.

റൂസ്‌വെൽറ്റ് ഭരണത്തിൻ കീഴിൽ 1933 ൽ അമേരിക്കയിൽ പോപ്പുലർ ഫ്രണ്ട് ഭരണകൂടം രൂപീകരിച്ചതിനാൽ റോക്കർ ഫെല്ലറുടെ താൽപര്യങ്ങൾ സംരക്ഷിക്കപ്പെട്ടു. ക്ലിന്റൺ റൂസ്‌വെൽറ്റിന്റെ ബന്ധു ഫ്രാൻക്ലിൻ ഡി. റൂസ്‌വെൽറ്റ് വൈഷോപ്റ്റിന്റെ ഇല്ല്യൂമിനിസ്റ്റ്- സോഷ്യലിസ്റ്റ്- കമ്മ്യൂണിസ്റ്റ് ഗൂഢാലോചന

മുന്നോട്ട് കൊണ്ടുപോകുന്നതിന് അനുയോജ്യമായ കുടുംബ പാരമ്പര്യത്തിലുള്ള സ്വാഭാവീക വ്യക്തിത്വം ആയിരുന്നു. അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടത് യാദൃശ്ചിക മായല്ല. പക്ഷെ, ഗൂഢാലോചനക്കാരുടെ പദ്ധതി അനുസരിച്ച് പാരമ്പര്യമായി ഗൂഢാലോചന മുന്നോട്ട് കൊണ്ടുപോകുന്നതിന് പ്രത്യേക സ്ഥാനമുണ്ട്. ഇതാണ് ഞങ്ങൾ പരമ്പരാഗതമായി സ്വേച്ഛാധിപത്യ ഭരണാധികാരികൾ ആയിരിക്കുന്ന തിന് ഉപയോഗിക്കുന്നതും വൈഷോപ്റ്റ് വിധിച്ചതുമായ തന്ത്രം.

ഫ്രാൻക്ലിൻ .ഡി. റൂസ്‌വെൽറ്റിന്റെ ഉദ്ഘാടനത്തിന് തൊട്ടുപിന്നാലെ ഭരണ ഘടനയേയും ഗവണ്മെന്റിനേയും നശിപ്പിക്കുവാനുള്ള ക്ലിന്റൺ റൂസ്‌വെൽറ്റിന്റെ പദ്ധതിയുടെ ശേഷഘട്ടം ഗൂഢാലോചനക്കാർ അടിച്ചേൽപ്പിക്കാൻ തുടങ്ങി. വിരോദാഭാസം എന്ന് പറയട്ടെ അത് പുതിയ സാമൂഹീക ക്രമവും (ന്യൂ സോഷ്യ ൽ ഓർഡർ) പുതിയ ഉടമ്പടിയും (ന്യൂ ഡീൽ) സ്ഥാപിക്കാൻ ശ്രമിക്കുന്നു എന്ന വ്യാജേനയായിരുന്നു. അധികം താമസിയാതെ ഓർഡർ ഓഫ് ഇല്ല്യൂമിനാറ്റി ചിഹ്നം അമേരിക്കയുടെ മഹത്തായ ചിഹ്നമായും നോട്ടുകളിലും സ്ഥാപിച്ചു. അത് തികച്ചും നിർലജ്ജാകരമായി അവരുടെ ഗൂഢാലോചന ലക്ഷ്യം "നോവസ് ഓർഡോ സെക്ലോറം" (പുതിയ ഉടമ്പടിയുടെ ലാറ്റിൻ പരിഭാഷ), നേടിയെ ടുക്കാൻ വേണ്ടി ആയിരുന്നു. അമേരിക്കയുടെ മുഴുവൻ ശക്തിയും അധികാരവും ഗൂഢാലോചനക്കാരുടെ അട്ടിമറിയിൽ സമർപ്പിക്കപ്പെട്ടിരിക്കുന്നു എന്ന മുന്നറി യിപ്പ് ആയിട്ടാണ് നൂറുകണക്കിന് കമ്മ്യൂണിസ്റ്റുകാരേയും അമേരിക്കക്കാർ അല്ലാത്ത നിക്ഷേപകരേയും അവർ സേവിച്ചത്. അതായത് അവർ ഗൂഢാ ലോചനക്കാരാൽ അവരുടെ ചാരസംഘടനയായ ഗസ്റ്റപ്പോ മുഖേന എപ്പോൾ വേണമെങ്കിലും വേട്ടയാടപ്പെടാം, വിചാരണ നേരിടേണ്ടിവരാം, ഇല്ലാതാക്കപ്പെട്ടു വെന്നും വരാം എന്ന് പ്രതീക്ഷിക്കണമായിരുന്നു. എന്നാൽ ഇതിനെപ്പറ്റി നിഷ്ക ളങ്കരും വിവരമില്ലാത്തവരുമായ ദേശസ്നേഹികൾക്ക് യാതൊരു അറിവും ഉണ്ടാ യിരുന്നില്ല. ഫെഡറൽ ഗവൺമന്റ് ഏറ്റെടുത്ത സമയത്തിൽ നിന്നും ഒരുപടി കൂടി മുന്നോട്ട് പോകുവാൻ ഗൂഢാലോചനക്കാർ ധൈര്യപ്പെട്ടു. അത് മാന്ദ്യം നേരിടു വാൻ എന്ന ഭാവത്തിൽ അവർ ബാങ്കിന്റെ നിയന്ത്രണം അവരുടെ കൈകളി ലേയ്ക്ക് ഏറ്റെടുത്തിട്ടായിരുന്നു.

സമ്പദ്‌വ്യവസ്ഥയുടെ പേരിൽ വിശ്വസ്തരായ സേവകരെ പിരിച്ചു വിടുകയും, അധികം താമസിയാതെ റോക്കർഫെല്ലറുടെ പാഠ്യപദ്ധതിയിൽ " മാനവകാരുണ്യ വിദ്യാലയത്തിൽ" പരിവർത്തനം ചെയ്യപ്പെട്ടതും ഗൂഢാലോചനക്കാരാൽ

പരിശീലനം സിദ്ധിച്ചതുമായ അവരുടെ അനവധിവരുന്ന കള്ളപ്പരിഷകളായ കൂട്ടാളികളെ വിധ്വംസക പ്രവർത്തനങ്ങൾക്കായി നിയമിക്കുകയുണ്ടായി. ഒരുദശലക്ഷത്തിൽ അധികം കമ്മ്യൂണിസ്റ്റുകാർ, സഹയാത്രീകർ, വിധ്വംസക പ്രവർത്തകർ എന്നിങ്ങനെയുള്ള ആദം വൈഷോപ്റ്റിന്റെ ഇല്ല്യൂമിനിസ്റ്റ് അനുയായികൾ ഫെഡറൽ ഗവണ്മെന്റിൽ നിന്നും ദശകങ്ങളായി ശമ്പളം കൈപ്പറ്റിക്കൊണ്ടിരിക്കുകയും ഇപ്പോഴും ആ സ്ഥാനത്ത് തുടരുകയും ചെയ്യുന്നു എന്ന് ഉറപ്പോടുകൂടി നിസ്സംശയം പറയുവാൻ കഴിയും. അത്തരത്തിൽ ഇപ്പോഴും തുടരുന്നവരിൽ പ്രസിഡന്റുമാർ, എക്സിക്യൂട്ടിവ് അസിസ്റ്റന്റുമാർ, സുപ്രീം കോടതി അസോസിയേറ്റ് ജഡ്ജിമാർ, കോൺഗ്രസ്സുകാർ, അങ്ങിനെ ഉദ്യോഗസ്ഥ മേധാവികൾ മുതൽ താഴെ തട്ടിലുള്ള ജോലിക്കാർ വരെയുണ്ട്. മാർട്ടിൻ ഡൈസസ്, ഹാമിൽട്ടൺ ഫിഷസ്, പാർനെൽ തോമസ്, ജോസഫ് മക്കാർത്തിസ് തുടങ്ങിയവർക്ക് ദിവസം ഒരു പുതിയ കമ്മ്യൂണിസ്റ്റ് എന്ന രീതിയിൽ വർഷം മുഴുവനും അല്ലെങ്കിൽ ആയിരം വർഷത്തേയ്ക്ക് കാട്ടിത്തരാൻ കഴിയുമായിരുന്നു എങ്കിലും ശമ്പളപ്പട്ടികയിലുള്ള കമ്മ്യൂണിസ്റ്റുകാർ ചുരുളഴിയാത്ത വിധത്തിൽ ഉറച്ചുനിന്നു. റോക്കർ ഫെല്ലറുടെ താൽപര്യങ്ങൾക്ക് അനുകൂലമായി അമേരിക്കൻ വിരുദ്ധ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട് ഇല്ല്യൂമിനിസ്റ്റ്-കമ്മ്യൂണിസ്റ്റ് സ്വേച്ഛാധിപത്യ ഗൂഢാലോചനക്കാരുടെ ഉന്നത തലവന്മാരേയും സാമ്പത്തീക സഹായം നൽകുന്നവരേയും തുറന്ന് കാണിക്കുവാൻ ചതിയന്മാരായ അന്വേഷണ ഉദ്യോഗസ്ഥർ വിസമ്മതിച്ചു എന്ന് ഊന്നിപ്പറയുവാൻ കഴിയും.

ഗൂഢാലോചനക്കാർ വൈഷോപ്റ്റിന്റെ പദ്ധതിയുടെ ഓരോ ഘട്ടവും ദ്രുതഗതിയിൽ നടപ്പാക്കി. മന:പ്പൂർവ്വം അവർ സാമ്പത്തീക മാന്ദ്യത്തിന്റെ തീവ്രത കൂട്ടുകയും ദീർഘിപ്പിക്കുകയും ചെയ്തു. ഗൂഢാലോചനക്കാരാൽ നടപ്പിലാക്കപ്പെടുന്ന വൈഷോപ്റ്റിന്റെ ബാങ്കിംഗ് വ്യവസ്ഥയുടെ നിയന്ത്രണം ദേശീയ ബാങ്കുകൾ അടച്ച് പൂട്ടുന്നതിന് ഇടയാക്കി. അവർ നിയന്ത്രിക്കുന്ന ബാങ്കുകൾ എത്ര പാപ്പരാണെങ്കിലും ധനസഹായം നൽകി. എത്ര ലഭകരമാണെങ്കിലും അവർ നിയന്ത്രിക്കാത്ത ബാങ്കുകളെ അവർ പുറത്താക്കി. കൂടാതെ ഗവൺമെന്റ് ബാങ്ക് വ്യവസായം ഗൂഢാലോചനക്കാർക്ക് ഹിതകരമായ രീതിയിൽ ആക്കിത്തീർത്തു. ഗവണ്മെന്റിനാൽ അനന്തമായ വ്യവസായ സ്ഥാപനങ്ങളുടെ ശൃംഖലയുണ്ടാക്കി വ്യവസായത്തിന്റെ ഉടമസ്ഥാവകാശം സർക്കാരിൽ നിക്ഷിപ്തമാക്കുക

എന്നതായിരുന്നു വൈഷോപ്പ്റ്റിന്റെ പദ്ധതി. അതിന്റെ പ്രാരംഭ നടപടിയായി സ്വകാര്യസ്വത്ത് ഉടമസ്ഥാവകാശം ഗൂഢാലോചനക്കാർക്ക് ഒഴികെയുള്ളവർക്ക് ഇല്ലാതാക്കുകയും സാമ്പത്തീക വിതരണം പ്രാഥമീക ലക്ഷ്യമാക്കിക്കൊണ്ട് ഉയർന്നുവരുന്ന നികുതി സമ്പ്രദായത്തിൽ സ്വത്ത് കണ്ട് കെട്ടുന്ന ഒരു വ്യവസ്ഥ പരസ്യമായി രൂപികരിക്കുകയും ചെയ്തു. ഗവൺമന്റ് ഏജൻസിയിലൂടെ ഗൂഢാലോചനക്കാർ സ്വത്ത് പിടിച്ചെടുക്കുന്ന ഒരു കൃത്രിമത്വം.

രാജ്യത്തെ ഗോൾഡ് സ്റ്റാൻഡേർഡിൽ നിന്നും മാറ്റിയത് പൗരന്മാരെ കൊള്ളയടിക്കുക എന്ന ഉദ്ദേശ്യത്തോടെ ആയിരുന്നു. അവരുടെ സ്വർണ്ണം ഗൂഢാലോചനക്കാരുടെ സ്വകാര്യ സംസ്ഥാപിത സംഘമായ ഫെഡറൽ റിസർവ് ബാങ്കിന് കൈമാറാൻ ആവശ്യപ്പെട്ടു. സ്വത്ത് കണ്ടുകെട്ടൽ എന്നത് പരസ്യമായ കൊള്ളയും അത് തികച്ചും ഭരണഘടനാ വിരുദ്ധവും ആണെന്നും അതിന് പിന്നിൽ സ്വകാര്യമായ നേട്ടം ആഗ്രഹിക്കുന്ന താൽപര്യങ്ങളുമാണ് എന്ന് രചയിതാവ് ന്യൂയോർക്ക് ടൈംസിൽ പ്രസിദ്ധീകരിച്ച ഒരു കത്തിലൂടെ ആരോപിച്ചപ്പോൾ ഗൂഢാലോചനക്കാർ റൂസ്‌വെൽറ്റ് രണ്ടാമന്റെ ഗോൾഡ് ഓർഡർ കൊണ്ട് അവരെ മറച്ചു. ഓർഡർ അനുസരിച്ച് സാങ്കൽപീകമായി അമേരിക്കൻ ട്രഷറിയ്ക്ക് ആവശ്യമായ സ്വർണ്ണം ഫെഡറൽ റിസർവ്വ് ബാങ്കിലേയ്ക്ക് മറിയ്ക്കാം എന്നതായിരുന്നു പ്രഖ്യാപനം. യഥാർത്ഥ്യത്തിൽ അത് വസ്തുതയായിരുന്നില്ല. സ്വകാര്യ ഓഹരി ഉടമകൾ നിയന്ത്രിക്കുന്ന ദേശീയ ബാങ്കുകൾ അവർക്ക് പതിനായിരം ഡോളർ അവരുടെ സ്വർണ്ണത്തിന്മേൽ പിൻവലിക്കനുള്ള അവസരം നൽകി. ഇത് പരമരഹസ്യമാണ്. ഇങ്ങിനെ നാഷ്ണൽ ബാങ്ക് സ്റ്റോക്കിൽ ഉള്ളതിന് സമാനമായി ട്രഷറിയിലുള്ള സ്വർണ്ണം ഗൂഢാലോചനക്കാരുടേത് മാത്രമാക്കി മാറ്റുകയാണ് ഉണ്ടായത്. ട്രഷറിയിൽ നിന്നും ഗൂഢാലോചനക്കാർക്ക് മാത്രം സ്വർണ്ണം പിൻവലിക്കാവുന്നതും സ്വർണ്ണത്തിന്റെ അന്താരാഷ്ട്ര കയറ്റുമതിയിൽ ഉണ്ടാകുന്ന പുനർമൂല്യനിർണ്ണയ ലാഭവും ലഭിക്കുന്ന രീതിയിൽ അന്തർദ്ദേശീയമായി അവർ രൂപകൽപ്പന ചെയ്തിരിക്കുന്നതാണ് ഇത്.

ട്രഷറി വിഭാഗത്തിന്റെ ആഭ്യന്തര ആദായ നികുതി വിഭാഗം നിയന്ത്രിക്കുന്ന ഫെഡറൽ ആദായ നികുതി ഭരണഘടന വിരുദ്ധമായി പൗരന്മാരുടെ സ്വത്ത് കണ്ടുകെട്ടുവാനുള്ള സംവിധാനമായി സ്വീകരിച്ചത് രാജ്യത്തിൽ പരക്കെ ഭീതി സൃഷ്ടിച്ചു. റാങ്ക് അഴിമതിയും തോന്നിവാസം നിറഞ്ഞ പക്ഷപാതവും ആദയം

കണ്ടുകെട്ടുന്നതിലുള്ള മേധാവിത്വ ഭരണത്തിന്റെ ദാർഷ്ട്യവും പരമ്പരാഗത നികുതിയും വിശാലമായ ചാര സംവിധാനവും ഗൂഢാലോചകർക്ക് അവരുടെ വിരോധികളെ ജയിലിൽ അടയ്ക്കുന്നതിനും ഇഷ്ടക്കാർക്ക് പ്രയോജനകര വുമായ രീതിയിൽ പ്രവർത്തിക്കുന്നതിനും സഹായിച്ചു. രാജ്യത്തെ വലിയൊരു വിഭാഗം ഇതിന്റെ ഭാഗമായി സമ്പാദ്യത്തിനായുള്ള എല്ലാ സാധ്യതകളും കരുതൽ ധനവും തുടച്ചുമാറ്റപ്പെട്ട അവസ്ഥയിൽ നാമമാത്രമായ നിലനിൽപ്പിലേയ്ക്ക് ക്രൂരമായി വലിച്ചെറിയപ്പെട്ടു. നികുതിദായകരെ ഗൂഢാലോചനക്കാരുടെ പൂർണ്ണ മായ ആശ്രയത്തിലാക്കുകയും അവർക്ക് തൊഴിലില്ലായ്മ വേതനം, തൊഴിലി ല്ലായ്മ ഇൻഷൂറൻസ് മുതലായ സാമൂഹീക സുരക്ഷ പദ്ധതികൾ നടപ്പാക്കി അവരെ കബളിപ്പിക്കുകയും ചെയ്തു. ഈ ഭീതിജനകമായ മനസീകാവസ്ഥ തീവ്രമാക്കുന്നതിനും എതിർപ്പുകളെ ഭയപ്പെടുത്തി നിർത്തുന്നതിനും അവർ വൈഷോപ്റ്റ് നിർദ്ദേശിച്ചതുപോലെ ന്യായീകരണ വിചാരണകൾ നടത്തുകയും ശത്രുക്കളെ ഇല്ലായ്മ ചെയ്യുകയും ചെയ്തു. ആദയ നികുതിയുടെ കമ്മ്യൂണിസ്റ്റ് സ്വഭാവം അടിവരയിട്ട് പറഞ്ഞത് അമേരിക്കയിലെ പൊതുപ്രവർത്തകനും ചുരുക്കം ചില ദേശസ്നേഹികളിൽ ഒരാളുമായ യുട്ടയിലെ പി. ബി. ലീ ആണ്. സമർപ്പണത്തിലേയ്ക്കുള്ള രാജ്യത്തിന്റെ സംഘാടനവും ഭീഷിണിയും പല രീതികളിലൂടെ മുതിരുകയും പ്രാപ്തമാക്കപ്പെടുകയും ചെയ്തു.

ഈ ഉപായങ്ങളിൽ ആദ്യത്തേതും പ്രധാനമായതും ഗൂഢാലോചനക്കാരാലും അവരുടെ ഏജന്റുമാരാലും പ്രബലമായ ആധിപത്യമുള്ളതും പൊതുവേ അഴിമതി യും അട്ടിമറിയും നിറഞ്ഞതുമായ തൊഴിലാളി യൂണിയനുകളാണ്. ഭരണഘട നയും കരടുനിയമവും അനുശാസിക്കുന്ന തൊഴിലാളി സ്വാതന്ത്ര്യം അവർ കവർന്നെടുക്കുന്നു. തൊഴിലാളികളെ സംരക്ഷിക്കുന്നു എന്ന പേരിൽ അവരിൽ നിന്നും സ്വകാര്യനികുതി തൊഴിൽ എടുക്കുന്നതിന്റെ അവകാശത്തിന്റെ പേരിൽ ഈടാക്കുന്നു. അവർ നികുതി അടച്ചില്ലെങ്കിൽ തൊഴിലിൽ നിന്നും പിരിച്ച് വിടും എന്ന് ഭീഷിണിപ്പെടുത്തുകയും അവരെ അക്രമത്തിന് വിധേയരാക്കുകയും ചെയ്യുന്നു. ഇരകൾക്കുള്ള ക്ഷേമനിധിയെന്ന പേരിൽ അവരുടെ സ്വേച്ഛാധിപതി കൾക്ക് വൻ തുക കൈമാറുന്നതിനായി അവർ വ്യവസായത്തേയും ഭീഷിണി പ്പെടുത്തി പണം തട്ടുന്നു. കുത്തകകൾക്ക് എതിരെ പ്രതിരോധം ഏർപ്പെടുത്തുന്നു എന്ന വ്യാജേന അതിന് ഉപാധിയായി വ്യവസായികളെ അവരുടെ സ്വന്തം സ്ഥാപനം സ്വസ്ഥമായി നടത്തുന്നതിൽ നിന്നും തടയുകയും തൊഴിലാളികളെ

അവരുടെ നിത്യവേതനം സമ്പാദിക്കുന്നതിൽ നിന്നും അകറ്റി സമരങ്ങൾ നടത്തുവാൻ വ്യാപൃതരാക്കുന്നതിലും ഗൂഢാലോചനക്കാർ മുഴുകിയിരിക്കുന്നു. നേതാക്കൾ എന്ന് വിളിക്കപ്പെടാൻ ആഗ്രഹിക്കുന്നവർ പൊതുവേ ജനവികാരം മാനിക്കാത്തവരും സമരങ്ങളിൽ പൊതുജനങ്ങളുടെ ആരോഗ്യം അപകടത്തിൽ പെടുത്തുവാൻ യാതൊരു മടിയും കാണിക്കാത്തവരുമാണ്. നിയമവിരുദ്ധവും കുറ്റകരവുമായ പ്രവർത്തനങ്ങളിൽ അവർ വളരെ വിശാലവും വിപുലവുമായി ഇടപെടുന്നു. നേതാക്കൾ അവരുടെ ആശ്രിതർക്ക് തൊഴിലിൽ ആസൂത്രിതമായി വിലയിടുകയും, തൊഴിലില്ലായ്മ ഉണ്ടാക്കുകയും ശേഷം മന:സാക്ഷിയുടേയോ കരുണയുടേയോ അംശം അവശേഷിക്കാത്ത വിധത്തിൽ ക്രൂരമായി അവരെ ഉപേക്ഷിക്കുകയും ചെയ്യുന്നു. അവർ സാധ്യമാക്കുന്ന വ്യവസായമേഖല മെച്ചപ്പെടുമ്പോൾ അവർക്ക് തൊഴിലവസരം ഉറപ്പ് നൽകാം എന്ന വാഗ്ദാനം നൽകിക്കൊണ്ട് ഇവയെല്ലാത്തിനും വേണ്ടി ഗൂഢാലോചനക്കാരുടെ പുതിയ ഉടമ്പടി അംഗീകരിക്കുവാൻ രാജ്യത്തെ തൊഴിലാളികളെ അവർ നിർബന്ധിക്കുന്നു.

തൊഴിലാളി സംഘടനകൾ രൂപീകരിച്ച് തൊഴിലാളികളെ ഗൂഢാലോചനക്കാർ നിയന്ത്രിക്കുന്നതിന്റെ പരിണിതഫലം വലിയ അളവിൽ സമൂഹത്തിൽ സംശയം ഉളവാക്കി. വാസ്തവത്തിൽ തൊഴിലാളി യൂണിയനുകൾ വിപ്ലവം നടത്തുന്നതിനും സ്വേച്ഛാധിപത്യ നേതാക്കളെ ഉണ്ടാക്കിയെടുക്കുവാനുമുള്ള ഒരു ഉപാധി മാത്രമായിരുന്നു. ഗൂഢാലോചനക്കാർ സ്വയം അതിന്റെ നേതാക്കന്മാരായി തങ്ങളെ പ്രതിഷ്ഠിച്ചു. അവരുടെ യൂണിയൻ അവർക്ക് എല്ലാത്തരത്തിലും ഉള്ള ക്രിമിനൽ കേസുകളിൽ നിന്നും സംരക്ഷണം നൽകി. അവരുടെ അധികാരം അവർ തൊഴിലാളികളേയും, വ്യവസായത്തേയും, സമൂഹത്തേയും വിരട്ടി നിർത്തുന്നതിനും കരുണയുടെ അംശമില്ലാതെ സർവ്വതും കൊള്ളയടിച്ച് വ്യവസായം, വാണിജ്യം മുതലായവ കൈയ്ക്കലാക്കുന്നതിനും വേണ്ടി വിനിയോഗിച്ചു. അപ്രകാരം ക്ഷേമനിധികൾ എന്ന പേരിൽ കൽക്കരി വ്യവസായത്തേയും മറ്റ് ഇതര വ്യവസായങ്ങളേയും കൊള്ളയടിച്ച് വിജയിച്ച ഒരു ബാങ്ക് മുതലാളിയാണ് ജോൺ. എൽ. ലൂയിസ്. എന്നാൽ അതിലും പ്രധാനികൾ മോസ്കോയിൽ പരിശീലനം സിദ്ധിച്ച രാജ്യത്തെ ആർച്ച് പ്ലോട്ടാർമ്മാരിൽ ഒരാളായ മാക്സിം ഗോർക്കി, സി.ഐ.ഒ യുടെ പ്രസിഡന്റായ വാൾട്ടർ റൂതർ തുടങ്ങിയവർ അമേരിക്കൻ വ്യവസായ മേഖലയിലും രാഷ്ട്രീയ ഘടനയിലും ആധിപത്യം നേടിയവർ ആണ്. അങ്ങിനെയാണ് അവർ രാജ്യത്തെ രാഷ്ട്രീയ

രംഗത്തെ നേതൃനിരയിൽ എത്തിയത്. വിക്ടർ റൈസൽ പറയുന്നത് അദ്ദേഹം ആഗ്രഹിച്ചാൽ അദ്ദേഹത്തിന്റെ ഉപജാപകരുടേയും റോക്കർ ഫെല്ലറുടേയും പിന്തുണയോടെ അദ്ദേഹത്തിന് അമേരിക്കൻ പ്രസിഡന്റ് ആകുവാൻ കഴിയും എന്നാണ്. യു.എസിന്റെ സോവിയറ്റൈസേഷനിലൂടെ അമേരിക്കൻ തൊഴിൽ മേഖല നിയന്ത്രണത്തിലാക്കുക എന്നതാണ് തങ്ങളുടെ ജോലിയും ലക്ഷ്യവും എന്ന് വാൾട്ടർ റൂതറും അദ്ദേഹത്തിന്റെ സഹോദരൻ വിക്ടറും മോക്സോയിൽ നിന്നും അയച്ച കത്തുകളിലൂടേയും അവിടെ നിന്നും തിരിച്ചെത്തിയ ശേഷമുള്ള അവരുടെ ലേഖനങ്ങളിലൂടേയും പരസ്യമായി പ്രഖ്യാപിക്കുന്നു. ചുരുക്കത്തിൽ തൊഴിൽ മേഖലയിലുള്ള നിയന്ത്രണത്തിലൂടെ ഗൂഢാലോചനക്കാർ പ്രൊഫസ്സർ വൈഷോപ്റ്റിന്റെ ഇല്ല്യൂമിനിസ്റ്റ്- സോഷ്യലിസ്റ്റ്- കമ്മ്യൂണിസ്റ്റ് ഗൂഢാലോചന നടപ്പിലാക്കുന്നതിനുള്ള ദൂരപരിധിയിൽ എത്തിച്ചേർന്നിരിക്കുന്നു. റോക്കർ ഫെല്ലറിന്റെ പിന്തുണ ഇല്ലായിരുന്നെങ്കിൽ ഇത് സംഭവ്യമാകുമായിരുന്നില്ല. രാജ്യത്തെ സംഘടിപ്പിക്കുന്നതിനും ഭയപ്പെടുത്തി നിർത്തുന്നതിനും ബലപ്രയോഗത്തിലൂടെ അംഗീകരിപ്പിക്കുന്നതിനുമുള്ള മറ്റ് ഉപാധികൾ ഡബ്ലിയു.പി.എ, സി.സി.സി, നിർബന്ധിതമായ സൈനീക സേവനം, അന്താരഷ്ട്ര നിലയിലുള്ള സൈനീക പരിശീലനം തുടങ്ങിയവ ആയിരുന്നു. ഇവയെല്ലാം വൈഷോപ്റ്റിന്റേയും റൂസ്‌വെൽറ്റിന്റേയും ഇല്ല്യൂമിനിസ്റ്റ്- കമ്മ്യൂണിസ്റ്റ് മാതൃകകളുമായി യോജിക്കുന്നവയായിരുന്നു.

ഗൂഢാലോചനക്കാരുടെ ഏറ്റവും ശ്രദ്ധേയമായ വിജയമെന്നത് പദങ്ങളുടെ അർത്ഥങ്ങൾ രൂപപ്പെടുത്തുന്നതിൽ ആയിരുന്നു. ഉദാഹരണം സ്വാതന്ത്ര്യം എന്നത് അടിമത്വത്തിന്റെ പര്യായമാക്കുന്നതിൽ. വൈഷോപ്റ്റിന്റെ പദ്ധതിയിൽ ചില മാറ്റങ്ങൾ അടിച്ചേൽപ്പിക്കാൻ ക്ലിന്റൺ റൂസ്‌വെൽറ്റ് നടത്തിയ പരിശ്രമം എൻ. ആർ. എ യിലേയ്ക്ക് വ്യവസായത്തെ കൂട്ടിച്ചേർക്കുക എന്നതായിരുന്നു. പക്ഷെ ചെറുസംഘം തൊഴിലാളികളുടെ ധൈര്യത്തിനും മുന്നേറ്റത്തിനും മുന്നിൽ ഗൂഢാലോചനക്കാർ പരാജയപ്പെട്ടു. എൻ. ആർ.എ ഭരണഘടനാവിരുദ്ധമാണ്. “അസുഖമുള്ള കോഴി” എന്ന തരത്തിലുള്ള സുപ്രീം കോടതി വിധി ന്യായത്തെ പ്രതിരോധിക്കുവാൻ ഗൂഢാലോചനക്കാർക്ക് ആയില്ല. ഈ തിരിച്ചടിയിൽ ഭയപ്പെടാതെ ഗൂഢാലോചനക്കാർ വ്യവസായിക സംഘടനയിലൂടെ തങ്ങൾ നിർബന്ധിതമായി പിടിച്ചെടുത്ത സ്വേച്ഛാധിപത്യ സൈനീകശക്തി ഉപയോഗിച്ച് ഭരണഘടനയെ ചുറ്റിപ്പറ്റാൻ രണ്ടാം ലോകമഹായുദ്ധം ആസൂത്രണം ചെയ്തു.

കോൺഗ്രസ്സ് ഔദ്യോഗീകമായി യുദ്ധപ്രഖ്യാപനം നടുത്തുന്നതിന് വളരെ മുന്നേ തന്നെ ഗൂഢാലോചനക്കാർ അമേരിക്കയെ യുദ്ധത്തിൽ ഉൾപ്പെടുത്തിയിരുന്നു എന്നത് കുറിച്ചിടേണ്ട ഒരു കാര്യമാണ്. കൂടാതെ റോക്കർ ഫെല്ലറുടെ പസഫിക് റിലേഷൻ സ്ഥാപനത്തിലൂടെ (റോക്കർ ഫെല്ലർ- സോവിയേറ്റ് വിധ്വംസക ഏജൻസി) യുദ്ധത്തിന് ധനസഹായം ചെയ്തിരുന്നു. ജപ്പാനീസ് ഹൈക്കമാന്റ് യഥാർത്ഥത്തിൽ ആസൂത്രണം ചെയ്ത റോക്കർ ഫെല്ലറുടെ സഖ്യകക്ഷിയായ സോവിയേറ്റ് റഷ്യയെ ആക്രമിക്കുന്നതിന് പകരം അമേരിക്കയുടെ പേൾ ഹാർബർ ആക്രമിക്കുവാൻ കമ്മ്യൂണിസ്റ്റ് റിച്ചാർഡിന്റെ ചാരവലയം ജപ്പാനെ പ്രേരിപ്പിച്ചു. പേൾ ഹാർബർ ആക്രമിക്കപ്പെട്ടതോടെ കോൺഗ്രസ്സ് യുദ്ധം പ്രഖ്യാപിക്കുവാൻ നിർബന്ധിതരായി. 1926 ലെ റോക്കർഫെല്ലർ- സ്റ്റാലിൻ കരാർ യാൾട്ടയിൽ വച്ച് സ്റ്റാലിന് വിശ്വസ്തനായ റോക്കർ ഫെല്ലറുടെ ഏജന്റ് ഒരിക്കൽ കൂടി ഉറപ്പാക്കി. ഇതിനിടയിൽ റൂസ്‌വെൽറ്റ് “അങ്കിൾ ജോ” യ്ക്ക് വേണ്ടിയുള്ള ചിത്രങ്ങളിൽ ഇരട്ടഭാവം നൽകി. ഐക്യരാഷ്ട്ര സംഘടന പ്രൊഫസ്സർ വൈഷോപ്റ്റിന്റെ അന്താരാഷ്ട്രവാദം, ഏകലോകം തുടങ്ങിയവയിൽ അടിസ്ഥാനപ്പെട്ട സ്വേച്ഛാധിപത്യ പദ്ധതിയുടെ മധുരമുള്ള പഴമായിരുന്നു. അതിലൂടെ ഏജന്റ് ആൾഗർ ഹിസ്സ് അമേരിക്കയെ വഞ്ചിക്കുന്നത് തുടർന്നുവരുന്നു. യാൾട്ട കരാറിന്റെ ഭാഗമായി ഗൂഢാലോചനക്കാരാൽ തന്ത്രപൂർവ്വം ആസൂത്രണം ചെയ്ത കൊറിയൻ യുദ്ധത്തിലേയ്ക്ക് നിർബദ്ധപൂർവ്വം അമേരിക്കയെ വലിച്ചിഴയ്ക്കുകയും മുപ്പത്തിരണ്ടാം കിടയിൽ നിൽക്കുന്ന ശക്തിയോട് വൻകിട ശക്തിയായ അമേരിക്കയ്ക്ക് നാണംകെട്ടതും ദുരന്തപൂർവ്വവുമായ തോൽവി വന്നു ഭവിക്കുകയും ചെയ്തു. അമേരിക്കൻ ഗവണ്മെന്റിന്റെ ഉന്നത തലങ്ങളിൽ യുദ്ധം ഒഴിവാക്കാൻ ശ്രമിക്കുന്നു എന്ന് നടിക്കുകയും രാജ്യദ്രോഹപരമായ പദ്ധതിയിലൂടെ രാജ്യത്തെ തോൽപ്പിക്കുകയും ചെയ്യുന്ന വിചിത്രമായ വിരോദാഭാസം ഗൂഢാലോചനക്കാരിൽ കാണാം. അമേരിക്കയുടെ സമീപകാല ചരിത്രം മുഴുവൻ പ്രൊഫസ്സർ ആദം വൈഷോപ്റ്റിന്റേയും അദ്ദേഹത്തിന്റെ ശിഷ്യന്മാരായ റൂസ്‌വെൽറ്റ്, മാർക്സ് തുടങ്ങിയവരുടെ അപരാധിത്വം, ക്രൂരത, അനുകമ്പയില്ലായ്മ തുടങ്ങിയവയുടെ ദുർഗന്ധം നിറഞ്ഞു നിൽക്കുന്നു. റോക്കർ ഫെല്ലർ ആധിപത്യം പുലർത്തുന്ന “മാനവ കാരുണ്യ” ഫൗണ്ടേഷൻ ട്രസ്റ്റിന് നന്ദി അർപ്പിച്ച് ഇല്ല്യൂമിനിസ്റ്റ്- സോഷ്യലിസ്റ്റ്- കമ്മ്യൂണിസ്റ്റ് ഗൂഢാലോചനയുടെ പകർപ്പിലേയ്ക്ക് ലോകം മുന്നേറിക്കൊണ്ടിരിക്കുന്നു.

തുടക്കം മുതൽ തന്നെ സാമൂഹീകവും രാഷ്ട്രീയവുമായ കാരണങ്ങളെ പൂർണ്ണമായും ഒഴിവാക്കി കൊണ്ട് റോക്കർ ഫെല്ലറുടെ ജീവകാരുണ്യം എന്ന് വിളിക്കപ്പെടുന്ന വിധ്വംസക സംഘടന ഇല്ല്യൂമിനിസ്റ്റ്- സോഷ്യലിസ്റ്റ്- കമ്മ്യൂണിസ്റ്റ് സ്വേച്ഛാധിപത്യ ഗൂഢാലോചനയ്ക്കായി സ്വയം സമർപ്പിക്കപ്പെട്ടിരിക്കുന്നു. റോക്കർഫെല്ലർ ഏജന്റുമാരായ ജോൺ .ഡി. റോക്കർ ഫെല്ലർ ജൂനിയറിന്റെ ഭാര്യാപിതാവ്, സെനേറ്റർ നെൽസൺ ആൽഡ്രിച്ച് തുടങ്ങിയ നേതാക്കൾ കോൺഗ്രസ്സിൽ ഉണ്ടായിരുന്നിട്ട് പോലും 1910, 1911, 1912 വർഷങ്ങളിലെ റോക്കർ ഫെല്ലർ ഫൗണ്ടേഷൻ രേഖകൾ കോൺഗ്രസ്സിനാൽ നിരാകരിക്കപ്പെട്ടു. കാരണം, ജീവകാരുണ്യ സംഘടനയുടെ യഥാർത്ഥ ഉദ്ദേശ്യം ഗവണ്മെന്റിനേയും ഭരണ ഘടനയേയും നശിപ്പിക്കുക എന്നതായിരുന്നു എന്ന് വ്യാപകമായി അറിയപ്പെട്ടിരുന്നു. ഒറിഗോണിലെ സെനറ്റർ ചേബർലൈൻ, 1917 മാർച്ച് 26ന് സെനേറ്റ് വേദിയിൽ നടത്തിയ പ്രസംഗത്തിൽ ഈ വസ്തുത വ്യക്തമായി പറഞ്ഞിട്ടുണ്ട്, അത് താഴെ കൊടുക്കുന്നു.

“കാർണീഗി - റോക്കർ ഫെല്ലർ സ്വാധീനം വളരെ മോശമാണ്. അമേരിക്കൻ ജനാധിപത്യത്തിന്റെ മാനസീക തത്വങ്ങൾക്ക് പകരം രണ്ട് തലമുറകൾ കൊണ്ട് അവർ റോക്കർ ഫെല്ലറുടെ ആരാധകരോ(ഗൂഢാലോചന) കാർണിഗീയുടെ ആരാധകരോ (ഗൂഢാലോചന) ആയി മാറ്റപ്പെടും.”

സെനേറ്റർ ചേബർലൈൻ പ്രവാചകരിൽ ഋഷി തുല്യനാണെന്ന് കാലം തെളിയിച്ചു. അദ്ദേഹത്തിന്റെ പ്രവചനം ഏറെക്കുറെ പൂർത്തീകരിക്കപ്പെട്ടിരിക്കുന്നു. അതിലുണ്ടായ ഒരേഒരു പിശക് റോക്കർ ഫെല്ലർ ആരാധന, കാർണീഗീ ആരാധന എന്ന തരം തിരിവ് മാത്രമാണ്. 1905 മുതൽ റോക്കർ ഫെല്ലർ ആണ് കാർണീഗി ജീവകാരുണ്യ സംഘടനയെ നിയന്ത്രിച്ച് അവരുടെ ലക്ഷ്യം നിറവേറ്റുന്നത്. അതിലൂടെ അവർ നിയന്ത്രിക്കുകയും പിടിച്ചടക്കുകയും ചെയ്തു കൊണ്ടിരിക്കുന്നത് ഗവണ്മെന്റിനെ, ട്രഷറിയെ പിന്നെ മൂല്യമുള്ളതാണ് എന്ന് അവർക്ക് തോന്നുന്ന എല്ലാ ഫൗണ്ടേഷനുകളേയും ഫോർഡ് ഫൗണ്ടേഷൻ ഉൾപ്പടെ. റോക്കർഫെല്ലർ എല്ലാ ഫൗണ്ടേഷനുകളും ഒരുമിപ്പിച്ച് “ഫിലന്ത്രോപിക് ഫൗണ്ടേഷൻ ട്രസ്റ്റ് രൂപീകരിക്കുകയും ഏകലോക സ്വേച്ഛാധിപത്യ ഭരണകൂടമെന്ന വൈഷൊപറ്റ്- റോക്കർഫെല്ലർ പദ്ധതി നടപ്പിലാക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നു.

റോക്കർ ഫെല്ലർക്ക് അവരുടെ മനുഷ്യസ്നേഹപരമായ ഈ ഫൗണ്ടേഷൻ അത്രയധികം പ്രാധാന്യമേറിയതാണ്. ആയതിനാൽ കോൺഗ്രസ്സ് കമ്മറ്റികൾ അതിനെ തുറന്ന് കാട്ടാൻ ശ്രമിക്കുമ്പോൾ അവർ അവരുടെ സർവ്വ ശക്തിയും സമ്പത്തും ഉപയോഗിച്ച് തടയാൻ ശ്രമിക്കുന്നു. കോൺഗ്രസ്സുകാരനായ കോക്സ് ഫൗണ്ടേഷനെതിരെ തന്റെ അന്വേഷണം തുടങ്ങുന്നതിന് മുന്നേ മരണപ്പെട്ടു. കോൺഗ്രസ്സുകാരനായ കരോൾ റീസിന് അജ്ഞാതമായ കാരണങ്ങളാൽ അസുഖം ബാധിക്കുകയും അന്വേഷണ കമ്മറ്റി അടച്ച് പൂട്ടുകയും ചെയ്തു. എന്നാൽ 1954 ആഗസ്ത് 2ന് കരോൾ റീസ് അന്വേഷണം അവസാനിപ്പിക്കാൻ തനിക്ക് മേൽ ശക്തമായ സമ്മർദ്ദങ്ങൾ ഉണ്ടായിരുന്നു എന്ന് പ്രസ്താവന പുറപ്പെടുവിക്കാനുള്ള ധൈര്യം കാണിച്ചു. അതിന്റെ ഭാഗം താഴെ കൊടുക്കുന്നു.

“കോൺഗ്രസ്സ് കമ്മറ്റിക്ക് അടിസ്ഥാന കാര്യങ്ങളിൽ വിമർശനം ഉന്നയിക്കാൻ അപമാനം നേരിടുന്നതായി കാണപ്പെടുന്നു. ഒരു പക്ഷെ, ഗവണ്മെന്റിന്റെ നിയമ നിർമ്മാണ ശാഖയേക്കാൾ അതിശക്തമായി ആ ഫൗണ്ടേഷൻ മാറിയെന്ന് കോൺഗ്രസ്സ് അംഗീകരിക്കണം.”

കൗൺസിൽ ഓഫ് ഫോറിൻ റിലേഷൻസ് എന്ന റോക്കർഫെല്ലറിന്റെ അടിസ്ഥാന ഏജൻസിയാണ് ഉയർന്ന റാങ്കിലുള്ള ഏജന്റുകളുടെ അംഗത്വം തീരുമാനിക്കുന്നതും യു.എൻ, യുണൈറ്റഡ് സ്റ്റേറ്റ്സ് എന്നിവയിലെ റോക്കർ ഫെല്ലറുടെ കളിപ്പാവകളായ അംഗങ്ങളെ തീരുമാനിക്കുന്നതും. അവരിൽ ആൾഗർ ഹിസ്സ്, ലൗഞ്ച്‌ലിൻ ക്യുറി, ഫെഡ്രിക് വണ്ടർബിൽറ്റ് ഫീൽഡ്, ജോസഫ്. ഇ. ജോൺസൺ (അദ്ദേഹം ആൾഗർ ഹിസ്സിന്റെ ദേശീയ സ്ഥാപന ത്തിലെ സഹായി ആയിരുന്നു. ഉയർന്ന ഒരു രഹസ്യവിവരം സോവിയേറ്റിലേ യ്ക്ക് ചോർന്നതും, ശത്രുക്കൾ അദ്ദേഹത്തിന്റെ പിന്നാലെ ഉണ്ട് എന്ന ബോധ്യ വും മൂലം അദ്ദേഹത്തെ രാജി വയ്ക്കാൻ അനുവദിച്ചു. മോചിതനായതിന് ശേഷം അദ്ദേഹമാണ് ആൾഗർ ഹിസ്സിന്റെ പ്രധാന സ്ഥാനങ്ങൾ വഹിക്കുന്നത്.) ഓവൻ ലറ്റിമോർ (ദേശദ്രോഹവുമായി ബന്ധപ്പെട്ട് സത്യപ്രതിജ്ഞാ ലംഘന കുറ്റം ആരോപിക്കപ്പെട്ടു, എങ്കിലും പരിചിതനായ ഫെഡറൽ ജഡ്ജിയുടെ സഹായത്താൽ രക്ഷപ്പെട്ടു.) സുപ്രീം കോടതി ജഡ്ജി ഫെലിക്സ് ഫ്രാങ്ക്ഫർറ്റർ (ഗൂഢാലോചനയ്ക്ക് വേണ്ടി മുന്നേ ഓടുന്നവനായ ബലിയാട്), ഡേവിഡ് ഡബിൻസ്കി (കർഷക നേതാവ്) കൂടെ റോക്കർ ഫെല്ലർ സഹോദരന്മാരും, നെൽസൺ, ഡേവിഡ്, ജോൺ ഡി. മൂന്നാമൻ തുടങ്ങിയവരും ഉൾപ്പെടുന്നു.

കൗൺസിൽ ഓഫ് ഫോറിൻ റിലേഷൻസ് ആണ് ഗൂഢാലോചനയുടെ ഉയർന്ന സ്ഥാനം വഹിക്കുന്നത്. ഈ കൗൺസിൽ തന്നെ ആണ് പരമപ്രധാന മായ എല്ലാ ഏജൻസി ഡയറക്ടറേറ്റുകളേയും ഫൗണ്ടേഷനുകളേയും പരസ്പരം ബന്ധിപ്പിക്കുന്നത്. അവർ അവരുടെ രേഖകളിൽ അമേരിക്കയേയും ബ്രിട്ടനേയും ലോകത്തേയും നിയന്ത്രിക്കുന്നത് അവരാണ് എന്ന് വീമ്പിളക്കുന്നു. കൂടാതെ അവർ പൊതുജനാഭിപ്രായം സ്വരൂപിക്കുകയും ഗവൺമന്റ് സേവനത്തിനായി ആളുകളെ പഠിപ്പിക്കുകയും, പരിശീലനം കൊടുക്കുകയും ചെയ്യുന്നു എന്നും പറയുന്നു. കൗൺസിൽ ഓഫ് ഫോറിൻ റിലേഷൻസ് അതിന്റെ ഉപവിഭാഗം ഫോറിൻ റിലേഷൻസ് കമ്മറ്റിയുടെ കൂടെ 1952-53 വാർഷീക റിപ്പോർട്ടിൽ അവർ ഫെഡറൽ ഗവണ്മെന്റിൽ താഴെ പറയുന്ന നയരൂപികരണ ഉദ്ദ്യോഗസ്ഥരെ നിയമിച്ചതായി അവകാശപ്പെടുന്നു.

സെക്രട്ടറി ഓഫ് ഡിഫൻസ്, വിൽസൺ

പോസ്റ്റ്മാസ്റ്റർ ജനറൽ, സമ്മർഫീൽഡ്

ഡയറക്ടർ ഓഫ് മുച്ച്യുൽ സെക്ക്യൂരിറ്റി, സ്റ്റാസ്സൻ

ഡയറക്ടർ ഓഫ് ബഡ്ജറ്റ്, ഡോഡ്ജ്

അഡ്മിനിസ്ട്രേറ്റീവ് അസിസ്റ്റന്റ് ടു പ്രസിഡന്റ്, ആദംസ്

അണ്ടർ സെക്രട്ടറി ഓഫ് കൊമേഴ്സ്

അസിസ്റ്റന്റ് സെക്രട്ടറി ഓഫ് ഡിഫൻസ്

അസിസ്റ്റന്റ് സെക്രട്ടറി ഓഫ് സ്റ്റേറ്റ്

അഡ്വൈസർ ടു നാഷ്ണൽ സെക്യൂരിറ്റി കൗൺസിൽ, കൂടാതെ പലരും.

ഈ റിപ്പോർട്ടിൽ റോക്കർ ഫെല്ലറിനാൽ നാമനിർദ്ദേശം ചെയ്യപ്പെട്ട് ഗവണ്മെന്റി ലേയ്ക്ക് തിരഞ്ഞെടുക്കപ്പെട്ട ഉയർന്ന അംഗങ്ങളുടെ വിവരങ്ങൾ വിവേകപൂർവ്വം കൗൺസിൽ ഓഫ് ഫോറിൻ റിലേഷൻസ് മറച്ച് പിടിക്കുന്നു.

പ്രസിഡന്റ് ഡ്വിയ്റ്റ് ഡേവിഡ് എയ്സൻഹോവർ അതുപോലെ തന്നെ അദ്ദേഹത്തിന്റെ എതിർകക്ഷി അഡ്ലൈ സ്റ്റീവെൻ സൺ

സെക്രട്ടറി ഓഫ് സ്റ്റേറ്റ്- ജോൺ ഫോസ്റ്റർ ഡല്ലിസ് (റോക്കർ ഫെല്ലറുടെ ബന്ധുവും ഉന്നത ഏജന്റും.) ഡീൻ അകേസൻ ഉൾപ്പടെയുള്ള അദ്ദേഹത്തിന്റെ മുൻഗാമികൾ ( ഇദ്ദേഹം ഡല്ലീസിന്റെ കീഴിൽ ആയിരുന്നു) അംഗങ്ങളായിരുന്നു. അസിസ്റ്റന്റ് സെക്രട്ടറി ഓഫ് ഹെൽത്ത് ആൻഡ് വെൽഫയർ (നെൽസൺ റോക്കർ ഫെല്ലർ അമേരിക്കയുടെ യഥാർത്ഥ പ്രസിഡന്റ്). ഗവണ്മെന്റിൽ

ഉൾപ്പെടുന്ന റോക്കർഫെല്ലറുടെ അനന്തമായ ബന്ധുക്കളുടേയും ഏജന്റു കളുടേയും ഇടയിൽ മറ്റ് കാര്യനിർവ്വാഹക സ്ഥാപനങ്ങളിൽ എന്നത് പോലെ അഴിമതിക്കാരായ ഉദ്യോഗസ്ഥ കാലാളുകൾക്ക് പ്രതിഫലമുണ്ട്. റോക്കർ ഫെല്ലർ ഫൗണ്ടേഷന്റെ വിശ്വസ്തൻ സെക്രട്ടറി ഫോർ ആർമി റോബർട്ട് ടെൻബ്രോക് സ്റ്റീവൻസ് അദ്ദേഹത്തിന്റെ മനസാക്ഷിക്ക് എതിരായി താൻ റോക്കർ ഫെല്ലറുടെ കാലാൾ ആണെന്ന യാഥാർത്ഥ്യം മറച്ച് പിടിച്ച് കൊണ്ട് സെൻ. ജോസഫ് മക് കാർത്തിക്കെതിരെ കുറ്റം ചുമത്തി.

അംഗങ്ങൾക്ക് അതിയായ ശക്തി ഉണ്ടായിരുന്നിട്ടും കൗൺസിൽ ഓഫ് ഫോറിൻ റിലേഷൻസ് റോക്കർഫെല്ലറുടെ പരിപൂർണ്ണമായ നിയന്ത്രണത്തിൻ കീഴിലാണ്. അതിലൂടെ ആരുടെ വിധിയെയാണ് റോക്കർ ഫെല്ലർ നിയന്ത്രിക്കാൻ പോകുന്നത് എന്നതിനെപ്പറ്റി ഭൂരിഭാഗം ലോകത്തിനും, രാജ്യങ്ങൾക്കും യാതൊരു അറിവുമില്ല. മാധ്യമങ്ങൾ (ചിക്കാഗോ ട്രിബ്യൂൺ ഒഴികെ) കൗൺസിലിനെ പരമ പവിത്രമായാണ് കാണുന്നത്. ഇത് ഏകലോക അന്താരാഷ്ട്ര സ്വേച്ഛാധിപത്യ ഗൂഢാലോചനയെ സഹായിക്കുന്ന മുന്നിലുള്ള അനുയോജ്യമായ സാഹചര്യ മാണ്. 85% പത്ര-ദൃശ്യ-സാമൂഹീക മാധ്യമങ്ങൾ റോക്കർ ഫെല്ലറിന്റെ നിയന്ത്രണത്തിലുള്ളവയാണ്. വൈഷോപ്പ്റ്റിന്റെ പദ്ധതിയോടുള്ള ഗൂഢാ ലോചനക്കാരുടെ കൂറ് പ്രകടിപ്പിക്കുന്നത് അവരെ ആരെങ്കിലും തുറന്ന് കാട്ടാൻ ധൈര്യപ്പെടുമ്പോൾ അവർ ശത്രുവിനെ നിരീക്ഷിക്കുകയും, ഉപദ്രവിക്കുകയും, പീഡിപ്പിക്കുകയും, നശിപ്പിക്കുകയും ചെയ്യുന്നത് ദ്രോഹബുദ്ധിയോടും, മനസ്സ ലിവില്ലാതെയും, പ്രതികാരശീലത്തോടും കൂടിയാണ്. ഈ പ്രവർത്തനങ്ങൾ റോക്കർ ഫെല്ലറുടെ ജീവകാരുണ്യ സംഘടനയുടേയും അതിന്റെ കീഴിലുള്ള ഏജൻസികളുടേയും ധനസഹായത്തോടും പൂർണ്ണ പിന്തുണയോടും കൂടിയാണ് നടക്കുന്നത്.

1948ലെ അവലോകനത്തിൽ റോക്കർ ഫെല്ലർ ഫൗണ്ടേഷൻ പേജ് 64ൽ പ്രസിദ്ധീകരിച്ചിരിക്കുന്നത് പ്രകാരം അമേരിക്കയിലെ വിധ്വംസക പ്രവർത്തന ങ്ങൾ നിയന്ത്രിക്കുന്നതിൽ പൗരാവകാശത്തിന്റെ പങ്കിനെ കുറിച്ചുള്ള പഠനത്തിന് കോർണ്ണൽ സർവ്വകലാശാലയ്ക്ക് ഒരുലക്ഷത്തിപ്പതിനായിരം ഡോളർ ധന സഹായം നൽകിയതിനെ കുറിച്ച് പറഞ്ഞിരിക്കുന്നു. ലളിതമായി പറഞ്ഞാൽ ഈ ധനസഹായത്തിന്റെ ഉദ്ദേശ്യം അമേരിക്കൻ വിരുദ്ധ പ്രവർത്തനങ്ങൾ അന്വേഷി ക്കുന്ന ഉദ്യോഗസ്ഥരെ ഉപദ്രവിക്കുന്നതിന് വേണ്ടി ആയിരുന്നു. റെഡ് ഇൻഡ്യ

ക്കാരുടെ അനുതാപകനായ കൊളംബിയ സർവ്വകലാശാലയിലെ പ്രൊഫസർ ഗെൽഹോൺ ഈ ഗവേഷണത്തിന്റെ അധികാരം ഏറ്റെടുത്തു. കോൺഗ്രസ്സി ലുള്ള ഗൂഢാലോചനക്കാരുടെ അമേരിക്കൻ വിരുദ്ധ പ്രവർത്തനങ്ങളിൽ ഒരു അന്വേഷകനും ചാരസംഘടനയായ ഓഗ്പു- ഗസ്റ്റപ്പോയുടെ പരമ്പരാഗത രീതിയിലുള്ള പ്രതികാര നടപടികളിൽ നിന്നും ഒഴിവാക്കപ്പെട്ടിട്ടില്ല. അത് എല്ലാ ദിശയിലേയ്ക്കും നോക്കിയിരിക്കുന്ന ചാരക്കണ്ണിലൂടെ വൈഷോപ്റ്റ് പിരമിഡിൽ പ്രതിഷ്ഠിച്ചിട്ടുമുണ്ട്. എന്നുമാത്രമല്ല, അത് അമേരിക്കൻ മുദ്രയായി കഴിഞ്ഞ തുമാണ്. ഹാമിൽടൺ ഫിഷ്, മാർട്ടിൻ ഡയസ്, അദ്ദേഹത്തിന്റെ വക്കീൽ, റോബർട്ട് സ്ട്രിബ്ലിംഗ്, ജെ. പാർന്നെൽ തോമസ്, ജോസഫ് മക്ക് കാർത്തിയും അദ്ദേഹത്തിന്റെ മുഴുവൻ ജോലിക്കാരും, യൂജീൻ കോക്സ്, കാർനോൾ റീസ് തുടങ്ങിയവർ ഇപ്രകാരം അവരാൽ ഉപദ്രവിക്കപ്പെട്ട് നശിപ്പിക്കപ്പെട്ടവർ ആണ്. സെനേറ്റർ മക്ക് കാർത്തിയുടെ വിചിത്രമായ കേസ് ഗൂഢാലോചനക്കാരുടെ രീതികൾ വ്യക്തമാക്കുന്നു. മക് കാർത്തി അവരുടെ പിന്തുണയോടെ അവരുടെ ഇനത്തിൽപ്പെട്ട ഒരു അന്താരാഷ്ട്രവാദി എന്ന് നടിച്ചു കൊണ്ട് ഓഫീസ് നടത്തി യിരുന്നതാണ്. എന്നാൽ അധികാരത്തിലേയ്ക്ക് തിരഞ്ഞെടുക്കപ്പെട്ടതോടെ അദ്ദേഹത്തിലെ ദേശസ്നേഹി ഉണർന്നു. അത് വൈഷോപ്റ്റിന്റേയും ശിഷ്യന്മാ രുടേയും കണ്ണിൽ ശിക്ഷ ലഭിക്കാൻ തക്ക വിധത്തിലുള്ള നിന്ദ്യവും നീചവുമായ പ്രവർത്തി ആയിരുന്നു. എന്നാൽ മക് കാർത്തി തന്റെ സ്പോൺസർമാരെയോ ധനസഹായം ചെയ്തവരേയോ റോക്കർ ഫെല്ലറുടെ പേരു തന്നെയോ വെളിപ്പെ ടുത്തിയില്ല. എന്നാൽ ദേശദ്രോഹികളായ അവരുടെ ഏജന്റുമാരെ ചെറുത്തു. വൈഷോപ്റ്റിന്റെ ഗസ്റ്റപ്പോയ്ക്ക് ഒറ്റുകാരനായ വഞ്ചനകനെ നിർദ്ദയമായ ശിക്ഷയ്ക്ക് വിധിക്കേണ്ടത് ആവശ്യമായിത്തീർന്നു.

കമ്മ്യൂണിസ്റ്റ് സ്വേച്ഛാധിപത്യ ഗൂഢാലോചന തെരഞ്ഞെടുപ്പിൽ ഒരു പ്രശ്നമേ ആകില്ല എന്ന് 1953ൽ പ്രസിഡന്റ് എയ്സൻഹോവർ ഗൂഢാലോചനക്കാരോട് പ്രഖ്യാപിച്ചു. 1953 ഓഗസ്തിൽ അനുയായിയായ നെൽസൺ റോക്കർ ഫെല്ലർ തങ്ങൾ മക് കാർത്തിയെ ചട്ടക്കൂട്ടിൽ ഉൾപ്പെടുത്തിയിരിക്കുന്നു എന്നും ഞങ്ങൾ അദ്ദേഹത്തെ നശിപ്പിക്കും എന്നും പരസ്യമായി വീമ്പിളക്കി. ഏതാനും മാസങ്ങൾ ക്കുള്ളിൽ വീമ്പിളക്കിയത് പോലെ തന്നെ അവരുടെ ഏജന്റുമാർ സെൻ മക് കാർത്തിക്കും അദ്ദേഹത്തിന്റെ സഹായികൾക്കും എതിരെ പരിഹാസ്യമായ കുറ്റങ്ങൾ ആരോപിച്ചു. അത് അദ്ദേഹത്തിന്റെ കമ്മിറ്റിയെ മരവിപ്പിക്കുകയും

ഗൂഢാലോചനക്കാർക്ക് എതിരെയുള്ള അന്വേഷണം അവസാനിക്കപ്പെടുകയും ചെയ്തു. റോക്കർഫെല്ലർ ഫൗണ്ടേഷന്റെ വിശ്വസ്തനും അദ്ദേഹത്തിന്റെ സൈനീക സെക്രട്ടറി കളിപ്പാവയുമായ റോബർട്ട് ടെൻബ്രോക്ക് സ്റ്റീവൻ, മക് കാർത്തിക്കും അദ്ദേഹത്തിന്റെ സഹായികൾക്കും എതിരായി എടുത്ത കുറ്റം പ്രാഥമീകമായും മക് കാർത്തിയും അദ്ദേഹത്തിന്റെ കൗൺസിൽ അംഗം റോയ് കൊഹ്ൻ ഉം ചേർന്ന് കമ്മ്യൂണിസ്റ്റ് ചാരപ്രവർത്തനങ്ങൾ നടത്തുന്നതിനായി ഒരു സന്നദ്ധഭടനായ ഡേവിഡ് ഷൈനിന് സൈന്യത്തിൽ സ്ഥാനക്കയറ്റം നൽകി എന്നായിരുന്നു.

സായുധസേവനങ്ങളിൽ കമ്മ്യൂണിസ്റ്റുകാരെ ഉൾപ്പെടുത്തിയില്ലെങ്കിൽ, അവർക്കായിരിക്കണം മുൻഗണന അല്ലെങ്കിൽ ഒഴിവാക്കുന്ന ആൾ ചാരനും ദേശദ്രോഹിയുമാകും എന്നത് പൂർണ്ണമായും വ്യക്തമാണ്. അത്തരം മുൻഗണന രീതികൾ അതിൽ ഉൾപ്പെട്ടിരിക്കുന്ന വ്യക്തിയേക്കാൾ രാജ്യതാൽപര്യവും പ്രതിരോധവും സംരക്ഷിക്കും. അത്തരത്തിലുള്ള അന്വേഷകർ രാജ്യത്തിന്റെ ശത്രുക്കളോടും രാജ്യത്തിന്റെ പ്രതിരോധത്തിലും പ്രത്യേക തീവ്രവികാരം പ്രകടിപ്പിക്കുന്നു. ആരാണോ അവരെ ആക്രമിക്കൻ ശ്രമിക്കുന്നത് അല്ലെങ്കിൽ അവരുടെ കഴിവിനെ നശിപ്പിക്കാൻ ശ്രമിക്കുന്നത് അവരെ രാജ്യത്തിന്റെ ശത്രുവാക്കി കാണിക്കാൻ ശ്രമിക്കുന്നു. ഷൈൻ കോഹ്ന്റെ കാര്യത്തിൽ അത് സെക്രട്ടറി ഓഫ് ആർമി സ്ഥാനം വഹിക്കുന്ന റോക്കർഫെല്ലറുടെ കളിപ്പാവയായ സ്റ്റീവൻസിലൂടെ ആയിരുന്നു. യജമാനനായ റോക്കർഫെല്ലറും ഗവണ്മെന്റിന്റെ അകത്തും പുറത്തുമുള്ള അദ്ദേഹത്തിന്റെ ഏജന്റുമാരും കൂടാതെ ഗൂഢാ ലോചനക്കാരുടെ മൊത്തം കൂട്ടവും കാലാളുകളും രാജ്യവിരുദ്ധരും ചതിയ ന്മാരുമാണെന്ന് വെളിവാക്കപ്പെട്ടപ്പോഴാണ് ഈ സാഹചര്യം ഉടലെടുത്തത്. സായുധസേവനത്തിൽ നിന്നും തുറന്ന് കാട്ടപ്പെട്ട കുപ്രസിദ്ധരുടേയും ദേശ ദ്രോഹികളുടേയും പ്രതിരോധത്തിലേയ്ക്ക് ഏകകണ്ഠമായി അവർ ഉയരുകയും ദേശദ്രോഹികളിൽ നിന്നും രാജ്യത്തെ രക്ഷിക്കാൻ ആഗ്രഹിച്ച രാജ്യസ്നേഹി കളെ ഇല്ലായ്മ ചെയ്യാൻ അവരെക്കൊണ്ട് ആവുന്നത് ഭംഗിയായി ചെയ്യുകയും ചെയ്തു.

മേജർ പെറസ്സിനെ പ്രോത്സാഹനത്തിലൂടെ വശീകരിച്ച് സൈന്യത്തിലെ ഒറ്റുകാർക്കും മൗൺമൗത്തിൽ സുരക്ഷിതരായിരുന്ന ചാരന്മാർക്കും സൈന്യ ത്തിലെ രാജ്യദ്രോഹികളായ ഉന്നത മേധാവികൾ സ്ഥാനക്കയറ്റം നൽകി.

അന്വേഷണ കമ്മറ്റി ചെയർമാൻ മക് കാർത്തി, അതിന്റെ കൗൺസിൽ റോയ് കൊഹ്ൻ, ഗൂഢാലോചനക്കാരുടെ എതിരാളിയയ കുറ്റാന്വേഷകൻ ഡേവിഡ് ഷൈൻ, അവരുടെ ദേശസ്നേഹികളായ സഹപ്രവർത്തകർ തുടങ്ങിയവരെ പീഡിപ്പിക്കുകയും ഉപദ്രവിക്കുകയും അപകീർത്തിപ്പെടുത്തുകയും ചെയ്ത് അവരെ പൊതുജീവിതത്തിൽ നിന്നും അകറ്റി നിർത്തി. ഇത് സെനേറ്റിലുള്ള ദുഷ്കർമ്മികളുടേയും ഗൂഢാലോചന സഹായികളുടേയും പിന്തുണയോടെ യാണ് നടപ്പാക്കിയത്. ഇവരിൽ സ്റ്റുവർട്ട് സിമിങ്ങ്ടൺ, റാൽഫ് ഇ. ഫ്ലാന്റേർസ്സ് (റഷ്യൻ വിതരണക്കാരൻ, അദ്ദേഹത്തിന്റെ സഹോദരൻ ആൾഗർ ഹിസ്സിന്റെ വിശ്വസ്ത സുഹൃത്തായിരുന്നു), റെഡ് സി.ഐ.ഒ ഏജന്റ് സെൻ പോട്ടർ തുടങ്ങിയവർ ഉൾപ്പെട്ടിരിക്കുന്നു. ഉന്നത ഗൂഢാലോചനക്കാരെ വെളിപ്പെടുത്താ തിരിക്കുവാൻ പ്രസിഡന്റ് ഐസെൻ ഹോവർ ഒരു നിർദ്ദേശം വച്ചിരിക്കുന്നു. തിരശീലയ്ക്ക് പിന്നിൽ പ്രതിരോധത്തിന്റെ പുന:സംഘാടകനായി മൊത്ത ത്തിലുള്ള നേതാവും പ്രസിഡൻഷ്യൽ ഏകാധിപതിയുമായി നെൽസൺ റോക്കർ ഫെല്ലർ ഉണ്ട്. (അദ്ദേഹമാണ് അതിന്റെ നിയന്ത്രണം സൈന്യത്തിന്റെ കൈകളിൽ ഏൽപ്പിച്ചത്). ഇതിലും വിപുലമായ ദേശദ്രോഹത്തിന്റേയും വഞ്ചന യുടേയും ചിത്രം ഗൂഢാലോചനക്കാർ വൈഷോപ്പ്റ്റിന്റെ അന്താരാഷ്ട്രവാദ ത്തിലൂടെ നടപ്പിലാക്കുന്നു. ദേശീയ സുരക്ഷ ഉപദേശക സമിതി, ഭരണഘടന വിരുദ്ധവും ഗവണ്മെന്റിന് അതീതവുമായ ഘടകങ്ങൾ റോക്കർ ഫെല്ലർ ഫൗണ്ടേഷനിൽ ഉണ്ടാക്കി അതിന് ശേഷം അമേരിക്കൻ ഗവണ്മെന്റിലേയ്ക്ക് ഉദ്യോഗസ്ഥർ വഴി കൈമാറ്റം ചെയ്യുകയും ചെയ്യുന്നു. ഫ്രാൻസും മറ്റ് രാജ്യങ്ങളും ഉയർന്ന റാങ്കിലുള്ള കമ്മ്യൂണിസ്റ്റ് ഏജന്റുമാരുടേയും ചാരന്മാരുടേയും കൂടുകളാണെന്ന് തെളിയിക്കപ്പെട്ട് കഴിഞ്ഞു. ഈ ഉന്നത ശ്രേണിയിലുള്ള ഗൂഢാ ലോചനക്കാരുടെ കൈകളിലേയ്ക്ക് അവർ വ്യവസ്ഥാപിതമായി അവരുടെ മാതൃരാജ്യത്തെ ഒറ്റിക്കൊടുക്കുകയും ആ രാജ്യങ്ങൾ ഇപ്പോൾ റഷ്യയുടേയും അതിന്റെ ഉപഗ്രഹങ്ങളുടേയും ഗൂഢാലോചനയുടെ കുന്തമുനയായി തീരുകയും ചെയ്തിരിക്കുന്നു. അതേസമയം അമേരിക്കയിലേയും ഫ്രാൻസിലേയും രാജ്യ ദ്രോഹികൾ പരസ്യമായി വെളിവാക്കപ്പെട്ടതും ഭീകരതയുടെ പൊതുവികാരങ്ങളെ പൂർണ്ണമായ അവജ്ഞതയോടെ കാണുന്നതും റോക്കർഫെല്ലറുടെ സോവിയേറ്റ് സൃഷ്ടിയായ ഗൂഢാലോചന മുന്നണിയായ യുണൈറ്റഡ് നേഷൻസ് മൂലമാണ്. യു.എൻ തങ്ങളെ വിശ്വസിച്ച് ദേശദ്രോഹപരമായി മാതൃരാജ്യത്തെ ഒറ്റിക്കൊടു

വാൻ നിർദ്ദേശിക്കുന്നു. 1954 ഒക്ടോബറിൽ പുറത്തിറക്കിയ അവരുടെ സേവകർക്കായുള്ള നിർദ്ദേശങ്ങളിൽ അത് പ്രഖ്യാപിച്ചിരിക്കുന്നു. ആർതർ എസ്. ഫ്ലെമ്മിംഗ് എന്ന റോക്കർഫെല്ലർ ഫൗണ്ടേഷൻ സ്ഥാപിച്ച ഏജൻസിക ളുടെ അംഗവും ഉന്നത റാങ്കിലെ റോക്കർഫെല്ലർ ഏജന്റുമാണ് ഈ രാജ്യദ്രോഹ കൽപ്പനയിൽ ഒപ്പുവച്ച് ഗവണ്മെന്റിന് കൈമാറിയതിൽ പ്രധാനി. ആർതർ ഫ്ലെമ്മിങ്ങിന്റെ നയരൂപികരണത്തിൽ ഉൾപ്പെടുന്ന മറ്റ് സ്ഥാപനങ്ങൾ ഇനി പറയുന്നവയാണ്. എക്നോമിക് സ്റ്റബിലൈസേഷൻ ഏജൻസി, ഓഫീസ് ഓഫ് ഡിഫൻസ് മൊബിലൈസഷൻ, ഡിഫൻസ് മൊബിലൈസേഷൻ ബോർഡ്. എല്ലാം ശത്രുക്കളുടെ ഏജന്റിന് അനുയോജ്യമായ സ്ഥാനങ്ങളാണ്.

അമേരിക്കൻ പ്രതിനിധി സംഘത്തിലെ വെളിവാക്കപ്പെട്ട രാജ്യദ്രോഹികൾക്ക് ഉചിതമായ രീതിയിൽ ധനസഹായം നൽകുന്നത് കോൺഗ്രസ്സ് നിരസിക്കാതി രിക്കുവാൻ അത്തരം പണമിടപാടുകൾക്കായി അമേരിക്കൻ പ്രതിനിധികൾ പ്രത്യേക കരുതൽ ശേഖരം സ്ഥാപിച്ചു എന്ന് 1954 ഡിസംബറിൽ യു.എൻ വെളിപ്പെടുത്തുന്നു. രാജ്യദ്രോഹപരമായ അന്താരാഷ്ട്രവാദം റോക്കർഫെല്ലർ താൽപര്യങ്ങൾക്ക് വളരെ ലാഭകരമായ ഒന്നാണ്. അപ്രകാരം പേരിൽ ഒഴികെ ഇൻഡ്യയും ഇന്ന് സോവിയേറ്റ് ചൈനയുടേയും റഷ്യയുടേയും ഒരു സോവിയേറ്റ് ഉപഗ്രഹമാണ്. റോക്കർഫെല്ലറുടെ വിദേശ സഹകാര്യ സമിതിയിലുള്ള ഏജന്റുമാരും, അവരുടെ സോവിയേറ്റ് ചാരഏജൻസിയും, ഇൻസ്റ്റിറ്റൂട്ട് ഓഫ് പസഫിക് റിലേഷൻസ്, ഓവൻ ലാറ്റിമോർ, ലൗഞ്ച്ലിൻ ക്യൂറി, ആൾഗർ ഹിസ്സ് തുടങ്ങിയവരും ചൈനയേയും, കൊറിയയേയും, ഇൻഡ്യയേയും സോവിയേറ്റിന് കൈമാറുന്നതിൽ വളരെ പ്രധാനമായ പങ്ക് വഹിച്ചിരിക്കുന്നു. റോക്കർ ഫെല്ലറുടെ താൽപര്യത്തിൽ നിയന്ത്രിക്കപ്പെടുന്ന എല്ലാ ഏജൻസികളും, ജീവകാരുണ്യ സ്ഥാപനങ്ങളും, ഫോർഡ് ഫൗണ്ടേഷനും ചേർന്ന് ഇൻഡ്യയെ മൃദുലവും സമ്പുഷ്ടവുമാക്കി കമ്മ്യൂണിസ്റ്റിന് കൈമാറുവാൻ സഹായിച്ചിരിക്കുന്നു. (കമ്മ്യൂണിസം എന്ന പേര് ഒരു മറ മാത്രമാണ്). പരസ്യമായി അമേരിക്കയെ ചീത്തവിളിക്കുന്നതും വഞ്ചിക്കുന്നതുമായ ഇൻഡ്യൻ ഉദ്യോഗസ്ഥർ ഉണ്ടായി രുന്നിട്ടും ഈ സഹായം ഇൻഡ്യയ്ക്ക് നൽകുന്നതിനായി അമേരിക്കൻ നികുതി ദായകരിൽ നിന്നും ലക്ഷക്കണക്കിന് കോടി ഡോളർ കൊള്ളയടിച്ചു. റോക്കർ ഫെല്ലറുടെ കൂട്ടാളികളായ മുൻ ഇൻഡ്യൻ അംബാസ്സഡർമാരായ ചെസ്റ്റർ ബോവ്ലെസ്, എലാനോർ റൂസ്വെൽറ്റ് (പഴയ റെഡ് അമേരിക്ക മുതൽ പുതിയ

സോവിയേറ്റ് വരെ ഗൂഢാലോചനക്കാരുടെ നിർദ്ദേശം അനുസരിച്ച് ഇൻഡ്യയിലേയ്ക്കുള്ള അംബാസഡറെ തീരുമാനിക്കുന്ന എയ്സൻ ഹോവർ ഭരണ സമിതിയുടെ പരിഗണനയിലാണ് ഇവർ) ഒപ്പം മറ്റ് പലരേയും ഇൻഡ്യയിലേയ്ക്ക് തീർത്ഥാടനത്തിനായി അയയ്ക്കുകയും ഗൂഢാലോചന നടത്തുകയും ചെയ്യുന്നു.

ഹരോൾഡ് സ്റ്റാസ്സെന്റെ കീഴിലുള്ളതും അദ്ദേഹം ഡയറക്ടർ സ്ഥാനം വഹിക്കുന്നതുമായ മൂച്യുൽ സെക്യൂരിറ്റി ഏജൻസി റോക്കർഫെല്ലറുടെ കൗൺസിൽ ഓഫ് ഫോറിൻ റിലേഷൻസിന്റേയും ദേശീയ സുരക്ഷ (വഞ്ചന) സമിതിയുടേയും ഒരു അംഗമാണ്. ഈ ഏജൻസി അമേരിക്കൻ വ്യവസായത്തെ ഒഴിവാക്കി കൊണ്ട് ഇൻഡ്യയ്ക്ക് ഉള്ള ധനസഹായം എന്ന പേരിലും, റെയിൽ റോഡ് വികസനം, കമ്മ്യൂണിസ്റ്റ് മേഖലകളിലെ വ്യവസായ സംരക്ഷണം തുടങ്ങിയ പേരുകളിലും അമേരിക്കൻ നികുതി ദായകരിൽ നിന്നും കോടിക്കണക്കിന് ഡോളർ കൊള്ളയടിച്ചു. ഈ കൊള്ളയുടെ ഹൃദയം റോക്കർ ഫെല്ലറുടെ താൽപര്യമാണ്. ന്യൂജേഴ്സിയിലുള്ള സ്റ്റാന്റേർഡ് ഓയിൽ കമ്പനിയ്ക്ക് എണ്ണശുദ്ധീകരണത്തിനും വിതരണത്തിനുമുള്ള കുത്തകാവകാശം നൽകിയിരിക്കുന്നതും റോക്കർ ഫെല്ലർ താൽപര്യങ്ങളിൽ വമ്പൻ എണ്ണ ശുദ്ധീകരണ ശാലകളും എണ്ണയിൽ നിന്നുമുള്ള ഉപോദ്പ്പന്നങ്ങളും നിർമ്മിച്ച് വൻകിട രാജ്യങ്ങൾക്ക് കയറ്റുമതി ചെയ്യുവാനുള്ള ഉദ്ദേശ്യത്തിന് പിന്നിലും ഇത് പ്രകടമാണ്.

അന്താരാഷ്ട്ര രാജ്യദ്രോഹത്തിന്റെ മറ്റൊരു അനന്തമായ ലാഭം വെളിച്ചത്ത് വന്നിരിക്കുന്നത് റോക്കർ ഫെല്ലറിന്റെ ബന്ധുവും സ്റ്റേറ്റ് സെക്രട്ടറിയുമായ ജോൺ ഫോസ്റ്റർ ഡല്ലീസും പടിഞ്ഞാറൻ ജർമ്മനിയും തമ്മിലുള്ള ഉടമ്പടിയാണ്. ഈ ഉടമ്പടിയിലൂടെ അമേരിക്കൻ നികുതിദായകരിൽ നിന്നും തൊഴിൽ ചിലവ് എന്ന പേരിൽ ഈടാക്കുന്ന രണ്ട് ലക്ഷം കോടി ഡോളർ ജർമ്മനിക്ക് ലഭിക്കും. ഇതിലൂടെ ജർമ്മനിക്ക് വൈമർ റിപ്പബ്ലിക്കിന്റെ യംഗ് ആൻഡ് ഡാവ്സ് പദ്ധതിയിലൂടെ മൂല്യച്യുതി വന്ന കടപത്രങ്ങൾ പൂർണ്ണ മൂല്യത്തോടും പലിശയോടും ഇരുപത് വർഷം കൊണ്ട് അമേരിക്കൻ ചിലവിൽ വീണ്ടെടുക്കാം. (അതായത് 2000 ഡോളറിനും മേലയാണ് അതിൽ ഓരോ ബോണ്ടിന്റേയും വില). ജോൺ ഫോസ്റ്റർ ഡല്ലീസിന്റെ സ്ഥാപനത്തിലെ സെനേറ്റർ ഹംഫ്രിയുടേയും സുള്ളിവൻ ആൻഡ് ക്രോംവെല്ലിന്റേയും നിർദ്ദേശത്തിൽ ഓഹരി ഉടമകൾ പ്രതിനിധീകരിച്ചു. ഇത് അമേരിക്കൻ നികുതി ദായകരിൽ നിന്നും രണ്ട് കോടി

ഡോളർ കൊള്ളയടിച്ച് ഗൂഢാലോചനക്കാരാൽ ജർമ്മനിക്ക് നൽകാനുള്ള പദ്ധതി ആയിരുന്നു. നിജസ്ഥിതി എന്തെന്നാൽ ഗൂഢാലോചനയുടെ ഏറ്റവും വിരൂപവും ഭീതിജനകവുമായ ഘട്ടം വൈഷോപ്റ്റിന്റെ ഉഭയകക്ഷി മാതൃക പൂർണ്ണ വളർച്ച എത്തുന്നതോടെ അത് ജനാധിപത്യത്തിന് അതിവേഗം അന്ത്യം കുറിക്കുന്നു എന്നതാണ്. സോവിയേറ്റിൽ എന്നതുപോലെ നാമനിർദ്ദേശ അധികാരവും മാധ്യമങ്ങളുടെ എല്ലാ സാധ്യതകളും ഉപയോഗിച്ച് നമ്മുടെ രാജ്യം ഫലപ്രധമായി റോക്കർഫെല്ലർ തന്റെ താൽപര്യങ്ങൾക്കായി പൂർണ്ണമായും കവർന്നെടുത്ത് വിജയം കൈവരിക്കും. മിക്കവാറും എല്ലാ ആഫീസുകളിലേയും സ്ഥാനാർത്ഥികൾ ഗൂഢാലോചനക്കാരുടെ ഏജന്റുമാരാണ്. അന്താരാഷ്ട്ര ഗൂഢാലോചനയുടെ ഭാഗമായി രണ്ടോ അതിലധികമോ റോക്കർഫെല്ലർ റെഡ് ഏജന്റുമാർക്കിടയിൽ വോട്ടർമാർക്ക് മറ്റ് മാർഗ്ഗങ്ങളില്ലാത്ത അവസ്ഥ ഉണ്ടാക്കി യിരിക്കുന്നു.

ഇത് 1954 ലെ രാഷ്ട്രീയ പ്രചരണങ്ങളുടെ എണ്ണത്തെ ചിത്രീകരിക്കുന്നു. ന്യൂജേഴ്സിസിയിലെ തിരഞ്ഞെടുപ്പിൽ ഗൂഢാലോചനക്കാർ അവരുടെ രണ്ട് അന്താരാഷ്ട്ര കാലാളുകളായ സെനേറ്റുകളെ നാമനിർദ്ദേശം ചെയ്തു. നിശ്ചയിക്കപ്പെട്ട് കഴിഞ്ഞ ഈ കാര്യത്തിൽ വോട്ടർമാർ തങ്ങൾക്ക് ശബ്ദിക്കാൻ ഇടയില്ലാത്ത അവസ്ഥ അഭിമുഖീകരിക്കേണ്ടിവന്നു. ഡെമോക്രാറ്റിക് പാർട്ടിയെ പ്രതിനിധീകരിക്കുന്ന സ്ഥാനാർത്ഥിയായ ചാൾസ് ആർ. ഹവ്വെൽ വേൾഡ് ഫെഡറലിസ്റ്റ് മൂവ്മെന്റിന്റെ നേതാവും വോട്ടർമാരെ സംബന്ധിച്ചിടത്തോളം അയാൾ വിഴുങ്ങാൻ പ്രയാസമുള്ള കയ്പ്പുള്ള ഗുളികയുമായിരുന്നു. റിപ്പബ്ലിക്കൻ സ്ഥാനാർത്ഥി ക്ലിഫോർഡ് പി. കേസ് അദ്ദേഹത്തിന്റെ എതിർ സ്ഥാനാർത്ഥിയെ പോലെ തന്നെ എ.ഡി.എ യാൽ അംഗീകരിക്കപ്പെട്ട വ്യക്തിയും ഗൂഢാലോചന അനുയായിയും വോട്ടർമ്മാരാൽ മുന്നാൽ നിരസിക്കപ്പെടുകയും കഠിനമായി പൊരുതി തോൽക്കുകയും ചെയ്ത വ്യക്തി ആയിരുന്നു. അദ്ദേഹത്തിന്റെ മോശപ്പെട്ട പൂർവ്വ ചരിത്രം എല്ലാവർക്കും അറിയാമായിരുന്നു. അട്ടിമറിക്കപ്പെട്ട ഫോർഡ് ഫൗണ്ടേഷന്റെ വിഹിതം വാങ്ങി പണിയെടുക്കുന്ന ജോലിക്കാരനാകു വാൻ വേണ്ടി അദ്ദേഹം തന്റെ സ്ഥാനം പ്രതിനിധി സഭയിൽ നിന്നും മുൻപ് രാജി വെച്ചിരുന്നു. ചുരുക്കത്തിൽ അദ്ദേഹത്തിന്റെ സേവനത്തിന് വോട്ടർമാരേക്കാൾ കൂടുതൽ പ്രാധാന്യം അമേരിക്കൻ ജനതയുടെ ശത്രുവായ ജീവകാരുണ്യ ട്രസ്റ്റിനായിരുന്നു. നാമനിർദ്ദേശം ലഭിക്കുന്നതിന് തൊട്ട് മുന്നേ അദ്ദേഹം സ്ഥാനം

രാജിവെച്ചിരുന്നു. എന്നിരുന്നാലും, ജനങ്ങൾക്ക് അദ്ദേഹം ഗൂഢാലോചനക്കാരുടെ സ്ഥാനാർത്ഥി ആണെന്നത് വ്യക്തമായിരുന്നു. 1954 ഒക്ടോബർ 25 ന് നെൽസൺ റോക്കർ ഫെല്ലർ കേസിനുവേണ്ടി മോണ്ട്ക്ലെയറിൽ വ്യക്തിപരമായി പ്രചരണം നടത്തിയിരുന്നു. ഇത് റോക്കർഫെല്ലർ പരസ്യമായി പൊതുജനത്തിന്റെ അഭിപ്രായത്തെ അവഹേളിച്ച് അഴിമതിക്കാരനായ സ്ഥാനാർത്ഥിയെ പിന്തുണയ്ക്കുന്ന പ്രഥമ സന്ദർഭത്തെ വെളിവാക്കുന്നു. റിപ്പബ്ലിക്കൻ പാർട്ടിയിലെ യാഥാർത്ഥ റിപ്പബ്ലിക്ക് അംഗങ്ങളുടെ എണ്ണം തീരെ കുറവായിരുന്നു. അവർക്ക് ഡെമോക്രാറ്റിക് പാർട്ടിയിലെ ഡെമോക്രാറ്റുകൾക്ക് ഉള്ള അധികാരം പോലും ഉണ്ടായിരുന്നില്ല. വൈഷോപ്റ്റിന്റെ ഇല്ല്യൂമിനിസ്റ്റ്-സോഷ്യലിസ്റ്റ്-കമ്മ്യൂണിസ്റ്റ് ഏകാധിപത്യത്തിന് വേണ്ടി രണ്ടു പാർട്ടികളും ഉഭയകക്ഷി സംവിധാനത്തിലൂടെ ഏറ്റെടുക്കപ്പെട്ടിരുന്നു. ഐസെൻ ഹോവർ ഒരു കളിപ്പാവയും, റോക്കർഫെല്ലർ ഏജന്റും റെഡ് ഏജന്റുകളുടെ സഹായിയും ആയിരുന്നു. ചുരുക്കത്തിൽ എഴുത്തുകാരൻ തെരഞ്ഞെടുപ്പിന് മുന്നോടിയായി 1952ൽ പ്രസിദ്ധീകരിച്ച ലഘുലേഖയിൽ ഐസെൻ ഹോവർ ഞങ്ങൾക്ക് ഒരു മാറ്റവും നൽകിയിട്ടില്ല എന്ന് അച്ചടിച്ചിരിക്കുന്നു. ഗവണ്മെന്റിൽ രണ്ടുദശകങ്ങളായി മരവിച്ചിരുന്ന ദശലക്ഷക്കണക്കിന് വരുന്ന പുതിയ ഉടമ്പടിക്കാർ (ഗൂഢാലോചന ഏജന്റുമാർ) അഴിമതി ഒഴിവാക്കനെന്ന പേരിൽ അവരുടെ സ്ഥാനങ്ങളിൽ അവശേഷിച്ചു.

സർക്കാർ ഓഫീസുകളിൽ ഉയർന്നതും താഴ്ന്നതുമായ തസ്ഥികകളിൽ വിപുലവും തീവ്രവുമായ പാരമ്പര്യ പ്രസരണം എന്ന ഒരു പുതിയ വികാസം രാഷ്ട്രീയ രംഗത്ത് ഉടലെടുത്തു. റോക്കർ ഫെല്ലർമ്മാർ അവരുടെ സ്വന്തം സാഹസങ്ങളിലൂടെ വികസിപ്പിച്ചടുത്ത ഈ പാരമ്പര്യം അവർ നിയന്ത്രിക്കുന്ന ഗവണ്മെന്റുകളുടെ ഘടനയിലേയ്ക്കും പകർത്തി. ആവർത്തിതമായ ഉപയോഗത്തിലൂടെ റോക്കർഫെല്ലർ നിർദ്ദേശിക്കുന്ന അനുബന്ധ വിദ്യാഭ്യാസത്തിലൂടേയും പ്രചരണ ഉപാധികളിലൂടേയും ഇത് ഒരു ആചാരമായി മാറി കഴിഞ്ഞിരിക്കുന്നു. കഴിഞ്ഞ രണ്ട് ദശകങ്ങൾ കൊണ്ട് ഇത് അംഗീകരിക്കപ്പെട്ട് കഴിഞ്ഞിരിക്കുന്നു എന്നു പറയുന്നതാണ് കൂടുതൽ ശരി. കാരണം ഫ്രാൻക്ലിൻ ഡെലാനൊ റൂസ്‌വെൽറ്റ് ആയിരുന്നു പ്രസിഡന്റ്. അദ്ദേഹത്തിന്റെ മകൻ ഫ്രാൻക്ലിൻ ജൂനിയറും അതേ ഓഫിസിൽ സ്ഥാനം വഹിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ റോബർട്ട് എഫ്. വാഗ്നർ റോക്കർഫെല്ലറുടെ താൽപര്യങ്ങളെ വിശ്വസ്തതയോടെ സേവിച്ചിരുന്ന സെനേറ്റർ ആയിരുന്നു. അദ്ദേഹത്തിന്റെ മകൻ റോബർട്ട് ജൂനിയറും അതേ

ഓഫീസിലെ ഉദ്യോഗസ്ഥനായിരുന്നു. റോക്കർ ഫെല്ലർ താൽപര്യങ്ങളെ സേവിച്ച് ഇറാനിൽ അദ്ദേഹത്തിന്റെ പിതാവിനെ പോലെ കാര്യക്ഷമത തെളിയിച്ച് മുൻ പ്രസിഡന്റ് ഹൂവറിന്റെ മൂത്ത മകന് പരമ്പരാഗതമായ ആ സ്ഥാനം നേടിയെടുക്കുക എന്ന ലക്ഷ്യം ഉണ്ടായിരുന്നു. ഇനി മറ്റ് പല ഉദാഹരണങ്ങളും ഉദ്ധരിക്കാം.

ആദ്യഘട്ടം പദ്ധതിയിൽ ജനാധിപത്യം അട്ടിമറിച്ച് ഏകാധിപത്യം കൊണ്ട് വരിക. ആദ്യം തെരഞ്ഞെടുപ്പ് നടത്തിയും പിന്നീട് പാരമ്പര്യത്തിലൂടെയും. റോക്കർഫെല്ലറുടെ സാമൂഹീകശാസ്ത്ര ഉപദേശകൻ ഹോഫ്മാൻ നിക്കർസ്സൺ അദ്ദേഹത്തിന്റെ "ദ അമേരിക്കൻ റിച്ച്" എന്ന പുസ്തകത്തിൽ ഇത് പ്രസിദ്ധീകരിച്ചിരിക്കുന്നു (ഡബിൾഡേ ഡോറൻ, 1930). റൂസ്‌വെൽറ്റ് ഡെലാനോ വംശത്തിലെ അൽപ്പബുദ്ധികളാൽ സ്ഥാപിക്കപ്പെട്ട ദൈവീക വെളിച്ചത്തിന്റെ ഗന്ധത്തിലുള്ള മിശ്രവിവാഹങ്ങളിലൂടെ റോക്കർഫെല്ലറുമാർ അസോസിയേഷൻ ഏറ്റെടുക്കുന്നു. ജോൺ ഡി. ജൂനിയറിന്റെ വ്യക്തമായ ലക്ഷ്യമായ "റെക്സ് ഇംപെരേറ്റർ എറ്റ് ഡിയുസ്" എന്ന നിലയിൽ എത്തുമ്പോൾ അത് അവരെ നല്ലരീതിയിൽ നിലനിർത്തും എന്ന് അവർ പ്രതീക്ഷിക്കുന്നു. കർഷകരുടെ ശിക്ഷണത്തിൽ അവർക്ക് അസ്വസ്ഥതയുണ്ട് എങ്കിൽ അവർ പതുക്കെ സസൂക്ഷ്മം പിന്നോട്ട് മാറും. അവർ ആഗ്രഹിക്കുന്നു എങ്കിൽ പെട്ടന്ന് മറ്റ് വിശ്വസ്തമായ ഭാഗത്തേക്ക് മാറാൻ പറയും. ക്ലിന്റൺ റൂസ്‌വെൽറ്റിന്റെ കാലം മുതൽ എല്ലാ റൂസ്‌വെൽറ്റുകളും പുരോഗമനവാദികളും ന്യൂനപക്ഷങ്ങളുടെ സുഹൃത്തുക്കളും ആയാണ് അഭിനയിക്കുന്നത്. ലോസ് ഏഞ്ചൽസിൽ എ.ഡി.എ പരിഗണിക്കുന്ന പേരിലുള്ള 'റൂസ്‌വെൽറ്റ്' ഘടകം കർഷകരെ ആകർഷിക്കുന്നതിൽ വളരെ പ്രാധാന്യം നിറഞ്ഞതായിരുന്നു. അത് മോഹവില നൽകി റോമൽ റൂസ്‌വെൽറ്റിന്റെ വിവാഹമോചനത്തിലൂടെ പരിഹരിച്ചു. അത് ജയിംസ് റൂസ്‌വെൽറ്റിന് കൂടുതൽ സമയം പ്രചരണം നടത്തുന്നതിനും കൂടുതൽ ദുർഗ്ഗന്ധിതമായതും പ്രക്ഷുബ്ദത നിറഞ്ഞതുമായ വിവാഹമോചന കുപ്രസിദ്ധിയിൽ നിന്നും മുക്തമാകുന്നതിനും സഹായിച്ചു.

ഫ്രാൻക്ലിൻ റൂസ്‌വെൽറ്റ് ജൂനിയർ കലഹ വാസന, സജീവത, ജോലിയിലുള്ള അവഗണന, ഗൂഢാലോചനക്കാരുടെ പാർട്ടിനിരയോടുള്ള അടിമത്വം, സ്വതന്ത്ര കലാ-ശാസ്ത്ര-ഉദ്യോഗ സമിതിയിൽ എന്നത് പോലെ വിധ്വംസക അമേരിക്കൻ വിരുദ്ധ സംഘടനകളെ സേവിക്കാനുള്ള സന്നദ്ധതയും പ്രകടിപ്പിച്ച്

ക്ലിന്റൺ റൂസ്‌വെൽറ്റ് പാരമ്പര്യത്തിലും കുടുബനാമത്തിലും വ്യാപാരം നടത്തി വളരെ വ്യത്യസ്തനായി കാണപ്പെട്ടു. റോക്കർ ഫെല്ലർ കൂട്ടാളികൾ, ഫ്രാൻക്ലിൻ ജൂനിയർ പാരമ്പര്യമെന്ന് അവകാശപ്പെടുന്ന ന്യൂയോർക്ക് സ്റ്റേറ്റിലെ ഗവർണ്ണർ തസ്ഥികയിലേയ്ക്കുള്ള അദ്ദേഹത്തിന്റെ നാമനിർദ്ദേശം നിരസിച്ചു. എന്നാൽ അൽപ്പബുദ്ധികളെ ആകർഷിക്കുന്നതിനും ബോധമില്ലാത്തവരായ കർഷകരുടെ വോട്ട് നേടുന്നതിനും ഒരു വിചാരണ അഭിഭാഷകൻ പോലുമല്ലാത്ത അദ്ദേഹത്തെ 1954 ലെ സംസ്ഥാന തിരഞ്ഞെടുപ്പിൽ അറ്റോണി ജനറൽ സ്ഥാനത്തേയ്ക്ക് നാമനിർദ്ദേശം ചെയ്തു. റൂസ്‌വെൽറ്റ് വിശ്വസിക്കുന്നതും ഗൂഢാലോചനക്കാർ അഭ്യർത്ഥിക്കുന്നതുമായ പ്രധാന മേഖല ജൂത വോട്ട് ബാങ്കുകളാണ്. ക്ലേസ് മാർട്ടെൻസെൻ വാൻ റോസെൻ വെൽറ്റ് (ഡച്ച് ഭാഷയിൽ റോസെൻഫെൽഡ്), ജാനെറ്റ് ജെ സാമുവൽ എന്നീ രണ്ടു പേരും റെനഗേഡ് ജൂതന്മാരും തന്റെ മുൻഗാമികളുമാണെങ്കിലും തന്റെ കുടുബം യഹൂദ വിശ്വാസത്തിന് എതിരാണ് എന്നുള്ളത് റുസ്‌വെൽറ്റ് വ്യക്തമാക്കിയിട്ടുണ്ട്. ഇത് റെനഗേഡുകളുടെ ചില സ്വഭാവ സവിശേഷതയാണ്. 31 ഡിസംബർ 1938 ൽ ലിബർട്ടി മാഗസിൻ പ്രസിദ്ധീകരിച്ച ഒരു ലേഖനത്തിൽ ഹിറ്റ്ലർ ജൂതന്മാരോട് തെറ്റായ രീതിയിലാണ് ഇടപെട്ടത് എന്ന് എലനോർ റൂസ്‌വെൽറ്റ് അഭിപ്രായപ്പെട്ടിരിക്കുന്നു. അഡോൾഫ് ഹിറ്റ്ലറുടെ ക്രൂരത ജൂതന്മാരെ അവരുടെ നാട്ടിൽ തന്നെ ശത്രുക്കളാക്കി മാറ്റുകയും ജൂതന്മാർ അവരുടെ രാജ്യത്തിലും അമേരിക്കയിലും അന്യഗ്രഹ ജീവികളെപ്പോൽ ആയിത്തീരുകയും ചെയ്തു എന്ന് എലനോർ അവകാശപ്പെട്ടിരിക്കുന്നു. ജൂതന്മാർ അക്രമകാരികളാണെങ്കിലും ഉപാധി മുഖേന അവരെ അംഗീകരിക്കുകയായിരുന്നു അഭികാമ്യം. അവരെ നിയന്ത്രിക്കാൻ ശ്രമിക്കുന്നത് അവർ ഏത് മേഖലയിലേയ്ക്കും കടന്നുകയറാൻ ഇടയാക്കും. അവരുടെ വോട്ടുകൾ രാജ്യത്ത് കൂടാതിരിക്കുവാൻ നിർബന്ധിത ജൂത കുടിയേറ്റം മുഖേന സാധിയ്ക്കുമായിരുന്നു. റൂസ്‌വെൽറ്റ് സന്തതികൾ അവരുടെ അമ്മയുടെ യഹൂദ ചോദ്യങ്ങൾക്ക് മുന്നിൽ അവരുടെ കാഴ്ചപ്പടുകളെ ഒരിക്കലും നിരാകരിക്കുകയില്ല.

കഴിഞ്ഞ ഒരു ദശകമായി ഗൂഢാലോചന സംഘത്തിന്റെ നേതൃത്വം വളരെ മോശമായിക്കൊണ്ടിരിക്കുന്നു എന്ന് വ്യക്തമാകുന്നതിനാൽ രാജ്യത്തിൽ പ്രതീക്ഷയുടെ കിരണം കാണുന്നു. റോക്കർഫെല്ലർ ഭരണകൂടത്തെ രാഷ്ട്രീയ മേഖലയിലേയ്ക്ക് നെൽസൺ റോക്കർഫെല്ലർ ആണ് ഏറ്റെടുത്തിരിക്കുന്നത്.

നെൽസൺ പൊങ്ങച്ചം ഇഷ്ടപ്പെടുന്നവനും രാഷ്ട്രീയത്തിലേയ്ക്ക് കടന്നുവരുന്ന ആദ്യത്തെ റോക്കർഫെല്ലർ വംശജനുമാണ്. ഒട്ടാവയിലെ ഫോട്ടാഗ്രാഫറായ കാർഷ് എടുത്ത ഫോട്ടോയിൽ നെൽസൺ റോക്കർഫെല്ലറുടെ ഫോട്ടോ പോസിൽ നിന്നും അദ്ദേഹത്തിന്റെ മാനസീക വിചാരങ്ങൾ വളരെ വ്യക്തമാണ്. അദ്ദേഹം അതിൽ ഗ്ലോബ് പിടിച്ചാണ് പോസ് കൊടുത്തിരിക്കുന്നത്. (കാർഷിന്റെ അമേരിക്കയിലെ പ്രതിനിധിയുടെ അഭ്യർത്ഥന പ്രകാരം പിക്സ് ഏജൻസി ഫോട്ടോ പുന:നിർമ്മാണവും അതിന്റെ ഉപയോഗവും സസൂക്ഷ്മം അന്വേഷണം നടത്തിയ ശേഷം അവസാനിപ്പിച്ചു.) നെൽസൺ റോക്കർ ഫെല്ലർ അതിന്റെ പകർപ്പുകൾ അദ്ദേഹത്തിന്റെ സുഹൃത്തുക്കൾക്കും ഏജന്റുമാർക്കും നൽകി. അതിൽ ഒന്ന് ഐക്ക് ഐസെൻ ഹോവറിന്റെ ഡെസ്കിലേയ്ക്കും പാരിതോഷികമായി നൽകി. ആദ്യമായി അമേരിക്കൻ ജനതയ്ക്ക് 1954 ലെ ഇടക്കാല തെരഞ്ഞെടുപ്പിൽ ഒരു കാര്യം ബോധ്യമായി. ഗൂഢാലോചനക്കാരാൽ അവരുടെ ഭരണകൂടം കൊള്ളയടിക്കപ്പെട്ട് കൊണ്ടിരിക്കുകയാണെന്നും അവർക്ക് എല്ലാ പാർട്ടികളുമായും ബന്ധമുണ്ട് എന്നും എല്ലാ പാർട്ടികളുടേയും സ്ഥാനാർത്ഥികളായി അവരുടെ ഏജന്റുകളെയാണ് തന്നെയാണ് നാമനിർദ്ദേശം ചെയ്യുന്നത് എന്നും അമേരിക്കൻ ജനതയ്ക്ക് ബോധ്യപ്പെട്ടു. ഇത് ഗൂഢാലോചനക്കാരാൽ നാമനിർദ്ദേശം ചെയ്യപ്പെട്ട് രാജ്യത്തെ നശിപ്പിക്കാൻ പ്രതിജ്ഞയെടുത്ത് ഇറങ്ങിത്തിരിച്ച കളിപ്പാവകളായ സ്ഥാനാർത്ഥികൾക്ക് മുന്നിൽ വോട്ടർമ്മാർക്ക് മറ്റൊരു ഗത്യന്തരവുമില്ലാത്ത വിഷമം നിറഞ്ഞ അവസ്ഥയുണ്ടാക്കി. ഇതിന് സമാനമായ സാഹചര്യം ന്യൂജേഴ്സിയിലെ സ്ഥാനാർത്ഥികളായ കേസിന്റേയും ഹവ്വലിന്റേയും കാര്യത്തിലൂടേയും ന്യൂയോർക്കിലെ സ്ഥാനാർത്ഥികളായ ഈവ്സിന്റേയും ഹാരിസന്റേയും കാര്യത്തിലൂടേയും മുൻപ് വ്യക്തമാക്കപ്പെട്ടതാണ്. അങ്ങിനെ ആദ്യമായി, അവർ കെണിയിൽ പെട്ടിരിക്കുന്നു എന്നും അവരുടെ പൊതുജന സേവകനെ തെരെഞ്ഞെടുക്കുവാനുള്ള അവകാശം അവരിൽ നിന്നും കവർന്നെടുക്കപ്പെട്ടിരിക്കുന്നു എന്നുമുള്ള ഭീകരമായ സത്യം ജനങ്ങൾ ഒന്നടങ്കം വൈഷമ്യത്തോടെ മനസ്സിലാക്കി.

പരിഭ്രാന്തരും ആശയക്കുഴപ്പത്തിലും അകപ്പെട്ട അവരുടെ പ്രതിക്ഷേധത്തിൽ അവ്യക്തത മാത്രം നിറഞ്ഞിരുന്നു. അവരുടെ ആദ്യപ്രതികരണം വോട്ടെടുപ്പ് ബഹിഷ്കരിക്കുക എന്നതായിരുന്നു. പക്ഷെ, പ്രചരണത്തിൽ കളിപ്പാവയായ പ്രസിഡന്റ് ഐസൻ ഹോവറിനെ ഉപയോഗിച്ച് ജനങ്ങളിൽ ഭ്രമം ജനിപ്പിച്ച്

റേഡിയോ, ടെലിവിഷൻ മുതലായ മാധ്യമങ്ങളിലൂടെയും മോറോണിക് ഉപാധികൾ വഴിയും ടെലഫോൺ കോളുകൾ, സ്വകാര്യ അഭ്യർത്ഥന തുടങ്ങിയ മാർഗ്ഗങ്ങളിലൂടേയും ക്രമരഹിതമായി തിരഞ്ഞെടുത്ത പത്ത് വോട്ടർമ്മാർക്ക് ഒരാൾ എന്ന നിലയിൽ തുടരെ ടെലഫോൺ കോളുകൾ വിളിച്ചും ആശയക്കുഴപ്പം സൃഷ്ടിച്ച് ജനങ്ങളെ വോട്ട് ചെയ്യുവാൻ ബൂത്തുകളിൽ എത്തിച്ചു. ഇതിന്റെ ഫലമായി തികച്ചും അപ്രതീക്ഷിതമായ രീതിയിൽ ആഗ്രഹിക്കാതിരുന്നവർ പോലും വോട്ട് ചെയ്യുവാൻ വോട്ടിംഗ് ബൂത്തുകളിൽ എത്തി. വളരെ വലിയ ജനക്കൂട്ടം അവരുടെ സ്ഥാനാർത്ഥിക്ക് എതിരെ പ്രതിക്ഷേധിച്ച് എതിർ സ്ഥാനാർത്ഥിക്ക് വോട്ട് ചെയ്തു. എന്നാൽ ഗൂഢാലോചനക്കാരാൽ നിയോഗിക്കപ്പെട്ടവർ തന്നെ ആയിരുന്നു ഇരുസ്ഥാനാർത്ഥികളും എന്ന് അറിയാത്ത ജനങ്ങൾ സോവിയേറ്റ് വോട്ടർമ്മാരെപ്പോലെ ബുദ്ധിപരമായി ഗൂഢാലോചനക്കാരാൽ കൊള്ളയടിക്കപ്പെട്ടു. ഒന്ന് അല്ലെങ്കിൽ മറ്റൊരു ഏജന്റ് വഴി അവർക്ക് തെരഞ്ഞെടുക്കാൻ റോക്കർഫെല്ലർ എന്ന ഒറ്റ വ്യക്തിയെ മാത്രം നൽകപ്പെട്ടിരുന്നുള്ളു എന്നതാണ് സത്യം. ഈ ഫലം ദോഷദൃക്കുകളും കൗശലക്കാരുമായ പദ്ധതിക്കാർ വളരെ ഇഷ്ടപ്പെട്ടു. ജനാതിപത്യത്തിന്റെ നിയന്ത്രണം ഗൂഢാലോചനക്കാർ വഴി അട്ടിമറിക്കുന്ന ഈ മാർഗ്ഗം നെൽസൺ റോക്കർഫെല്ലർ വളരെ നാൾ ഉപയോഗിച്ചിരുന്നതും വിശ്വസിച്ചിരുന്നതുമായ ഒന്നാണ്. ഇതിന് അപവാദം നെൽസൺ റോക്കർഫെല്ലർ പരസ്യമായി പ്രചരണം നടത്തിയ റോക്കർഫെല്ലർ റെഡ് ഏജന്റ് ക്ലിഫോർഡ് കേസ് മാത്രമാണ്. എന്നിരുന്നാലും ആ സന്ദർഭത്തിലും കേസിന്റെ വിജയത്തിന് പിന്നിലെ വോട്ടെണ്ണലിലും സത്യസന്ധമായ വോട്ടിങ്ങിലും സംശയം ഉളവാക്കപ്പെടുന്നതാണ്.

ഗൂഢാലോചനക്കാരാൽ സജ്ജമാക്കിയിരുന്ന നിരവധി മുന്നണികൾ വഴി കർഷകരെ വഞ്ചിക്കാനും വഴിതിരിച്ച് വിടാനും തുനിഞ്ഞത് പൊതുജനങ്ങളിൽ ആശയക്കുഴപ്പം രൂക്ഷമാക്കി. ഈ മുന്നണികൾ കർഷക വിരുദ്ധരായി നടിക്കുന്നു. അപ്രകാരം ഗൂഢാലോചനക്കാരുടെ മസ്തിഷ്ക പ്രക്ഷാളനത്തിന്റെ താക്കോലുകളിൽ ഒന്നായ കൊളംബിയ യൂണിവേഴ്സിറ്റി അതിന്റെ രണ്ടാം ശതാബ്ദി ആഘോഷത്തിനായി “അറിവ് അവകാശം” എന്ന വിഷയം തിരഞ്ഞെടുത്തു. ഗൂഢാലോചനക്കാരെ സംബന്ധിച്ചിടത്തോളം അടിച്ചമർത്താനുള്ള മാർഗ്ഗവും അതേ വിഷയം തന്നെ. കർഷകരെ വഴിതിരിച്ച് വിടുവാനായി ലോകത്തിന്റെ എല്ലാ കോണിൽ നിന്നുമുള്ള ഗൂഢാലോചനക്കാരും അവരുടെ അനുയായികളും

ചടങ്ങിൽ പങ്കെടുത്തു. അത്തരത്തിൽ കമ്മ്യൂണിസത്തിന്റെ വിനോദ മേഖലയ്ക്കെതിരെ പോരാടുന്നു എന്ന നാട്യത്തിൽ എത്തിയ ഒരു മുന്നണി ആയിരുന്നു "അവേർ ഇൻകോർപ്പറേറ്റ്". ഇത് പരസ്യ കമ്പനി എക്സിക്യൂട്ടിവുകളാൽ സജ്ജമാക്കപ്പെട്ട സംഘടന ആയിരുന്നു. അവരുടെ കഴിവിന്മേൽ പതിക്കപ്പെട്ട ചുവന്ന ചായത്തിന്റെ കളങ്കത്തിനെതിരെ തിരിച്ചടിക്കുകയും അത് കഴുകിക്കളയുകയും കമ്മ്യൂണിസ്റ്റ് വിരുദ്ധർ എന്ന പേര് സമ്പാദിച്ച് അവരുടെ വാണിജ്യമൂല്യം ഉയർത്തുകയും ആയിരുന്നു അതിന്റെ ഉദ്ദേശ്യം. വൈഷോപ്പ്റ്റും അദ്ദേഹത്തിന്റെ പിൻഗാമികളും നിർദ്ദേശിച്ച മാതൃകയിൽ സംഘടനയാൽ അനുവദിച്ചിരിക്കുന്ന ഒരേഒരു കമ്മ്യൂണിസ്റ്റ് വിരുദ്ധ പ്രയോഗങ്ങൾ അതിന്റെ ക്ഷണിക്കപ്പെട്ട അനുമാനത്തിലേയ്ക്ക് അംഗീകൃതമായി പരിമിതപ്പെടുത്തിയിരിക്കുന്നു. കൂടാതെ നിലവിലുള്ള കമ്മ്യൂണിസ്റ്റ് വിരുദ്ധരായ പ്രഭാഷകർ പഴയ കമ്മ്യൂണിസ്റ്റുകാരുമായി ബന്ധപ്പെടുന്നതും കമ്മ്യൂണിസ്റ്റ് വിരുദ്ധ പാർട്ടിലൈൻ ലംഘിക്കുന്നതും ശ്രദ്ധാപൂർവ്വം ഒഴിവാക്കാനും നിർദ്ദേശിക്കുന്നു. ക്ഷണിക്കപ്പെട്ട മദ്യവിരുദ്ധ യോഗങ്ങളിൽ ആരാണോ കമ്മ്യൂണിസ്റ്റ് വിരുദ്ധ പ്രയോഗങ്ങൾ ഉന്നയിക്കുന്നത് അവർ 1954 ഒക്ടോബറിലെ യോഗത്തിൽ എഴുത്തുകാരന് സംഭവിച്ചത് പോലെ അതിക്രൂരമായി ആക്രമിക്കപ്പെടും.

സെനേറ്റർ തർമോണ്ട് അഭിപ്രായ വോട്ടിലൂടെ തിരഞ്ഞെടുക്കപ്പെട്ടത് നിഷ്കളങ്കരായ ദേശസ്നേഹികളുടെ നെഞ്ചിൽ പ്രതീക്ഷയുടെ ഒരു തീപ്പൊരി ഉണ്ടാക്കി. എന്നിരുന്നാലും പിന്നീട് ആ പ്രത്യാശ നിരാശയിലേയ്ക്ക് അമർന്നു. റോക്കർഫെല്ലർ ആധിപത്യമുള്ളതും, നയിക്കുന്നതുമായ ജീവകാരുണ്യ സംഘടനയിൽ ഗൂഢാലോചനക്കാർ അവരുടെ ഭരണകൂടത്തിലെ ജനങ്ങൾക്കായി ശബ്ദം ഉയർത്തുന്ന ഏത് തരത്തിലുള്ള ആളുകളേയും കൊള്ളയടിക്കുവാൻ കോടിക്കണക്കിന് ഡോളർ നീക്കിവച്ചിരിക്കുന്നു. എല്ലാവർഷവും കൂട്ടിച്ചേർക്കുന്ന ഒരു കൂട്ടം ഏജൻസികൾ അവർ സജ്ജമാക്കിയിരിക്കുന്നു. ആധിപത്യമുള്ള ഏജൻസികളായ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് അഡ്മിനിസ്ട്രേഷൻ സ്ഥിതി ചെയ്യുന്നത് യു.എൻ പ്രതിനിധികളായ വിഷിൻസ്കി, ഗ്രോമികൊ, സാറുബിൻ തുടങ്ങിയവർക്ക് വാസസ്ഥലമായി നൽകിയിരിക്കുന്ന കെട്ടിടത്തിനടുത്ത് 68 സ്ട്രീറ്റ്, പാർക്ക് അവന്യൂ, ന്യൂയോർക്ക് സിറ്റിയിൽ ആണ്. അടുത്തതായി 1313 എന്ന സ്ട്രീറ്റ് വിലാസത്തിൽ അറിയപ്പെടുന്ന പബ്ലിക് അഡ്മിനിസ്ട്രേഷൻ ക്ലിയറിംഗ് ഹൗസ് ആണ്. ഇവിടുള്ളതും വിദേശത്തുമുള്ള പ്രാദേശീക ഗവണ്മെന്റുകളെ

നിയന്ത്രിക്കാനുള്ള അനന്തമായ ഏജൻസികളുടെ നിരയുണ്ടാക്കാൻ ലക്ഷ്യമിട്ട് റോക്കർഫെല്ലർ ധനസഹായത്താൽ ഉണ്ടാക്കപ്പെട്ടതാണ് അത്. ഈ ഏജൻസികളിൽ നാഷ്ണൽ റിസോഴ്സസ് പ്ലാനിംഗ് ബോർഡും, ഓഫീസ് ഓഫ് ഗവൺമെന്റ് റിപ്പോർട്ടും ഉൾപ്പെടുന്നു. അവ അമേരിക്കൻ ജനതയുടെ ക്ഷേമത്തിനും ജനാധിപത്യ ഭരണകൂടത്തിനും ഭീഷിണിയായ ജോൺ ടാബർ എന്ന കോൺഗ്രസ്സുകാരന്റെ പേരിലാണ്. റോക്കർഫെല്ലർ ധനസഹായം ചെയ്യുന്ന ഇതര ഏജൻസികൾ ഗവർണ്ണർമാരുടെ ആലോചനാ സമിതി, മേയർമാരുടെ ആലോചനാ സമിതി, ഡിസ്ട്രിക്റ്റ് അറ്റോർണ്ണിമാരുടെ കൂടിയാലോചനാ സമിതി, പിന്നെ മറ്റ് ചില ഏജൻസികളും ഉൾപ്പെടുന്നു. ഇത് ഗൂഢാലോചനക്കാർ ആഗ്രഹിക്കുന്നത് പോലെ ഉദ്യോഗസ്ഥന്മാരിൽ സമ്മർദ്ദം ചെലുത്തുന്നതിനും ചട്ടങ്ങൾ നിയന്ത്രിക്കുന്നതിനും വേണ്ടിയാണ്.

ഗൂഢാലോചനക്കാരാൽ രാജ്യത്തെ വിഡ്ഢിയാക്കാൻ നിർമ്മിക്കുന്ന വോട്ടിംഗ് മെഷീൻ മൂന്ന് ഉദ്ദേശ്യങ്ങൾ ലക്ഷ്യം വച്ചുള്ളതാണ്. ഒന്നാമത്, വോട്ടർക്ക് താൻ ചെയ്ത വോട്ട് ആർക്കാണ് ചെന്നു ചേരുന്നത് എന്ന് അറിയുവാൻ കഴിയുകയില്ല. രണ്ടാമത്, മെഷീനുകൾ ശരിയാക്കുന്നതും വോട്ടുകൾ മോഷ്ടിക്കുന്നതും ഗൂഢാലോചനക്കാരെ സംബന്ധിച്ചിടത്തോളം വളരെ ലളിതമായ കാര്യമാണ്. മൂന്നാമതായി, കടലാസ് വോട്ട് അവർ അസാദ്ധ്യമാക്കി തീർത്തിരിക്കുന്നു. ഈ ഏജൻസികൾ വിപുലവും കൂട്ടായ്മയോടും ചേർന്നുള്ള പ്രവർത്തനങ്ങളിലൂടെ ഗവണ്മെന്റിന്റെ നിയന്ത്രണം ഗൂഢാലോചനക്കാരുടെ കൈകളിലേയ്ക്ക് എത്തിക്കുന്നു. പഞ്ചവത്സര പദ്ധതികൾ എന്ന പേരിൽ അവർ പ്രഖ്യാപിക്കുന്ന ഉപാധികൾ ഗൂഢാലോചനക്കാരുടെ പ്രവർത്തനങ്ങളുടെ സ്വഭാവ സവിശേഷതയാണ്. ഓരോ പത്തുവർഷം കൂടുമ്പോഴുള്ള ഇടവേളകളിൽ പ്രാദേശീക ഗവണ്മെന്റിന്റെ പ്രമാണങ്ങളുടേയും ഭരണഘടനയുടേയും പുനരവലോകനം നടത്തി മാറ്റങ്ങൾ വരുത്തുമ്പോൾ അത് പൊതുജനങ്ങളെ നിരാശപ്പെടുത്തുകയും ഗൂഢാലോചനക്കാരെ പരോക്ഷമായി സഹായിക്കുകയും ചെയ്യുന്നു. ഉദാഹരണമായി പൊതുജനങ്ങളാൽ സ്ഥാനാർത്ഥികളെ നാമനിർദ്ദേശം ചെയ്യാനുള്ള നിയമവ്യവസ്ഥകൾ മാറ്റിസ്ഥാപിക്കുക, പുതിയതോ, മൂന്നാംകക്ഷി പാർട്ടിയോ ഉണ്ടാക്കുന്നത് അസാധ്യമാക്കുക, അസാധുവോട്ട് എടുത്ത് കളയുക തുടങ്ങിയ മാറ്റങ്ങൾ ഇതിൽ ഉൾപ്പെട്ടിരിക്കുന്നു.

ഗൂഢാലോചനക്കാർക്ക് കരോളിനയിലെ ഗവണ്മെന്റിനെ അവരുടെ ആവശ്യങ്ങൾക്കായി വളച്ചൊടിക്കാൻ കഴിഞ്ഞിട്ടില്ല. എന്നാൽ ആ മേൽനോട്ടം അധികം കാലം നിലനിൽക്കുകയില്ല. മാധ്യമങ്ങളിലൂടെ നെൽസൺ റോക്കർഫെല്ലർ പൊതുജന സമക്ഷത്തിൽ എഡ്ഗാർ ബെർഗ്ഗനെ പോലെ അതിപ്രശസ്തനായി. നെൽസൺ റോക്കർഫെല്ലർ ശീതയുദ്ധ വിദേശകാര്യ പ്രസിഡന്റിന്റെ ഉപദേശകനായി നിയമിക്കപ്പെട്ടു. അതേസമയം അദ്ദേഹത്തിന്റെ ബന്ധുവായ ജോസഫ് എം. ഡോജിനെ വിദേശ സാമ്പത്തീക സഹായക ആസൂത്രകനായി നിയമിക്കുകയും ചെയ്തു. ഇത് നെൽസൺ റോക്കർഫെല്ലറുടെ ആഗ്രഹത്തിന് അനുസൃതമായാണ് ആസൂത്രണം ചെയ്തിരിക്കുന്നത് എന്നത് വ്യക്തമാണ്. സമയം വരുമ്പോൾ ബന്ധുവായ ജോൺ ഫോസ്റ്റർ ഡല്ലിസിന്റെ കൈകളിൽ നിന്നും സ്റ്റേറ്റിന്റെ സെക്രട്ടറി സ്ഥാനം അദ്ദേഹം തിരിച്ചെടുക്കും. രാഷ്ട്രപതിയുടെ പിന്തുടർച്ചയെ കുറിച്ചുള്ള പുതിയ നിയമ പ്രകാരം കോൺഗ്രസ്സിലൂടെ ഗൂഢാലോചനക്കാരാൽ അദ്ദേഹം പിന്തുടർച്ചയുടെ നാലാമത് സ്ഥാനത്തും വൈറ്റ് ഹൗസിൽ നിന്നും കേവലം മൂന്ന് സ്പന്ദനം മാത്രം അകലത്തിലുമാണ്. അതിനുശേഷം തെരഞ്ഞെടുപ്പോ അഭിപ്രായമോ ഇല്ലെങ്കിലും അദ്ദേഹത്തിന് തന്റെ രാഷ്ട്രപതി സ്ഥാനം അലങ്കരിക്കാനുള്ള അഭിലാഷം പൂവണിയും. റോക്കർ ഫെല്ലറുമായുള്ള സന്ദർശനത്തിന് ശേഷം കളിപ്പാവയായ ഐക്ക് ശീതയുദ്ധം 20 മുതൽ 50 വർഷം വരെ നീളുമെന്നും അതിനുശേഷം റഷ്യയുമായി ശക്തമായ യുദ്ധമുണ്ടാവുമെന്നും പ്രഖ്യാപിച്ചു. അതേസമയം അമേരിക്കൻ നികുതിദായകരുടെ ചിലവിൽ പാരിതോഷികമായി സോവിയേറ്റിനുള്ള വെണ്ണ എന്ന ദ്വന്ദാർത്ഥത്തിൽ ചൂടുള്ള യുദ്ധത്തിനായി റഷ്യയെ ഒരുക്കിയെടുക്കുന്നതിന് റഷ്യയെ സഹായിക്കുമെന്ന് അഗ്രികൾച്ചർ സെക്രട്ടറി ബെൻസണും പ്രഖ്യാപിച്ചു. യുദ്ധവും അതിന്റെ ഒരുക്കങ്ങളും റോക്കർഫെല്ലറുടെ താൽപര്യങ്ങൾക്കും ഫൗണ്ടേഷനുകൾക്കും ഗുണകരമാണ്. നെൽസൺ റോക്കർഫെല്ലർ ധിക്കാരപരമായും പരസ്യമായും രാജ്യത്തിന്റെ നിയന്ത്രണം ഏറ്റെടുക്കുന്ന സമയത്ത് ഉണ്ടായേക്കാവുന്ന പൊതുപ്രതികരണത്തേയും കലാപത്തേയും കുറിച്ച് ആലോചിക്കുമ്പോൾ ഗൂഢാലോചനക്കാർക്കിടയിൽ തന്നെ ചെറിയ ഭയം നിലനിൽക്കുന്നുണ്ട്. ഗൂഢാലോചനക്കാരുടെ എല്ലാ ശത്രുക്കളേയും ക്രൂരവും തീവ്രമായും പീഢിപ്പിച്ചാണ് ശിക്ഷിക്കുവാൻ പോകുന്നത്. ഇതിനായി ഗവൺമന്റ് ഏജൻസികൾ വ്യാപകമായി ഉപയോഗിക്കും. ക്ലിഫ്ഫോർഡ് കേസിൽ നെൽസണിന്റെ ശിഷ്യനുമായുള്ള

പോരാട്ടവുമായി ബന്ധപ്പെട്ട് ഫെഡറൽ ഏജൻസികളും FBI ഏജന്റുമാരായ ഷെരിഡൻ, ബുഹർ തുടങ്ങിയവരാൽ 17 ഡിസംബർ 1954 ന് ഗ്രന്ഥകാരനെ ചോദ്യം ചെയ്യുകയുണ്ടായി. എഫ്.ബി.ഐ അന്വേഷണത്തിൽ തെരഞ്ഞെടുപ്പ് ചട്ടം 612 ലംഘിച്ചതായി കരുതുന്നതായി പറയുന്നു.

ജോൺ ഡി. റോക്കർഫെല്ലർ ജൂനിയർ 2കോടി ഡോളർ അടച്ച് മുദ്രവെച്ച ഫണ്ടായി പ്രൊട്ടസ്റ്റന്റ് ദൈവശാസ്ത്രം മുന്നോട്ട് കൊണ്ടുപോകുക എന്ന ഉദ്ദേശ്യത്തിൽ അദ്ദേഹത്തിന്റെ വ്യാജവും നികുതി വെട്ടിപ്പ് നടത്തുന്നതുമായ ഫൗണ്ടേഷന് പാരിതോഷികമായി 1955 ൽ അനുവദിച്ചു. മുൻപ് ഹാർവാഡ് ദൈവീക സർവ്വകലാശാലയ്ക്ക് ഒരു മില്യൺ ഡോളർ അനുവദിച്ചിരുന്നു. ഇത് പൊതുജനത്തിൽ മതിപ്പുളവാക്കാൻ ആദം വൈഷോപ്റ്റിന്റെ രീതിയിലുള്ള കാരുണ്യപ്രവർത്തനങ്ങളെ ഉപയോഗപ്പെടുത്തുന്നതിന്റെ നല്ല ഉദാഹരണമാണ്. ഇതുതന്നെയാണ് നിയമത്തിൽ റവ.ഡോ. എ.എച്ച് സ്ട്രോങ്ങിനെ ജോൺ .ഡി. റോക്കർഫെല്ലർ ഉപദേശിച്ചതും റോക്കർഫെല്ലർ പിന്തുടരുന്നതുമായ മാതൃക.

റവ.ഡോ. എ.എച്ച് സ്ട്രോങ്ങ് എഴുതിയിരിക്കുന്നു. "നിങ്ങളുടെ ഇപ്പോഴത്തെ വിദ്യാഭ്യാസത്തിനും, പള്ളികൾക്കുമായുള്ള പാരിതോഷികം രൂക്ഷതയുടെ വേലിയേറ്റത്തെ തടുക്കുകയില്ല. മാനവ നന്മയ്ക്കായുള്ള ഒരു സ്ഥാപനത്തിന്റെ രൂപീകരണത്തിന് വലിയ തോതിലുള്ള ആത്മസമർപ്പണം ആവശ്യമാണ്." എപ്പോഴെല്ലാമാണോ ആരോപണങ്ങൾ ഉണ്ടാകുന്നത് അപ്പോഴെല്ലാം റോക്കർഫെല്ലറുകൾ പ്രത്യേകിച്ച് മതത്തോട് ഇത്തരത്തിലുള്ള മനുഷ്യസ്നേഹിയുടെ ഭാവങ്ങൾ പ്രകടിപ്പിക്കും. ഈ നൂറ്റാണ്ടിന്റെ ആരംഭത്തിൽ കൊളറാഡോ ഫ്യൂവൽ ആൻഡ് അയൺ കമ്പനി തൊഴിലാളികളുമായി ബന്ധപ്പെട്ട് രാജ്യത്ത് ഉണ്ടായ പ്രതിക്ഷേധത്തിൽ നടന്ന കൂരമായ കൂട്ടക്കുരുതികളുടെ സ്മരണാർത്ഥം ലൗറ സ്പെൽസ്മാൻ റോക്കർഫെല്ലർ മെമോറിയൽ ഉണ്ടാക്കപ്പെട്ടിരിക്കുന്നു. പ്രാരംഭത്തിൽ ധർമ്മസ്ഥാപനങ്ങൾക്കും പള്ളികളെ പിന്തുണയ്ക്കുന്നതിനും വേണ്ടിയാണ് അവർ സേവനം സമർപ്പിച്ചിരുന്നത്. എന്നാൽ പൊതുജന ശ്രദ്ധ മാറുന്നതോടെ ഈ പണം ബിയേർഡ്സ്ലി റുമ്ൾ ന്റെ നേതൃത്വത്തിൽ വിധ്വംസക പ്രവർത്തനങ്ങൾക്കും ഇല്ല്യൂമിനിസ്റ്റ്- കമ്മ്യൂണിസ്റ്റ് ഗൂഢാലോചനയ്ക്കുമായി മറിക്കുന്നു.

ബില്ലിഗ്രഹാമിന്റെ പേരിൽ ഇപ്പോൾ നടത്തുന്നത് പോലെ അവർ ബില്ലി ഞായറഴ്ച്ച എന്ന പേരിൽ സുവിശേഷ പുനരുജ്ജീവനത്തിനായി ആ കാലഘട്ട

ത്തിൽ ഒരു ദിവസം ആരംഭിച്ചു. വൈഷോപ്റ്റ് മതം ഉപയോഗിച്ചും കാരുണ്യ സ്ഥാപനങ്ങൾ ഉപയോഗിച്ചും ഗൂഢാലോചനകൾ മറയ്ക്കുന്നത് എങ്ങിനെയാണ് എന്ന് അവരെ നല്ലവണ്ണം പഠിപ്പിച്ചിരുന്നു. ഫെഡറൽ കൗൺസിൽ ഓഫ് ചർച്ച്സ് ഓഫ് ജീസസ് എന്ന റോക്കർഫെല്ലറുടെ മുഖ്യ കാരുണ്യാലയം നടത്തിയിരുന്നത് അദ്ദേഹത്തിന്റെ ബന്ധു ജോൺ ഫോസ്റ്റർ ഡല്ലീസ് ആയിരുന്നു. രാജ്യത്തിലെ ഏറ്റവും അപകടകരമായ വിധ്വംസക സംഘടനകളിൽ ഒന്നായ ഈ വ്യാജ കാരുണ്യാലയം 1936 ൽ നേവൽ ഇന്റലിജൻസിനാൽ പ്രഖ്യാപിതമായതാണ്. പൊതുജനങ്ങളുടെ പണം ഉപയോഗിച്ച് ട്രഷറിയിൽ നിന്നും പാരിതോഷികം, സംഭാവന തുടങ്ങിയ പേരുകളിൽ നൽകുന്ന ധനം റീസ് കമ്മറ്റിയുടെ പ്രവർത്തനങ്ങൾ വെളിവാക്കപ്പെടാതിരിക്കാനായും അപരിഷ്കൃതമായി പൊതുജന അഭിപ്രായം സ്വരൂപിക്കുന്നതിനും വേണ്ടി രൂപകൽപ്പന ചെയ്തിട്ടുള്ളതാണ് എന്നത് വ്യക്തമാണ്. ഇപ്പോൾ അവരുടെ വിശ്വാസവഞ്ചനയുടെ ലക്ഷണങ്ങൾ കാണിച്ച് പൊതുജനങ്ങളെ പ്രകോപിപ്പിക്കുന്നു എങ്കിൽ ഗൂഢാലോചനക്കാരിൽ നിന്നും അവരുടെ ഭരണകൂടത്തെ വീണ്ടെടുക്കാൻ അവർക്ക് എന്താണ് ചെയ്യാനാകുക?. രാജ്യദ്രോഹത്തിന് മേൽ പുതിയ നിയമങ്ങൾ ഗൂഢാലോചനക്കാർ തന്നെ ഉണ്ടാക്കി പൊതുജനത്തെ നിഷ്ക്രീയരാക്കി കമ്മ്യൂണിസത്തെ വെളിവാക്കി കൊണ്ടുതന്നെ അവർക്ക് നല്ല നിലയിൽ പ്രവർത്തനം മുന്നോട്ട് കൊണ്ട് പോകുവാൻ കഴിയുന്നു എന്ന് അവർ തന്നെ തെളിയിച്ച് കൊണ്ടിരിക്കുന്നു. അവർ ഗൂഢാലോചനക്കാരുടേയും രാജ്യദ്രോഹികളുടേയും (അതായത് പ്രതികരിക്കുന്ന ജനവിഭാഗം) പ്രവർത്തനങ്ങൾ തടയുന്നതിന് എന്ന രീതിയിൽ അവരുടെ സ്വത്ത് കണ്ടുകെട്ടി കൊള്ളയടിക്കുകയും പൗരത്വം റദ്ദ് ചെയ്യുന്നതുമായ നടപടികൾ കർശ്ശനമാക്കുന്നു.

എന്നിരുന്നാലും അവയിൽ കൂടുതൽ പ്രാധാന്യം നിറഞ്ഞത് സ്വകാര്യ വ്യക്തികളാൽ നിയന്ത്രിക്കപ്പെടുന്നതും നടത്തിക്കൊണ്ട് പോകുന്നതുമായ എല്ലാ ഫൗണ്ടേഷനുകളും അവയുടെ ശ്ലാഘനീയമായ പ്രവർത്തനങ്ങളും റദ്ദ് ചെയ്യുകയോ അല്ലെങ്കിൽ അത്തരം ഒന്നുണ്ടെങ്കിൽ ഗവണ്മെന്റിലേയ്ക്ക് ഏറ്റെടുക്കുകയോ ചെയ്യുക എന്നതായിരുന്നു. ട്രഷറിയിൽ പിടിച്ച് വയ്ക്കാൻ അനുവദിക്കപ്പെട്ടിട്ടുള്ള നികുതിപ്പണം ഉപയോഗിച്ച് സ്വയം നിയമിതരായ വ്യക്തികളാൽ ചെയ്യപ്പെടുന്ന ഈ കുത്സിതപ്രവർത്തനങ്ങൾക്ക് ന്യായീകരണം അനുവദിക്കുന്നതല്ല. അതിനാൽ തന്നെ അന്താരാഷ്ട്രവാദത്തെ രാജ്യദ്രോഹമായി കണക്കാ

ക്കണം. ദേശസ്നേഹം ബഹുമാനിക്കപ്പെടുന്ന രീതിയിൽ ആളുകളിൽ പുനസ്ഥാപിക്കപ്പെടുകയും വേണം. അവസാനം ഗൂഢാലോചനക്കാരാൽ കവർന്നെടുക്കപ്പെട്ട നമ്മുടെ സ്വാതന്ത്ര്യം ഒരുപക്ഷെ നമുക്ക് തിരികെ ലഭിക്കുകയാണെങ്കിൽ ഭരണഘടന രാജ്യത്തിന്റെ അടിസ്ഥാന നിയമം ആയി പുനസ്ഥാപിക്കണം. മാനുഷീക സ്വാതന്ത്ര്യത്തിന്റെ പരമാവധി സംരക്ഷണത്തിൽ ഗവണ്മെന്റിന്റെ നിർവ്വചനം ഗൂഢാലോചനക്കാരാൽ നമുക്ക് മേൽ ഇതുവരെ അടിച്ചേൽപ്പിക്കപ്പെട്ട നാടുവാഴിത്വത്തിനും അടിമത്വത്തിനും എതിരെ നമുക്ക് സംരക്ഷണം നൽകുക എന്നതാണ്. 16-ാം ദേദഗതി, നിയമവിരുദ്ധ മൂല്യനികുതി തുടങ്ങിയ ഉപാധികളുടെ മറവിൽ ട്രഷറി രാജ്യത്തിന് മേൽ അടിച്ചേപ്പിച്ചിരിക്കുന്ന ഭാരവും അവകാശ ബില്ലിന്റെ ലംഘനവും പൂർണ്ണമായും നിർത്തലാക്കണം. നാം ഭരണഘടനാവ്യവസ്ഥയിലേയ്ക്ക് മടങ്ങുകയും അമേരിക്കൻ പ്രദേശത്തിന്റെ പ്രതിരോധത്തിനായി ആളുകൾ നികുതി നൽകുകയും സൈനീക സേവനം നടത്തുകയും ചെയ്യണം. ഒരിക്കലും രാജ്യത്തെ ഭീകരമായ അപകടത്തിലേയ്ക്ക് തള്ളിവിടരുത്. പ്രത്യേകിച്ച് രാജ്യം നശിപ്പിച്ച് നമ്മെ അടിമകളാക്കി രാജ്യത്തിന്റെ നിയന്ത്രണം ഏറ്റെടുക്കാൻ ആഗ്രഹിക്കുന്ന, ഉള്ളിൽ നിന്നുള്ള രാജ്യദ്രോഹികളുടെ കൈകളിലേയ്ക്ക് രാജ്യത്തിന്റെ സുരക്ഷിതത്വം അടിയറവ് വയ്ക്കരുത്. ഒരു രാജ്യമെന്ന നിലയിൽ നാം അതിജീവിക്കാൻ ആഗ്രഹിക്കുന്നു എങ്കിൽ അത്തരം പ്രവർത്തനങ്ങൾ യഥാസമയം തുറന്ന് കാട്ടപ്പെടുകയും അത്തരക്കാരെ പുറത്താക്കുകയും വേണം.

റോക്കർഫെല്ലർ ജീവകാരുണ്യ പ്രവർത്തനത്തിന്റെ മുഴുവൻ വ്യാപ്തിയും നെൽസൺ റോക്കർഫെല്ലറുടെ ഉപദേശകൻ എന്ന് വിളിക്കപ്പെടുന്ന കളിപ്പാവയായ 'ഐെക്ക്'നാൽ പരസ്യമായ സ്വേച്ഛാധിപത്യത്തിന്റെ വിദേശ നയങ്ങളാൽ അനുമാനത്തിന്റെ ആദ്യകാല തുടർച്ചയിലൂടെ വെളിപ്പെടുത്തിയിട്ടുണ്ട്. ഭരണഘടന ലംഘനത്തിൽ കോൺഗ്രസ്സിന് അതിന്റെ ശക്തി ചൈനയ്ക്ക് എതിരെ യുദ്ധം പ്രഖ്യാപിക്കുന്നതിൽ ആവശ്യമായിത്തീർന്നു. രണ്ടാം ഭരണഘടന ലംഘനത്തിൽ അമേരിക്കൻ പ്രതിരോധത്തിനൊഴികെയുള്ള യുദ്ധങ്ങളിൽ നിന്നും ഫെഡറൽ ഗവണ്മെന്റിനെ വിലക്കിയിരിക്കുന്നു. ചൈനീസ് യുദ്ധം ഫോർമോസയുടെ പ്രതിരോധത്തിന് വേണ്ടി അംഗീകരിക്കപ്പെട്ടിരിക്കുന്നതാണ് എന്നത് ഭയപ്പെടുത്തുന്നതാണ്. ഈ യുദ്ധം 1932 ൽ റോക്കർ ഫെല്ലർ ഭരണകൂടം ആവിഷ്കരിച്ച നയത്തിന്റെ തുടർച്ചയാണ് എന്ന് ഒരുപക്ഷെ ദുർവ്യാഖ്യാനം

ചെയ്യപ്പെടാം. ശേഷം റോക്കർഫെല്ലറുടെ അഭിഭാഷകനും സ്റ്റേറ്റ് സെക്രട്ടറിയുമായ ഹെന്റ്രി എൽ. സ്റ്റിംസൺ ആക്രമിക്കപ്പെട്ട ചൈനയിലെ ശതകോടിക്കണക്കിന് വരുന്ന വസ്തുവകകളുടെ സംരക്ഷണത്തിന് വേണ്ടി ജപ്പാന് എതിരെ യുദ്ധം പ്രഖ്യാപിക്കണം എന്ന നിർദ്ദേശവുമായി പ്രസിഡന്റ് എയ്സൻ ഹൂവറെ സമീപിക്കുകയും പ്രതിഫലമായി പുന:തിരഞ്ഞെടുപ്പ് വാഗ്ദാനം ചെയ്യുകയും ചെയ്തു. എന്നാൽ ഹൂവർ ഇടപാട് മന:സാക്ഷിക്കുത്ത് മൂലം നിരസിച്ചു. അപ്പോൾ സ്റ്റിമോൺ ഇടപാട് എഫ്.ഡി റൂസ്‌വെൽറ്റിന് കരാർ വാഗ്ദാനം ചെയ്തിരിക്കുന്ന വിവരം വെളിപ്പെടുത്തി. അതിനുശേഷം അദ്ദേഹം കരാർ സന്തോഷത്തോടെ സ്വീകരിച്ചു. ഫാർലിയുടെ ആദ്യ കാബിനറ്റ് യോഗവേളയിൽ ഉത്ഘാടനത്തിന് ശേഷം ഉടനടി റൂസ്‌വെൽറ്റ് ജപ്പാന് എതിരെ യുദ്ധം പ്രഖ്യാപിക്കുന്ന കാര്യം നിർദ്ദേശിച്ചു. അമേരിക്കയെ ജപ്പാൻ ആക്രമിക്കുന്നതിന് പ്രേരിപ്പിക്കുന്ന ഈ പദ്ധതി അംഗങ്ങളാൽ നിരാകരിക്കപ്പെട്ടു. ഇത് രണ്ടാം ലോകമഹായുദ്ധത്തിന്റെ തുടക്കമായിരുന്നു. പതിവുപോലെ യുദ്ധമെന്നത് റോക്കർഫെല്ലറുടെ പ്രധാനപ്പെട്ട മനുഷ്യസ്നേഹമാണ്. കൂടാതെ ഞങ്ങളുടെ യുദ്ധവകുപ്പും പ്രതിരോധം നയിക്കുന്ന റോക്കർഫെല്ലർ ഫൗണ്ടേഷനും ജീവനക്കാരും സഹകാരികളും കൂട്ടിയിണക്കപ്പെട്ട് കിടക്കുന്നു.

എന്നിരുന്നാലും അത്തരത്തിലുള്ള വ്യാഖ്യാനം തെറ്റാണ്. ഗൂഢാലോചനക്കാരാൽ ആസൂത്രണം ചെയ്ത് റോക്കർഫെല്ലർ ഫൗണ്ടേഷൻ ധനസഹായം ചെയ്യുന്ന പസഫിക് റിലേഷൻ എന്ന സ്ഥാപനം മുഖേന ചൈനയെ ചതിയിൽ പെടുത്തി റെഡ്ഡുകൾക്ക് കൈമാറുകയാണ് ചെയ്തത്. യുദ്ധത്തിലൂടെ മുന്നോട്ടുള്ള ചതികൾ മൂടിവെയ്ക്കുവാനും ചൈനീസ് കമ്മ്യൂണിസ്റ്റുകൾക്ക് വേണ്ടി അമേരിക്കൻ ജീവനുകൾ വശീകരിച്ച് ഉപയോഗിക്കുവാനും കഴിയും. കൂടാതെ അമേരിക്കൻ മണ്ണിൽ സ്വേച്ഛാധിപത്യം സ്ഥാപിക്കാൻ യുദ്ധഭീതി നിമിത്തമായിത്തീരുകയും ചെയ്യും.

ഈ വിഷയത്തിലുള്ള കൂടുതൽ വിവരങ്ങൾക്ക് ഇ.എം ജോസഫ്സൺ എഴുതിയ "റോക്കർഫെല്ലർ ഇന്റർനാഷ്ണലിസ്റ്റ് ദ മാൻ ഹു മിസ്റൂൾസ് ദ വേൾഡ്"- ചെഡ്നി പ്രെസ്സ് 1952 ഉം "ദ സ്ട്രേഞ്ച് ഡെത്ത് ഓഫ് ഫ്രെൻക്ലിൻ ഡി. റുസ്‌വെൽറ്റ്"- ചെഡ്നി പ്രസ്സ് 1948 ഉം പിന്തുടരാവുന്നതാണ്.

❖

പ്രകൃതിനിയമത്തിൽ അധിഷ്ഠിതമായ

# ഭരണശാസ്ത്രം


ഗ്രന്ഥകർത്താവ്

**ക്ലിന്റൺ റൂസ്‌വെൽറ്റ്**


(1841 ൽ ക്ലിന്റൺ റൂസ്‌വെൽറ്റ് കോൺഗ്രസ്സ് നിയമം പ്രകാരം ന്യൂയോർക്കിലെ തെക്കൻ ജില്ലാ കോടതിയിലെ ഗുമസ്തന്റെ കാര്യാലയത്തിൽ രേഖപ്പെടുത്തിയത് )


വിവർത്തനം

**ശ്രീകേഷ് പുതുവാശ്ശേരി**



ഒറിജിനൽ പബ്ലിഷേഴ്‌സ്

ഡീൻ ആൻഡ് ട്രിവെറ്റ്

121 ഫൾട്ടൺ സ്ട്രീറ്റ്

വർഷം 1841

മലയാളം ഗ്രന്ഥം

പബ്ലിഷേഴ്‌സ്

APC BOOKS

Kumbanad, Kerala, India

https://apcbooks.in

# ആമുഖം

(ഗ്രന്ഥകർത്താവ് സ്വയം തന്റെ ബുദ്ധി മികവിനേയും പാണ്ഡിത്യത്തേയും അംഗീകരിക്കുന്നു - എഡിറ്റർ)

ഒരു രചയിതാവിന്റെ അവസാന വാക്കുകൾ സാധാരണ രീതിയിൽ ആദ്യം കൊടുത്തിരിക്കുന്നു. പൊതുവായി ആമുഖങ്ങൾ എഴുതപ്പെടുന്നത് ഗ്രന്ഥം പൂർണ്ണമാവുമ്പോഴാണ്. അവ സാധാരണയായി കൃതിയ്ക്ക് സ്വയം വിവരിക്കാൻ സാധിക്കാത്ത കാര്യങ്ങൾ വ്യക്തമായി വിശദീകരിക്കുന്നതിനും രചയിതാവിന് അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ലക്ഷ്യങ്ങളേയും പരിചയപ്പെടുത്തുവാനുള്ള സ്വാതന്ത്ര്യവും ഉപാധിയുമായാണ് ഉപയോഗിക്കപ്പെടുന്നത്. ആയതിനാൽ അതിലേയ്ക്ക് ഒന്ന് കണ്ണോടിക്കുന്നത് നന്നായിരിക്കും എന്ന് ചിലർ കരുതുന്നു. എന്നാൽ ഇവിടെ രചയിതാവിന് പ്രത്യേകിച്ച് ഒന്നും തന്നെ പറയുവാനില്ല എന്ന് കാണപ്പെടുന്നു. ഈ ഗ്രന്ഥം രണ്ടോ മൂന്നോ വർഷത്തിന് മുൻപുള്ള ഒരു ശിശിരകാലത്തിൽ സിറ്റി ഹാളിലുണ്ട് എന്ന് കേട്ട് ചില സുഹൃത്തുക്കൾ ഈ കൃതി ആവശ്യപ്പെട്ടിരുന്നു. ഒരു പക്ഷെ ഇത് അവൻ തിടുക്കത്തിൽ കുറച്ച് ദിനങ്ങൾക്ക് മുൻപ് എഴുതിയതായിരിക്കാം. വലിയ കൃതികൾ കാഴ്ചയിൽ മാത്രമേ നമ്മെ വശീകരിക്കുകയുള്ളു. എന്നാൽ സത്യത്തിൽ വലിയ പ്രഭാഷണ ങ്ങളും വലിയ ഗ്രന്ഥങ്ങളും മനുഷ്യരിൽ ശക്തമായ ചിന്ത വളരെ വിരളമായി മാത്രമേ ഉണ്ടാക്കാറുള്ളു. ഭീമമായത് വൃക്ഷത്തിന്റെ വേരുകൾ പോലെ അടുക്കും ചിട്ടയുമായി ക്രമപ്പെടുത്തിയിരിക്കുന്നു. അത് പുസ്തകപ്പുഴുക്കൾ ദിവസം കൊല്ലുവാൻ ഉപയോഗിക്കുന്നു. എന്നാൽ സാധാരണ മനുഷ്യന്റെ ഭാഷയിൽ കലയുടേയോ, വൈദഗ്ത്യത്തിന്റേയോ രീതിയിൽ ഇത് ഭംഗിയായും വിമർശന ത്തിന് അതീതമായും ചെയ്തിട്ടില്ല. വമ്പന്മാർ ജോലി കഴിഞ്ഞെന്ന് പറയുകയും അവനെ സാഷ്ടാംഗം പ്രണമിക്കുന്ന തികച്ചും പരാജിതനായ ശത്രുവിന് എതിരെ തിരിയുകയും ചെയ്യുന്നു.

ഈ ചിത്രീകരണം പ്രശംസിക്കാനല്ല. പക്ഷെ ഒരു വലിയ വിഷയത്തിലുള്ള എന്റെ ചെറിയ ശ്രമത്തിലുള്ള ക്ഷമാപണം ആയിട്ടാണ്. എന്നിരുന്നാലും അതിൽ എല്ലാ മഹത്തായതും ശാസ്ത്രങ്ങളും പെടുന്നു. എല്ലാവർക്കും ബാധകമാകുന്ന, ഏറ്റവും അനുകമ്പയുള്ള, മാനുഷീക നന്മയുള്ള ഒരു ലോകം ഭൂമിയിൽ സാധ്യമാകട്ടെ. അങ്ങിനെ നടിക്കുമ്പോൾ രചയിതാവിന് തന്നെ വ്യക്തമാണ്

പ്രശംസ തിരയുവാനല്ലാതെ അത് അസാധ്യമായ നയമാണ് എന്നുള്ളത്. അവൻ എളിമയുള്ളവനായി കാണപ്പെട്ടു, ക്ഷമാപണങ്ങൾ നടത്തി, ശിരോവസ്ത്രത്താൽ പാദാഗ്രം വരെ മൂടി നടന്നിരുന്നു. പ്രതിഭയുടെ ഒരു തീപ്പൊരി പോലുമില്ലാതെ സമൂഹത്തിലെ ചെറുമനസ്സുകളെ ആകർഷിക്കുന്ന ഒരു രീതിയാണ് ഇത്. എന്നാൽ രചയിതാവിന്റെ ലക്ഷ്യം ഒരു കണക്കിന്റെ ഉത്തരം എന്നതുപോലെ അദ്ദേഹം ചിന്തിക്കുന്നത് കിറുകൃത്യമായി പ്രകടമാക്കുക എന്നതാണ്. ജീവനോ, യശസ്സോ സംരക്ഷിക്കാൻ നുണയൻ സത്യത്തെപ്പറ്റി സംസാരിക്കുമ്പോൾ ഒരു ശാസ്ത്രക്രീയാ വിദഗ്തൻ ശാന്തമായി കീറിമുറിക്കുന്നത് പോലെ സത്യം കഠിനമായി തോന്നപ്പെടാം. അപ്രകാരം ചെയ്യാത്ത വ്യക്തി സാന്മാർഗ്ഗീകഭീരു ആയിരിക്കും. അയാൾ സംസാരിക്കുവാനും, എഴുതുവാനും, പ്രവർത്തിക്കുവാനും യോഗ്യതയില്ലാത്തവനാണ്. അയാൾ സ്വാർത്ഥനും എന്തും ചെയ്യുവാൻ മടി യില്ലാത്തവനും ആയിരിക്കും. അയാൾ നിയമത്തേയും തോക്കിനേയും വാളി നേയും മാത്രം ഭയപ്പെടുന്നു. എന്നാൽ സാധാരണക്കാരൻ ഭാവിയിലുണ്ടാകാൻ പോകുന്ന നന്മയോ തിന്മയോ നോക്കാതെ വർത്തമാനകാലത്തിൽ ജീവിക്കുന്നു. എങ്കിലും ഈ രണ്ട് കൂട്ടരും തമ്മിൽ കലഹം ഉണ്ടാകാറില്ല. നാം രണ്ട് ഭാഗങ്ങളും നോക്കി കാണണം. നന്മ അനുഭവിക്കാൻ നാം പ്രകൃതിയോട് സത്യസന്ധത പുലർത്തണം. ഒരു മരപ്പണിക്കാരനായ വിദ്യാർത്ഥിക്ക് അനുഭവത്തിൽ നിന്നും ഒരുപാട് കാര്യങ്ങൾ പറയുവാൻ കഴിയും. ഏതെല്ലാം കഷ്ണങ്ങൾ തമ്മിൽ കൃത്യമായി യോജിക്കില്ല. ഏത് കൂട്ടുകൾക്ക് ഭാവിയിൽ കേടുപാടുകൾ വരും തുടങ്ങിയ കാര്യങ്ങൾ. എന്നാൽ അറിവില്ലാത്തവൻ തന്ത്രപരമായി പണ്ഡിത നാണെന്ന് നടിക്കുന്നു. അവർക്ക് ഉദാത്തമായ സത്യങ്ങൾ അറിയില്ല. കഴിവുള്ള മനുഷ്യന് ഒരു നല്ല ജോലി ചെയ്ത് തീർക്കുമ്പോൾ അഭിമാനം അനുഭവപ്പെടും. അവന്റെ അദ്ധ്വാനം വ്യർത്ഥമായാൽ അവൻ ദുഖിക്കും. അവനെ മഹാനാക്കുന്ന പ്രവർത്തി കാണാത്തതിനാൽ മറ്റുള്ളവർ അവനെ മതിക്കുകയില്ല. മറ്റുള്ളവർ അവനെ വിലയിരുത്തുന്നു. വലിയ സത്യങ്ങൾ അപകടത്തിലാകുമ്പോൾ സാങ്കൽപ്പീക സൃഷ്ടിയിലല്ലാതെ ഇനിയെങ്കിലും നമ്മൾ സത്യം പറയണം. ഈ വിഷയത്തിൽ എത്ര ഉയർന്നതാണ് സർ. ഹെന്റ്രി വോട്ടന്റെ വികാരം എന്ന് നോക്കുക.

“ അവൻ ജനിച്ചതും പഠിച്ചതും എത്ര സന്തോഷവാനായാണ്.

മറ്റൊരുവന്റെ ആഗ്രഹങ്ങൾ ആര് നിറവേറ്റാനാണ്?.

ആരുടെ കവചമാണ് അവന്റെ ചിന്ത?.

ലാളിത്യം മാത്രമാണ് അവന്റെ ഉയർന്ന വൈദഗ്ദ്ധ്യം.

ഈ മനുഷ്യൻ പാദസേവകരുടെ കൂട്ടത്തിൽ നിന്നും മോചിതനായി.

ഉയരാൻ പ്രത്യാശയും വീഴാൻ ഭയവും ഉള്ളിൽ

ഭൂമിയില്ലെങ്കിൽ നീയുണ്ടോ ദൈവമേ..

ഒന്നുമില്ലെങ്കിലും എല്ലാവരും ജീവിക്കുന്നു.

വിമർശകർക്ക് അദ്ദേഹത്തിന്റെ മുന്നറിവും സമാനതകളിലാത്ത ജ്ഞാനവും ഉണ്ടായിരിക്കണം.

(നല്ലത് എന്തെന്ന് പപ്പയ്ക്കറിയാം- എഡിറ്റർ)

പുതിയ ഭരണശാസ്ത്രം പൂർണ്ണതയുള്ളതാണ് എന്നോ വിദ്യാഭ്യാസ സമ്പ്രദായത്തിനോ തത്വചിന്തയ്ക്കോ അംഗീകൃതമായ ലക്ഷ്യത്തിൽ സ്ഥാപിക്കപ്പെട്ടുവെന്നോ നമുക്ക് പ്രതീക്ഷിക്കാനാവില്ല. വിഷം പുരട്ടിയ അസ്ത്രങ്ങളിൽ നിന്നും ഒരുപക്ഷെ രക്ഷപ്പെടാൻ സാധിച്ചേയ്ക്കാം. എങ്കിലും യഥാർത്ഥ ആശയം കാണിച്ച് തരാൻ സാധിക്കില്ല. വിമർശകരോടും തത്വചിന്തകരോടും ഞങ്ങൾ ഒരു കാര്യം പറയുവാൻ ആഗ്രഹിക്കുന്നു. നിങ്ങൾ വിമർശിക്കുന്നതിന് മുൻപ് പൊതുജനം എന്താണ് ചിന്തിക്കുന്നത് എന്ന് നിങ്ങൾ ആലോചിക്കുക. നിങ്ങൾ അത് അറിയുന്നില്ല എങ്കിൽ നിങ്ങൾക്ക് സൂചന തരുവാൻ ഞങ്ങളെ അനുവദിക്കുക. ആദ്യം മാനവരാശിയുടെ കഷ്ടത മനസ്സിലാക്കാൻ ഒരു ഹൃദയം വേണം, അത് നിങ്ങളുടെ ഇന്ദ്രീയത്തിന് അറിയുന്നത് മനസ്സിലാക്കാൻ മാത്രമാവരുത്. വരാനിരിക്കുന്നത് കൂടെ മനസ്സിലാക്കാൻ കഴിയണം. രണ്ടാമത് കാഴ്ച്ചയ്ക്ക് അതീതമായി അശ്ലീലമായ അവയങ്ങൾ ദർശിക്കുന്നതിന് പകരം ജനത്തിന്റെ ഭാവിയും കഷ്ടതകളും കാണാൻ കഴിയുന്ന കഴുകൻ കണ്ണുകൾ വേണം. വിശപ്പടക്കാനുള്ള മുയലല്ല ഇപ്പോൾ അവന്റെ ആഗ്രഹം. ഒരു കണ്ണിൽ ഭരണകൂടങ്ങളും സാമ്രാജ്യങ്ങളും, മറുകണ്ണിൽ ഭൂമിയെ പ്രഭാപൂരിതമാക്കുന്ന സൂര്യനും. സർവ്വവിജ്ഞാന കോശത്തിലെ എല്ലാ കലകളും ശാസ്ത്രങ്ങളും പഠിച്ചാലും മനുഷ്യന്റെ മനസ്സിന്റെ ആവശ്യത്തേയും സന്തോഷത്തേയും നിയന്ത്രിക്കുന്നത് എന്താണ് എന്നത് വെറും അക്ഷരമാല ക്രമവും ചിത്രങ്ങളും നിറഞ്ഞ ഗ്രന്ഥങ്ങൾ കൊണ്ട് മനുഷ്യന് മനസ്സിലാക്കാൻ കഴിയില്ല എന്ന് അറിവുള്ളവർ വാദിച്ചിരുന്നു.

അദ്ധ്വാനവും ത്യാഗവുമില്ലാതെ ഞങ്ങൾ ചെയ്ത പ്രവർത്തികൾ പോലും ഞങ്ങൾ ചെയ്തതാണ് എന്ന് ഞങ്ങൾ അവകാശപ്പെടുകയില്ല. ഈ ഗ്രന്ഥത്തിന്

സത്തയും രൂപവും നൽകാൻ, മികച്ച തത്വങ്ങൾ രൂപീകരിക്കാൻ രചയിതാവ് ചിലവഴിച്ച പത്ത് വർഷങ്ങളാണ് ഇതിന്റെ മൂല്യം. ലോകത്തിന് വേണ്ടി ഗുരുവായി, ദൈവമായി, പ്രകൃതിയായി ഈ ഗ്രന്ഥമുണ്ട്. കേവലമായ എഴുത്ത് അപ്രസക്തമാണ്. ചിന്തയാണ് പ്രധാനപ്പെട്ടത്. മനുഷ്യന്റെ ഏറ്റവും പ്രധാനപ്പെട്ട താൽപര്യങ്ങളിൽപ്പോലും അവന്റെ മനസ്സിൽ അവ്യക്തത നിറഞ്ഞിരിക്കുന്ന അവസ്ഥയാണ്. ഈ ഗ്രന്ഥത്തിലൂടെ അവനെ സമന്വയിപ്പിക്കുകയും യാഥാർത്ഥ മതവുമായി ചേർത്ത് പ്രവർത്തിപ്പിക്കുകയും ചെയ്യുക എന്നതാണ് ഞങ്ങൾ അർത്ഥമാക്കുന്നത്. “വിശക്കുന്നവനെ പോറ്റാൻ, നഗ്നന് വസ്ത്രം നൽകാൻ, ഭൂമിയിൽ മനുഷ്യന് നന്മയും സമാധാനവും ഉണ്ടാക്കുവാൻ”. ഈ പരാമർശങ്ങൾ ഉന്നയിക്കുന്നത് ഈ ഗ്രന്ഥം ആരും നിസ്സാരമായി വിലകുറച്ച് കാണാതിരിക്കുവാൻ വേണ്ടിയാണ്. അത്തരക്കാരോട് ഞങ്ങൾ വീണ്ടും പറയുന്നു. നിങ്ങളുടെ മനസ്സുകൊണ്ടും മസ്തിഷ്കം കൊണ്ടും ആദ്യം സൂക്ഷ്മ പരിശോധന നടത്തുക. അതിനുശേഷം മാത്രം ഇതിനുമേൽ പ്രസംഗിക്കുകയും പരാമർശിക്കുകയും എഴുതുകയും ചെയ്യുക. പാവപ്പെട്ടവനും, ധാർമ്മികനും, അറിവില്ലാത്തവനും, മന:ശക്തി ഉള്ളവർക്കും അസൂയയും, സങ്കോചവും നിറഞ്ഞ വികാരങ്ങൾ നന്മയിൽ നിന്നും വ്യതിചലിപ്പിക്കാൻ കഴിയുന്നവരേക്കാൾ കൂടുതൽ പരാമർശിക്കുവാൻ അർഹതയുണ്ട്. അത്തരക്കാർ നിലനിൽക്കുന്നത് തന്നെ അസൂയയിലാണ്. പക്ഷെ, അവരുടെ ഗ്രീക്കിലും, അറബിയിലും, ലാറ്റിനിലും, ഹീബ്രുവിലും, ചാൽഡിയിലും, നാമങ്ങളിലും, സർവ്വനാമങ്ങളിലും ഉള്ള പ്രാവീണ്യം ഉപയോഗിച്ച് മത്സരിക്കരുത്. ഇത് വാക്കുകളുടെ കാലഘട്ടമാണ്. ഞങ്ങൾ അർത്ഥമാക്കുന്നത് രാഷ്ട്രീയത്തിലും ധർമ്മശാസ്ത്രത്തിലുമാണ്. അതോടൊപ്പം സത്യമതത്തിൽ എന്നതുപോലെ ഭയപ്പെടുകയും ചെയ്യുന്നു.

യന്ത്രശാസ്ത്രവും രസതന്ത്രവും ദ്രുതഗതിയിൽ മുന്നേറിക്കൊണ്ടിരിക്കുമ്പോൾ അമിത ഉദ്പാദനം ഒരു ശല്യമായി മാറുന്നു. പ്രബുദ്ധരായ ജനതയുള്ള രാജ്യങ്ങളിലെ ഭൂരിഭാഗം ജനങ്ങളും ഇപ്പോൾ മരിക്കുന്നത് ദാരിദ്ര്യം, അമിത അദ്ധ്വാനം, പോഷകാഹാരക്കുറവ് തുടങ്ങിയവ മൂലമാണ്. ഇവയിലെല്ലാം വിരസമായ വാക്കുകൾ നിറഞ്ഞിരിക്കുന്നു. വാക്കുകൾ എല്ലായിടത്തും വാക്കുകളാൽ നിബിഡമായിരിക്കുന്നു. കൂടുതൽ അറിവ് ലഭിക്കുവാൻ ആഗ്രഹിക്കുന്നവർക്ക് വായിക്കാൻ സമയവും, വാങ്ങിക്കാൻ പണവും ഇല്ലെങ്കിൽ മനുഷ്യർ വലിയ പുസ്തകങ്ങൾ എഴുതുവാൻ ലജ്ജിക്കണം. വിടുവായത്തം പറയുന്നവരും

മുണ്ടന്മാരെപ്പോലെ ഞൊറിയുള്ള നീണ്ടകുപ്പായം ധരിച്ചവരും ഉണ്ട്. ചൈനീസ് ഓറഞ്ചുകൾ പോലെ അവർ എന്തിനും തലകുലുക്കുന്നു. വിൽപ്പനക്കാരൻ തലയാട്ടാൻ ചരട് വലിക്കുന്നത് പോലെ. എന്നാൽ ജനങ്ങൾ അത് ഗൗനിക്കേണ്ടതില്ല. സ്വയം സംഘടിത മദ്ധ്യസ്ഥന്മാരോട് ഞങ്ങൾ അഭ്യർത്ഥിക്കുന്നു. അതേസമയം സ്വതന്ത്രമായ വിമർശനങ്ങൾ സ്നേഹപൂർവ്വം സ്വീകരിക്കുന്നു. ചുമതല ഏറ്റെടുക്കുന്ന രചയിതാക്കൾക്ക് ചില കടമകൾ ഉണ്ട്. അവരുടെ ലേഖനങ്ങളുടെ പകർപ്പുകൾ ന്യൂയോർക്കിലെ രചയിതാക്കളുടെ പക്കൽ എത്തിക്കുക, ഇംഗ്ലണ്ടിൽ നിന്ന് ഫ്രാൻസിലേക്ക് അല്ലെങ്കിൽ ജർമ്മനിയിലേയ്ക്ക് അല്ലെങ്കിൽ ഈ സൃഷ്ടി എത്താവുന്ന ഞങ്ങളുടെ രാജ്യത്തിന്റെ ഏത് കോണിലേയ്ക്കും. ബുദ്ധിമുട്ടുകൾ ഏറ്റെടുക്കുന്ന പക്ഷം രചയിതാവിന് മികവുറ്റ അംഗീകാരം ലഭിക്കാം. അവന്റെ ശബ്ദം ശാസ്ത്രം വളർത്തിയെടുന്നതിന് വേണ്ടതരത്തിൽ കർശനമായി തോന്നുന്നില്ല. സത്യസന്ധമായി ന്യായം നടത്തുന്നവരിൽ നിന്ന് അവന് സന്തോഷവും സമാധാനവും അനുഭവപ്പെടണം. അതേസമയം വിമർശനത്തിന്റെ ക്ഷേത്രത്തിൽ നിന്നും പണം മാറ്റുന്നവരെ അവൻ അടിക്കുന്നു. അവർ ഒരു കൃതജ്ഞത അർഹിക്കുന്നു, ഞങ്ങൾ അത് മുൻകൂറായി നൽകുന്നു.

❖

# പ്രകൃതിനിയമത്തിൽ അധിഷ്ഠിതമായ
# ഭരണശാസ്ത്രം

(രചയിതാവ് തൊഴിലാളികളുടെ വാദം ഉന്നയിക്കുന്നു. -എഡിറ്റർ)

ഉദ്പാദകൻ: ഞാൻ അദ്ധ്വാനിക്കുന്നു, മറ്റുള്ളവർ ഫലം കൊയ്യുന്നു. ആരാണ് എനിക്ക് നല്ലത് കാണിച്ചു തരിക? ഞാൻ എങ്ങോട്ട് തിരിഞ്ഞാലും ദുഖവും ദുരിതവുമല്ലാതെ മറ്റൊന്നുമില്ല. ഇതിലും വലിയ ദുരന്തങ്ങൾക്ക് ഞാൻ സാക്ഷ്യം വഹിക്കുന്നു. ഏത് രാഷ്ട്രീയ പാർട്ടികൾ ഭരണം നടത്തിയാലും സമൂഹത്തിന്റെ ഭാരം ഞങ്ങൾ വഹിക്കുന്നു. ഗ്രേറ്റ് ബ്രിട്ടനിലും മാനസീക ബലഹീനതയെക്കുറിച്ച് വ്യക്തമായ ബോധമുള്ള ഭരണകർത്താക്കൾ അവരുടെ മുൻഗാമികളേയും, നിയമതത്വങ്ങളേയും, സർക്കാരിനേയും പകർത്തുന്നു. കുറഞ്ഞ് വരുന്ന സന്തോഷങ്ങൾ, കുറഞ്ഞ് വരുന്ന വൻകിട ഉദ്പാദകരുടെ ഉദ്പാദനം, കാരണ ങ്ങൾ അനന്തര ഫലങ്ങളായി തീരുന്നു, അപ്രകാരം കാലാന്തരത്തിൽ നമ്മുടെ പൊതുസ്ഥലങ്ങൾ കയ്യേറ്റം ചെയ്യപ്പെടും എന്നത് വ്യക്തമാണ്. അതെ, ഇപ്പോൾ പോലും പ്രതിഭയും വ്യവസായവും ഉപയോഗിച്ച് ഉദ്പാദനം നടത്തുന്ന ഉദ്പാദകർ വളരെ കുറഞ്ഞ സമൂഹത്തെയാണ് സുരക്ഷിതരാക്കുന്നത്. പ്രകടനം നടത്താൻ ആഗ്രഹിക്കാത്തവർ കഠിനാദ്ധ്വാനത്തിന്റേയും ചാതുര്യത്തിന്റേയും സർവ്വ ഫല ങ്ങളും സമൂഹത്തിന് ഉപയോഗമാകുന്ന തരത്തിൽ ശേഖരിക്കുന്നു.

നീതിക്കായ് ഞങ്ങൾ നിയമത്തിലേയ്ക്ക് തിരിയണോ?. നേരിട്ടും തീർത്തും അന്യായങ്ങൾ സംഭവിക്കുമ്പോൾ നിയമത്തിന്റെ ശക്തമായ കരങ്ങളുടെ സംരക്ഷണം ലഭിയ്ക്കേണ്ട ഞങ്ങൾക്ക് ശക്തമായത് പോയിട്ട് ദുർബലമായ പിന്തുണപോലും കിട്ടുമെന്ന് തരിമ്പും പ്രതീക്ഷയില്ല. കാരണം, സർക്കാരുകൾ പ്രത്യക്ഷത്തിൽ സൃഷ്ടിക്കപ്പെട്ടവയാണ്. കുത്തകക്കൂട്ടങ്ങൾ നിയമപാലകരെ ദുഷിപ്പിച്ചു. ഞങ്ങൾ നിയമം തേടി പോയാൽ വിവരം തേടലും ചോദ്യം ചെയ്യലും വഴി പുരോഗതിയുടെ ഓരോ ഘട്ടത്തിലും ഞങ്ങളുടെ ചിലവ് അധികരിച്ച് അവസാനം നിരാശയാകും ഫലം. നിഷ്കളങ്കരായ പൗരന്മാർക്ക് മുൻപിൽ ന്യായത്തിന്റെ വാതിലുകൾ തുറക്കുകയില്ല. നിയമം പഠിച്ച കലാകരന്മാരും കോടതിയും അവന്റെ സ്വത്ത് പൂർണ്ണമായും കൊള്ളയടിച്ച് കഴിഞ്ഞും വീണ്ടും പണം ആഗ്രഹിക്കുന്നു. ന്യായത്തിന്റെ കോടതികൾ എന്ന് തെറ്റായി വിളിക്കുന്ന കെട്ടിടങ്ങളുടെ വാതിലുകളിൽ കാവൽ നായ്ക്കൾ നിൽക്കുന്നു. അവന് നിയമപരമായ അവന്റെ കൈക്കൂലി വേണം അത് നമ്മുടെ കൈകളിൽ ഇല്ല,

നമുക്ക് കൊടുക്കാനും കഴിവില്ല. നമുക്ക് വാദിക്കുവാൻ നമ്മുടെ ദുഖത്തിന്റെ പ്രബന്ധങ്ങൾ രചിക്കണോ?. അത് അധികരിച്ച് നമ്മുടെ മാർഗ്ഗത്തിൽ തന്നെ ക്ലേശമായി നിൽക്കുന്നു. പരിഹാസമല്ലാതെ മറ്റൊന്നും നമുക്ക് ലഭിക്കുന്നില്ല. ധനികരായ കുത്തകകൾ എതിരാളികൾക്ക് എതിരെ കടലാസ്സിന്റെ പ്രളയം പോലെ പണം ഒഴുക്കുമ്പോൾ നിയമങ്ങൾ സ്വാതന്ത്രമാകും. ഞങ്ങൾ അവർക്ക് കൂലിയായി നൽകിയ പണത്തിലൂടെ ഞങ്ങൾക്ക് നേരിട്ട ഏറ്റവും അന്യായമായ മൂല്യത്തകർച്ച നേരിടാൻ ശ്രമിക്കുമ്പോൾ ഗൂഢാലോചനക്കാരാക്കി ഞങ്ങളെ ജയിലിലേയ്ക്ക് അയക്കുന്നു. ഞങ്ങൾക്ക് അറിയാവുന്ന ഏറ്റവും ഉയർന്ന സ്ഥാപനത്തോട് നല്ല ഒരു രാഷ്ട്രീയ സമ്പദ്‌വ്യവസ്ഥയെപ്പറ്റിയും അതിലൂടെ ഞങ്ങൾക്ക് പണം സമ്പാദിക്കാനുള്ള മാർഗ്ഗത്തെപ്പറ്റിയും ചോദിച്ചാൽ ഞങ്ങൾക്ക് ലഭിക്കുന്ന മറുപടി "മനുഷ്യനെ അവന്റെ വഴിയ്ക്ക് വിടുക, കാര്യങ്ങൾ സ്വയം നിയന്ത്രിക്കപ്പെടും" എന്നിട്ട് ഒരു പുഴുവിനെ പോലെ ഞങ്ങളെ യാചിക്കുവാനും കഷ്ടപ്പെടുത്തുവാനും വിട്ടുകൊടുക്കുന്നു.

കൂടുതൽ ഞങ്ങൾ ഉദ്പാദിപ്പിക്കുമ്പോഴും ഞങ്ങൾ പട്ടിണിയുടെ വക്കിലാണ് എന്ന വസ്തുത ഭീതിജനകവും അപരിഷ്കൃതവുമായ ചിന്തയാണ്. ഞങ്ങൾ നിർമ്മിക്കുന്ന വേഗത്തിൽ മുതലാളിക്ക് വിൽക്കാൻ കഴിയാതെ വരുമ്പോൾ ഞങ്ങൾ അനാരോഗ്യവാന്മാരായി കൊണ്ടിരിക്കുന്നു. നല്ല സാഹചര്യം പാഴാവും വരെയും ഉദ്പാദനം നശിക്കും വരെയും ഇത് തുടരുന്നു. ഞങ്ങളുടെ രാഷ്ട്രീയ സമ്പദ്‌വ്യവസ്ഥ കടമെടുത്തിട്ടുള്ള ബ്രിട്ടനിൽ ദാരിദ്ര്യം മൂലമുണ്ടാകുന്ന കുറ്റ കൃത്യങ്ങൾ കുറയ്ക്കാൻ ജയിലുകൾ ഉയർത്തപ്പെട്ടിരിക്കുന്നു. ഹരിതാഭമായ വയലുകളുടെ ഭംഗി കാണുവാനുള്ള അവരുടെ സ്വാതന്ത്ര്യം വിലക്കപ്പെട്ടിരിക്കുന്നു. ജീവിത പങ്കാളികൾ എന്നേയ്ക്കുമായ് പിരിയപ്പെടുന്നു. പാവപ്പെട്ട കന്യകമാരുടെ ആഭരണമായ അവളുടെ തിളങ്ങുന്ന മുടിയിണകൾ മുറിച്ച് മാറ്റപ്പെടുന്നു. കുറ്റവാളിയെപ്പോലെ അവളുടെ കഴുത്തും കൈയ്യും കൊള്ളയടിച്ച് അവളെ നിരാലംബയാക്കുന്നു. എല്ലാം എന്തിന് വേണ്ടി?. പാവപ്പെട്ടവളും അവളുടെ പങ്കാളിയും സന്തോഷമായി ജീവിക്കുന്നതിനായി അദ്ധ്വാനിക്കുമ്പോൾ മെച്ചപ്പെട്ട സാഹചര്യങ്ങളിൽ ഉള്ളവർ അതുപയോഗിക്കുന്നുമില്ല, ലഹളകളിൽ അത് നശിപ്പിക്കുന്നുമില്ല. അവരുടെ ദാരിദ്യത്തിലും നിലനിൽക്കാൻ അവൾ ചെറിയ തുകയുടെ ഉദ്പന്നങ്ങൾ വാങ്ങുവാൻ കഷ്ടപ്പെടുന്നു.

(രചയിതാവിന്റെ ഭാഷയിൽ അന്താരാഷ്ട്ര നിലവാരം- എഡിറ്റർ)

അതേ സമയം ആവശ്യങ്ങളും ജീവിക്കാനുള്ള ആഗ്രഹവും അധികരിക്കുന്നു. നമ്മൾ ആത്മാവില്ലാത്ത യന്ത്രങ്ങളുടെ എതിരാളികൾ ആയിത്തീരുന്നു. നമ്മളെ പോലെ അനവധി പേരുണ്ട് എന്ന് അവർ നമ്മോട് പറയുന്നു. നമ്മൾ നമ്മുടെ ദുരിതത്തിൽ നിന്നും സ്വാന്തനമേകുന്ന യുവത്വമുള്ള പങ്കാളികളുടെ വാത്സല്യ മുള്ള നോട്ടത്തിൽ നിന്നുപോലും വിലക്കപ്പെട്ടിരിക്കുന്നു. ഞാൻ അർത്ഥമാക്കു ന്നത് ഇംഗ്ലണ്ടിൽ, ഐർലാണ്ടിൽ, ഫ്രാൻസിൽ അല്ലെങ്കിൽ ലോകത്തിന്റെ ഏത് കോണിലായാലും നമ്മുടെ അവസ്ഥ ഒന്നുതന്നെ ആണ് എന്നതാണ്. എല്ലാ സർക്കാരുകൾക്കും ഉദ്പാദകരായ ഞങ്ങൾ അടിമകളാണ്. ഇംഗ്ലണ്ടിൽ അധികം ബുദ്ധിമുട്ടുകൾ അറിയാത്തവർ ഭക്ഷ്യ നിയമങ്ങളെ പഴിചാരുന്നു, പത്തിൽ ഒരംശം അല്ലെങ്കിൽ ലോകം മുഴുവൻ വോട്ടവകാശം ആഗ്രഹിക്കുന്നു. ചിലർ വൻകിട കുത്തകകളാണ് ഭൂമിയുടെ ശാപം എന്ന് പറയുമ്പോൾ മറ്റ് ചിലർ എല്ലാം പൊതുവായിരിക്കട്ടെ, അപ്പോൾ സർക്കാരിനോട് ആർക്കും ഉത്തരവാദിത്വ പ്പെടേണ്ട ആവശ്യമില്ല എന്ന് പറയുന്നു.

(പണ വ്യവസ്ഥ തെറ്റാണ്- എഡിറ്റർ)

അമേരിക്കയിൽ ഞങ്ങൾക്ക് ധാന്യ നിയമങ്ങളോ, ദശാംശമോ, സാർവ്വത്രീക വോട്ടവകാശത്തിന് തടസങ്ങളോ ഒന്നും തന്നെയില്ല. പൊതുജനങ്ങളുള്ള വലിയ പ്രദേശങ്ങൾ താമസ സൗകര്യത്തിനായി തിരഞ്ഞെടുക്കുകയാണ് എങ്കിൽ ഭൂമി യും ഞങ്ങൾക്ക് പ്രാണവായു പോലെ പൂർണ്ണമായും സൗജന്യമാണ്. സ്വാഭാവീക തിന്മകൾ ഒറ്റപ്പെടലിൽ നിന്നും ഉടലെടുക്കുന്നു. രോഗവും മരണവും സംഭവി ച്ചേക്കാം. സഹായിക്കാൻ ആരും അടുത്ത് ഉണ്ടാവുകയില്ല. ഞങ്ങൾ സാമൂഹീക ജീവികളാണ്. ഞങ്ങൾ ഒരുമിച്ച് ജീവിക്കുവാൻ ആഗ്രഹിക്കുന്നു. ഞങ്ങൾ യൂറോപ്പിലെ ദരിദ്രരുടെ എതിരാളികൾ ആയിത്തീരുവാൻ ശ്രമിച്ചു കൊണ്ടിരി ക്കുന്നു. ഞങ്ങളുടെ കമ്പോളങ്ങളിൽ അവർ അവരുടെ ഉദ്പന്നങ്ങൾ കുറഞ്ഞ വിലയ്ക്ക് വിൽക്കുന്നു. ഞങ്ങളിലുള്ള ആയിരത്തിൽ പത്ത് പേരും ഒരേസമയം ദരിദ്രരാണ്. ഹ്രസ്വവീക്ഷണമുള്ള നമ്മുടെ ഭരണാധികാരികൾ ഇറക്കുമതി ചുങ്കത്തിൽ നിന്നുള്ള സംരക്ഷണം ആഗ്രഹിക്കുന്നു. അവർ അതേ സമയം കടലാസ്പണം നിലവിൽ വരുത്തുന്നു, അസംസ്കൃത വസ്തുക്കൾ, വാടക, പലിശ തുടങ്ങി മറ്റ് എല്ലാം അവർ ഉയർത്തുന്നു. അങ്ങിനെ അവർ തങ്ങളുടെ അദ്ധ്വാനം അസാധുവാക്കുന്നു. നമ്മെക്കാൾ കൂടുതൽ വിദേശ ഉദ്പാദകർക്ക് നേട്ടമുണ്ടാക്കി കൊടുക്കുകയും, വർഷത്തിൽ ശരാശരി 15 ദശലക്ഷത്തിലധികം

അധിക ബാദ്ധ്യതയിലേയ്ക്ക് രാജ്യത്തിനെ തള്ളി വിടുകയും ചെയ്യുന്നു. നമ്മുടെ രാജ്യത്തിനുള്ളിലെ ഈ ശത്രുക്കളാൽ നമ്മളിൽ അടിച്ചേൽപ്പിക്കപ്പെടുന്ന ബാദ്ധ്യത മൂലം നമ്മുടെ ശേഖരവും സ്വത്തും കടബാധ്യതയിലേയ്ക്ക് നീങ്ങുന്നു. ഈ ഹ്രസ്വവീക്ഷകർ തന്നെയാണ് നമ്മുടെ പ്രതിനിധികൾ. ഇത് വർഷങ്ങളായി നടന്ന് കൊണ്ടിരിക്കുന്നതാണ്. തെക്കുവടക്കൻ ആഭ്യന്തരലഹള മൂലം യൂണിയന്റെ കേന്ദ്രം തകർച്ച നേരിട്ടപ്പോൾ നിർദ്ദേശിക്കപ്പെട്ട പരിഹാരമാണ് ബാങ്കിങ്ങ് സംവിധാനത്തിന്റെ നവീകരണം. താഴ്ന്ന ഭാവനയിൽ ഉപാധിയാക്കപ്പെട്ട ഇതിൽ എല്ലാ മേഖലയും തളർന്ന് പോയി.

(ദൈവം നിർദ്ദേശിച്ച പ്രതിവിധി കുത്തകകൾക്ക് എതിരെ തൊഴിലാളി വർഗ്ഗത്തിനെ സേവിക്കുക എന്നതാണ് - എഡിറ്റർ)

കുരിശുകളും, നക്ഷത്രങ്ങളും, ചിഹ്നങ്ങളും ആരാധിക്കുന്ന കർഷകരും, പൊതുജനങ്ങളും വസിക്കുന്ന സമാധാന പൂർണ്ണമായ പ്രദേശങ്ങളിൽ വാളും, തീയും ഉപയോഗിച്ച് നാശം നടത്തി പ്രശ്നങ്ങൾ സൃഷ്ടിക്കുന്ന സാഹചര്യങ്ങൾ അവർ ഉണ്ടാക്കിയെടുക്കുന്നു. വലിയ ബാങ്കർമാർ വാളുപയോഗിച്ച് കൊള്ളയടിക്കുന്ന കൊള്ളക്കാരെപ്പോലെ ആണ്. ജനങ്ങൾ നല്ല സമൂഹം ആഗ്രഹിക്കുന്നു, സത്യസന്ധനായ മനുഷ്യൻ മറ്റുള്ളവരെ വിലമതിക്കുന്നു. അതാണ് അടിസ്ഥാനമാക്കേണ്ടത്. അജ്ഞത, അശ്ലീലം, പരിഹാസത്തോടെ നോട്ടം എന്നിവ മാറ്റപ്പെടേണ്ടതായിട്ടുണ്ട്. സത്യസന്ധമായ വ്യവസായങ്ങൾ അപ്രകാരം നിന്ദിക്കപ്പെട്ടിരിക്കുന്നു. നാം സാധാരണ ജീവിതം നയിക്കുന്നതിന് പകരം അപ്രാപ്യമായത് എത്തിപ്പിടിക്കാൻ ശ്രമിക്കുകയും കാപട്യമായി അഭിനയിച്ച് ജീവിച്ച് അതിന്റെ ഗുണങ്ങളും ദോഷങ്ങളുമാൽ പീഢിപ്പിക്കപ്പെട്ട് അവസാനം ഭൂമിയിൽ നിന്നും ഒളിച്ചോടുവാൻ ആഗ്രഹിക്കുന്നു. നിരാശയിൽ അവസാനം ഞാൻ ചോദിക്കുന്നു, ആർക്കാണ് ഞങ്ങൾക്ക് നല്ല വഴി കാണിച്ച് തരാൻ കഴിയുക?. എതാണ് നല്ലത് എന്ന് ആദ്യം തോന്നുന്നത് അത് ഫലം കൊണ്ട് തിന്മയും ഞങ്ങൾ ആഗ്രഹിക്കാത്തതും ആയിത്തീരുന്നു. അവസാനം അതിനെ ഞങ്ങൾ ഇഷ്ടപ്പെട്ട് തുടങ്ങുന്നു. അയ്യോ! എനിക്കും എന്റെ സാമൂഹ്യ ശ്രേണിയിൽ ഉള്ളവർക്കും എന്ത് ചെയ്യുവാൻ കഴിയും?. ഞങ്ങൾ ഭാരം ചുമക്കുന്ന മൃഗങ്ങളാണ്. ഞങ്ങൾ സ്വർഗ്ഗത്തിലേയ്ക്ക് നോക്കുകയാണെങ്കിൽ അതിന്റെ ഭരണാധികാരികളും ഞങ്ങളുടെ ചുമലിലാണ് വിശ്രമിക്കുന്നത്. അവർ ഞങ്ങൾക്ക് വേണ്ടി ഒരു ചെറുവിരൽ പോലും അനക്കുകയില്ല. ഞാൻ അവരെ നോക്കി

പിന്നെ മുഖം തിരിച്ചു, പിന്നെയും തിരിഞ്ഞു നോക്കി. മനുഷീക നന്മയ്ക്ക് വേണ്ടി അവരിൽ നല്ല ഭാവനയുണ്ട് എങ്കിലും എല്ലാം വെറും പ്രഹസനം മാത്രമാണ്. അവരും ആ പ്രളയത്തിൽ നിന്നും രക്ഷപ്പെട്ട് പോകുവാൻ ആഗ്രഹിക്കുന്നു. അവർ കുത്തക ഭീമന്മാരെ എതിർത്ത് സംസാരിക്കാൻ ധൈര്യപ്പെടുന്നില്ല. എല്ലാം കണക്കിലെടുക്കുമ്പോൾ ഭൂമിയിൽ കാര്യങ്ങൾ ക്രമീകരിക്കുവാൻ നീതിവാനായ ഒരു ദൈവമില്ല എന്ന ഭയാനകമായ ചിന്ത നമ്മുടെ ഭവനത്തിലേയ്ക്കും നമ്മുടെ മസ്തിഷ്കത്തിലേയ്ക്കും കടന്നു വരുന്നില്ലേ?. അങ്ങിനെ ഒരു ദൈവം ഉണ്ടെങ്കിൽ അവൻ ക്ഷുദ്രനും പ്രതികാരദാഹിയുമാണ്. ഞങ്ങളെ സൃഷ്ടിച്ചത് ദുരിതത്തിലാക്കി രസിക്കുവാനാണ്. അല്ലെങ്കിൽ സന്തോഷത്തിനായ് അദ്ധ്വാനിക്കുന്ന ഞാൻ വീണ്ടും കരയുന്നതെന്തിന്?. ഞാൻ പൂർണ്ണ നിരാശവാനായിരിക്കുന്നു. എന്നെ യഥാർത്ഥ നന്മ കാണിക്കുവാൻ ആർക്കെങ്കിലും കഴിയുമോ?

രചയിതാവ് : എനിക്ക് കഴിയും.

ഉദ്പാദകൻ: അപ്പോൾ നീ സന്തോഷവാനാണോ?. വൈദ്യൻ നിന്നെ ശാരീരികമായി സുഖപ്പെടുത്തുന്നു. എങ്കിലും നിനക്ക് ഒന്നും ആവശ്യമില്ലേ?

രചയിതാവ്: അതെ, ഞാൻ നിന്നെ സന്തോഷിപ്പിക്കുവാൻ ആഗ്രഹിക്കുന്നു.

ഉദ്പാദകൻ: ആദ്യം നീ സ്വയം സന്തോഷവാൻ അല്ലാത്തതിന് ഒരു ഉദാഹരണം തരാമോ?

രചയിതാവ്: കാരണം നമ്മുടെ നന്മയുള്ളവനും മഹാനും ബുദ്ധിമാനുമായ സൃഷ്ടാവ് സഹതാപത്തിന്റെ അവിഭാജ്യമായ ഘടകങ്ങളാൽ എല്ലാവരേയും ബന്ധിപ്പിച്ചു നിർത്തിയിരിക്കുന്നു. അതുകൊണ്ട് സ്വയം ഒരാൾക്കും പൂർണ്ണമായും സന്തോഷിക്കുവാനോ ദു:ഖിക്കുവാനോ സാധിക്കുകയില്ല. നമ്മൾ പരസ്പരം വർത്തിച്ച് കൊണ്ടിരിക്കണം.

ഉദ്പാദകൻ: എന്തുകൊണ്ടാണ് നമ്മെ അപ്രകാരം സൃഷ്ടിച്ചിരിക്കുന്നത്?

രചയിതാവ് : കാരണം കൂടുതൽ പ്രബലവും വിപുലവുമായ നന്മ ഒരാളെ അപേക്ഷിച്ച് ഒരു കൂട്ടത്തിന് ഉണ്ടാക്കുവാൻ കഴിയും.

ഉദ്പാദകൻ : പക്ഷെ, ഞാൻ സ്വയം ദൈവം നല്ലവൻ എന്ന് വിചാരിക്കുന്നില്ല. നീ എന്ത് തന്നെ പറഞ്ഞാലും ദൈവം ഇല്ല. അതിന് നീ എന്നെ നിർബന്ധിക്കുകയാണെങ്കിൽ പറയൂ, എന്തുകൊണ്ടാണ് നമ്മൾ അസന്തുഷ്ടരായിരിക്കുന്നത്? നമുക്ക് ഭൂമിയിൽ സന്തോഷം ലഭിക്കണമെന്ന് എപ്പോഴെങ്കിലും ദൈവം ആഗ്രഹിച്ചിരുന്നു എങ്കിൽ എന്തുകൊണ്ട് ഭൂമി ഉണ്ടാക്കിയപ്പോൾ തന്നെ സന്തോഷവും

സൃഷ്ടിക്കുകയും തുടരുകയും ചെയ്തില്ല.? അപ്രകാരം എന്നോട് നടിക്കുന്നത് വിഡ്ഢിത്വമാണ്. മനുഷ്യന്റെ ചുമതലയ്ക്കായി സ്വതന്ത്രമായ ഒരു ഏജൻസി അത്യാവശ്യമാണ്. ഞങ്ങൾ തത്വങ്ങളിൽ പിടിവാശി കാണിക്കുന്നില്ല. നമുക്ക് വേണ്ടത് സന്തോഷമാണ്. ഒരു സ്വകാര്യ ഏജൻസി എന്ന നിലയിൽ അതിന് ശക്തമായ അല്ലെങ്കിൽ നമുക്ക് ശക്തമെന്ന് തോന്നുന്ന ലക്ഷ്യങ്ങൾ വേണം. അവ നമ്മുടെ വികാരക്ഷോഭങ്ങൾ കൊണ്ട് അട്ടിമറിയ്ക്കപ്പെടാൻ പാടില്ല, അത്തര ത്തിലുള്ള ക്ഷോഭം നമുക്ക് ഉണ്ടാകുവാനും പാടില്ല. നമുക്ക് സ്വയം ചെയ്യുന്ന തിനേക്കാൾ എളുപ്പമായി നമ്മുടെ വികാരങ്ങൾ മറ്റുള്ളവരിൽ പ്രതിഫലിപ്പിക്കാം. നമ്മുടെ ആത്മാവിനെ കീഴടക്കുന്നതിലും എളുപ്പത്തിൽ നഗരങ്ങളേയും നമ്മുടെ സാഹചര്യങ്ങളേയും നിയന്ത്രിക്കാം. മറ്റ് കുറ്റകൃത്യങ്ങളേക്കാൾ നാം അതിന് ശിക്ഷ അർഹിക്കുന്നു. നമുക്കുള്ളതിനേക്കാൾ യഥാർത്ഥ്യമായ തത്വചിന്തയിൽ എനിക്ക് കണ്ടെത്താൻ കഴിയുന്നത് അതാണ്. എന്നാൽ ശിക്ഷിക്കാൻ കാരണം കണ്ടെത്തുന്നത് ദയാലുവായ സൃഷ്ടാവിന്റെ ലക്ഷ്യമല്ല. അത്തരമൊരു വ്യക്തി നിങ്ങളെ നിത്യ ദുരിതത്തിലാക്കാൻ ആഗ്രഹിക്കുകയില്ല. സൃഷ്ടിയുടെ നന്മയും സന്തോഷവും ആയിരിക്കണം സൃഷ്ടാവിന്റെ ലക്ഷ്യം. എന്നാൽ നമ്മൾ വളരെ അസന്തുഷ്ടരാണ്. ഞാൻ മാർഗ്ഗമല്ല ഫലമാണ് നോക്കുന്നത്. സ്വതന്ത്ര ഏജ ൻസി എന്ന പദം വിരോദാഭാസം ആയി തോന്നുന്നുവെങ്കിൽ സന്തോഷത്തിന് സൃഷ്ടാവിന്റെ മനസ്സിൽ വളരെ നാമമാത്രമായ പ്രാധാന്യമേ ഉള്ളൂ, എന്നാൽ എന്റെ മനസ്സിൽ പ്രഥമ സ്ഥാനവും. ദൈവം ദയാലുവല്ല. നമ്മുടെ സന്തോഷം ആഗ്രഹിക്കുന്നുമില്ല. നമ്മുടെ പരിധിക്ക് അതീതമായതിനാൽ വിഡ്ഢിത്വത്താൽ നമ്മൾ അപ്രകാരം ചിന്തിക്കുന്നു. സ്വയം വഞ്ചിക്കുകയും ചെയ്യുന്നു. നമ്മൾ സമ്പന്നരായാൽ വിശുദ്ധനാകുകയും ചെയ്യും. അങ്ങിനെയുള്ള മനുഷ്യർ ബഹു മാനവും മഹത്വവും നേടുന്നു. ആരേയാണോ സ്വാർത്ഥൻ എന്ന് അവർ കരുതി യിരുന്നത് ആ ദൈവത്തെ അവർ അംഗീകരിക്കുന്നു. അവന്റെ കുറഞ്ഞ മഹത്വം സംരക്ഷിക്കുകയും ചെയ്യുന്നു. അവൻ പറയുന്നു, ദൈവത്തിന് അവന്റെ മഹത്വം ത്യാഗം ചെയ്യാൻ കഴിയുമെങ്കിൽ മനുഷ്യന് എന്തുകൊണ്ട് ആയിക്കൂടാ?. മനുഷ്യൻ വിഡ്ഢിയെന്നോ പണ്ഡിതനെന്നോ ദയാലുവെന്നോ ക്രൂരനെന്നോ അവർ കരുതുന്നു. മനുഷ്യന്റെ നന്മയ്ക്ക് വേണ്ടി വിഡ്ഢികൾ കൂടുതൽ ദാനം ചെയ്യുന്നു. മറ്റുള്ളവർ സമ്പാദിച്ച് ധനികരാകുകയും ചെയ്യുന്നു. ഈ ക്രമങ്ങൾ ഉണ്ടാക്കുന്നവർ എല്ലാം കാണുന്നുണ്ട്. നിങ്ങൾ ലോകത്തിന്റെ ജീർണ്ണതയും

ദാരിദ്ര്യവും തുടച്ച് നീക്കിയാൽ നിങ്ങളുടെ സുഹൃത്തുക്കളുടെ കണ്ണിൽ നിങ്ങൾക്ക് മതിപ്പ് ഉണ്ടാകും. അവർ നിങ്ങളോട് പറയുന്നത് സ്വയം പരിപാലിച്ചു കൊള്ളുവാൻ ആയിരിക്കും. ഞാൻ നിങ്ങളോട് പറയുന്ന വ്യവസ്ഥ പ്രായോഗീകവും നിങ്ങളുടേത് സൈന്താദ്ധീകവുമാണ്. എന്റെ ഒരേ ഒരു ആഗ്രഹം എന്റെ ഭാഗം ചെയ്യുവാൻ എനിക്ക് അവസരം തരണം എന്നതാണ്. അതിന് ശേഷം ഇവിടെ മുങ്ങുന്നവനേയും നീന്തുന്നവനേയും ഞാൻ സിദ്ധാന്തത്തിന് അതീതമായി ഉയർത്തിയെടുക്കും. എന്നിൽ ചേക്കേറുന്നതിന്റെയെല്ലാം പുണ്യം നിയമം വിലക്കാത്തിടത്തോളം ഞാൻ എടുക്കും. മതങ്ങൾ എല്ലാം ഞാൻ മനസ്സിലാക്കിയിടത്തോളം ധാർമ്മീക തത്വങ്ങൾക്കും പരിഗണനകൾക്കും അപ്പുറം കേവലം മലിനമായ തുണിക്കഷ്ണങ്ങൾ മാത്രമാണ് എന്ന് തടസ്സങ്ങളില്ലാതെ എനിക്ക് പറയുവാൻ കഴിയും.

രചയിതാവ്: മറ്റൊരു വിധത്തിൽ നിങ്ങൾ ഒരു നികൃഷ്ടനാണ് എന്ന് നിങ്ങൾ ഏറ്റ് പറയുന്നുണ്ടോ?.

ഉദ്പാദകൻ: അതെ, പക്ഷെ എനിക്ക് ആ പദം ഇഷ്ടമല്ല. നല്ല ധാരണ എന്നൊന്നില്ല.

രചയിതാവ്: മോടിയുള്ള ഒരു ഉദ്പാദകന്റെ പേരും ഇല്ല.

ഉദ്പാദകൻ: ഇല്ല, ഞാൻ അത് ഉപേക്ഷിക്കാൻ ഉദ്ദേശിക്കുന്നു. അതിനും ഉപരിയായി ഉദ്പാദകൻ ഒന്നും സംരക്ഷിക്കുന്നില്ല. ഒന്നും ലഭിക്കാത്തവന് അവസാനം എല്ലാം ലഭിക്കുന്നു. ഞാൻ ഉദ്ദേശിച്ചത് മറ്റുള്ളവരെപ്പോലെ കച്ചവടം ചെയ്യുകയും വിലപേശുകയും ചെയ്യുന്ന മാന്യനായ ഒരു ഭക്തനെയാണ്. സ്വയം സംരക്ഷിച്ചു കൊണ്ട് ബഹുമാന്യനായിരിക്കാം.

രചയിതാവ് : മറ്റുള്ളവരെ അപേക്ഷിച്ച് ധനപരമായി നിങ്ങൾ നേട്ടമുണ്ടാക്കി കഴിയുമ്പോൾ ഒരു പ്രമാണവാക്യവും ഉപായവും ശുപാർശ ചെയ്യാൻ എന്നെ അനുവദിക്കുക. കോഴിക്കുഞ്ഞുങ്ങൾക്ക് ഇടയിൽ നൃത്തം ചെയ്യാൻ ഒരു പൃഷ്ഠം ഉണ്ടാക്കിയെടുക്കുക. എല്ലാ മനുഷ്യരും സ്വയം കരയുക. എത്ര ഗൃഹാതുരത്വം നിറഞ്ഞതായിരിക്കും അത്. മാത്രമല്ല ശക്തവും സത്യവും ആയിരിക്കും.

ഉദ്പാദകൻ: ശരി, ഇത് നമ്മുടെ കോളേജുകളുടെ ഉപദേശമല്ലേ?. എന്താണ് അവർ രാഷ്ട്രീയ സമ്പദ്വ്യവസ്ഥയെ കുറിച്ച് പഠിപ്പിക്കുന്നത്?. “മനുഷ്യനെ തനിയെ വിടൂ, എല്ലാം തനിയെ നടക്കും”. ഓരോ മനുഷ്യരും സ്വന്തം താൽപര്യങ്ങൾ അറിയുന്ന രാഷ്ട്രീയ സമ്പദ്വ്യവസ്ഥയുടെ പണ്ഡിതന്മാരാണ്, മറ്റുള്ളവ

രേക്കാൾ കൂടുതൽ നമ്മളെ മറ്റുള്ളവർ പരിഗണിക്കാൻ നമ്മൾ ആഗ്രഹിക്കുന്നു. എല്ലാവരും സ്വാർത്ഥതാൽപര്യം പിന്തുടരുന്നു. പ്രകൃതിയിൽ കാര്യങ്ങൾ ക്രമീകരിക്കുന്നതിന് ഈ താൽപര്യങ്ങൾ പിന്തുടർന്നാൽ മതിയാകും. അതാണ് അവരുടെ സിദ്ധാന്തം. പക്ഷെ, സിദ്ധാന്തം എന്തുതന്നെ ആയാലും പ്രകൃതിയിലെ ഈ ക്രമീകരണം ഞാൻ കണ്ടില്ല. ഉയർന്ന സ്ഥാപനങ്ങളിലെ മികച്ച സിദ്ധാന്തമാണ് മിസ്.റൈറ്റിന്റേത്, അതിന്റെ നിയമങ്ങൾ ഇനി പറയുന്ന വിധത്തിൽ ക്രോഡീകരിക്കാം.

"സമൂഹത്തിന്റെ താൽപര്യങ്ങൾ പരിഗണിക്കുക, വ്യക്തികളുടേയും താൽപര്യങ്ങൾ പരിഗണിക്കുക, വ്യക്തികളുടെ താൽപര്യങ്ങൾക്ക് സമൂഹത്തിന്റെ താൽപര്യങ്ങളേക്കാൾ കുറഞ്ഞ പരിഗണന നൽകുക." അവളുടെ പ്രസ്ഥാവനയ്ക്ക് എതിരാണ് അവളുടെ എതിരാളികൾ പഠിപ്പിക്കുന്നത്. പിന്നെ എന്തിനുവേണ്ടിയാണ് അവൾക്ക് എതിരെ കാഹളം മുഴക്കുന്നത്?. ഈ രണ്ട് നിർദ്ദേശങ്ങളിലും അവളുടേതാണ് ദയനിറഞ്ഞത്. അത് മാത്രമാണ് മനുഷ്യന്റെ നീതിയ്ക്കും, ജ്ഞാനത്തിനും, പുണ്യത്തിനും ഉറപ്പ് നൽകുന്നത്. എന്നിരുന്നാലും ആദം സ്മിത്ത്, റിക്കാഡോ, വെയ്‌ലൻഡ് എന്നിവരുടെ തത്വങ്ങളിൽ നിന്നും മിസ്സ് റൈറ്റിന്റേതിന് രാജ്യത്തിന്റേയും സമൂഹത്തിന്റേയും സമ്പത്തിന്റെ വിഷയത്തിൽ വലിയ വ്യത്യാസമൊന്നും ഇല്ല. ദേശീയ നേട്ടങ്ങൾക്കായി ദേശങ്ങൾക്ക് ഇടയിൽ വിലപേശൽ പാടില്ല എന്ന് ആദം സ്മിത്ത് നിർദ്ദേശിച്ചിരുന്നു. മിസ് റൈറ്റും, മിസ്റ്റർ ഓവനും കൃത്യമായി നിർദ്ദേശിച്ചത് അതേ നയത്തിൽ തന്നെ, വ്യക്തികൾക്ക് ഇടയിൽ വിലപേശൽ പാടില്ല എന്നതാണ്. ഞങ്ങൾ പഠിച്ച സ്ഥാപനങ്ങളിൽ ഇത് ആദ്യം പ്രാവർത്തീകമാക്കാൻ പറഞ്ഞത് നിങ്ങൾ തന്നെ ആണ്. എന്തായിരുന്നു അവരുടെ മറുപടി?.

രചയിതാവ്: ആരും സ്വമേധയാ ഏറ്റെടുത്തിട്ടില്ല. ഒരു പക്ഷെ, ഈ നിർദ്ദേശം അമ്പരപ്പിക്കുന്നതും ശ്രദ്ധിക്കപ്പെട്ടാൽ പരിഹാസം ഉളവാക്കപ്പെടുന്നതുമാണ്.

ഉദ്പാദകൻ: അല്ല, തത്വങ്ങളിൽ മാറ്റം വരുത്തുന്നതിനും അത് പഠിപ്പിക്കുന്നതിനായി പണം നൽകുന്നതിനും കാരണം അതല്ല. ബഹുമാനം അർഹിക്കുന്ന ഉദ്ദ്യോഗം ലഭിച്ചാൽ മനുഷ്യൻ വായടച്ചു മിണ്ടാതിരുന്നു കൊള്ളും. സമൂഹത്തിൽ നന്മയുണ്ടാക്കുവാൻ കഴിയും എന്ന് ഞാൻ വിചാരിക്കുന്ന എന്റെ പാഠ്യപദ്ധതി പിന്തുടരാൻ ഞാൻ തീരുമാനിച്ചാൽ നിങ്ങൾ എന്നെ തെമ്മാടി എന്ന് വിളിക്കരുത് എന്ന് ഞാൻ അപേക്ഷിക്കുന്നു.

രചയിതാവ്: എന്റെ ലക്ഷ്യം നിങ്ങളെ അല്ലെങ്കിൽ ആരേയും തന്നെ ആക്ഷേപിക്കുകയല്ല, ആയിരിക്കുകയും ഇല്ല. ഞാൻ ശാസ്ത്രക്രീയ വിദഗ്തരും ദിവ്യന്മാരും അവരുടേതായ കടുപ്പമുള്ള പദാവലികൾ ദുരുപയോഗം ചെയ്യാതെ തന്നെ ഉപയോഗിക്കുന്നത് പോലെ കഠിനമായ വാക്കുകൾ ഉപയോഗിക്കുന്നു. അധിക്ഷേപ്യമായ ഭാഷ അച്ചടിയിൽ അസഹനീയമാണ്. രാഷ്ട്രീയ വാർത്ത കോളങ്ങളിൽ ഒഴികെ. പക്ഷപാതപരമായി സൂക്ഷ്മ പരിശോധനയിലേയ്ക്ക് മടങ്ങുവാൻ ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു.

ഉദ്പാദകൻ: തീർച്ചയായും, ശേഷം ഞാൻ ചോദിച്ചു, ദൈവം നന്മയുള്ളവനാണ് എങ്കിൽ എന്തുകൊണ്ടാണ് നമ്മൾ അസന്തുഷ്ടരായിരിക്കുന്നത്?. തിന്മയുള്ളവനെങ്കിൽ നാം സന്തോഷത്തിനായി പ്രയത്നിക്കുന്നത് ഭോഷത്വം അല്ലേ?.

രചയിതാവ്: സന്തോഷം എളുപ്പത്തിൽ ഉണ്ടാക്കുക എന്നത് അസംഭവ്യമാണ് എന്ന് ഞാൻ ഉത്തരം നൽകി.

ഉദ്പാദകൻ: പ്രപഞ്ചനാഥന്റെ ശക്തി സീമകൾക്ക് അതീതമാണെന്ന് പറയുന്നതും അത് നമ്മുടെ അറിവിനും അപ്പുറമാണ് എന്ന് പറയുന്നതും വെറും സൂത്രമാണ്. മനുഷ്യനെ നരകിക്കുവാൻ വിടുന്ന ദൈവത്തിന് ഒന്നും തന്നെ ചെയ്യുവാനില്ല.

രചയിതാവ്: നിങ്ങൾ അവന്റെ ശക്തിയെ തെറ്റുദ്ധരിച്ചിരിക്കുന്നു.

ഉദ്പാദകൻ: ശക്തി എന്തിനുവേണ്ടി ഉള്ളതാണ് എന്നതിന് ഉദാഹരണം പറയൂ.

രചയിതാവ്: ആവശ്യമാണ് എല്ലാ ശക്തിയേക്കാളും പ്രാധ്യാന്യം നിറഞ്ഞത്. ഉദാഹരണത്തിന്, രണ്ട് പർവ്വതങ്ങൾ ഇടയിൽ താഴ്‌വരകൾ ഇല്ലാതെ സൃഷ്ടിക്കുവാൻ കഴിയില്ല. അറിവിന്റെ ദൃഷ്ടാന്തം താത്വീകമാണ്.

ഉദ്പാദകൻ: നിങ്ങളുടെ നിലപാടുകൾ തെളിയിക്കൂ.

രചയിതാവ്: ആശയം വിസ്ഥിത്വമായതിനാൽ ദൈവം സ്വയം നിലനിൽക്കുന്നവയായി ഒന്നും നിർമ്മിച്ചിട്ടില്ല. ആയതിനാൽ സ്വബുദ്ധിയിൽ നില നിൽക്കുന്ന ഒന്നുംതന്നെ സൃഷ്ടിക്കപ്പെട്ടിട്ടില്ല. അതുകൊണ്ട് ജ്ഞാനത്തിന്റെ സൃഷ്ടിക്ക് ആരംഭം ഉണ്ട്. ലളിതമായ സംവേദനം ജ്ഞാനമല്ല, വിപരീത സംവേദനങ്ങളുടെ താരതമ്യമാണ് ജ്ഞാനം. കേവലം വാക്കുകൾക്ക് അതീതമായി അനുഭവ്യമല്ലാത്തിടത്തോളം അത് ഒന്നും തരികയില്ല. നമുക്ക് തിന്മ ഒഴിവാക്കുകയും നല്ലത്

തിരഞ്ഞെടുക്കുകയും ആവം, ഒന്നിൽ നിന്നും രക്ഷപ്പെടുന്നതിലുള്ളതും മറ്റൊന്ന് നേടുന്നതിലുമുള്ള സന്തോഷം അനുഭവിക്കുകയും ചെയ്യാം.

ഉദ്പാദകൻ: നമുക്ക് സഹതാപത്തിൽ നിന്നും സന്തോഷവും വേദനയും ഉണ്ടാവുകയില്ലേ?

രചയിതാവ്: ഉവ്വ്. പക്ഷേ അത് വാദത്തിന്റെ യാഥാർത്ഥ്യത്തെ ഇല്ലാതാക്കുന്നില്ല.

ഉദ്പാദകൻ: നിങ്ങളുടെ തത്വചിന്തയിൽ വേദനയ്ക്ക് വിധേയരാകുന്നത് ഒരു തിന്മയല്ല എന്നുണ്ടോ?

രചയിതാവ്: അല്ല. അത് ഞങ്ങളെ പഴയ അവസ്ഥയിലേയ്ക്ക് നയിക്കുന്നതിൽ നിന്നും രക്ഷിക്കാൻ ആവശ്യമായിരുന്നു. അതായത് ദൈവം ഞങ്ങളെ ഉയർത്തിക്കൊണ്ടുവരാൻ ആഗ്രഹിച്ച് നൽകിയ ജ്ഞാനം, ഞാൻ അർത്ഥമാക്കുന്നത് മരണം, അസംഘടിതമായ അവസ്ഥ, കലാപം..

ഉദ്പാദകൻ: അപ്പോൾ തിന്മ എന്താണ്?

രചയിതാവ്: പണ്ടുകാലത്തെ കലാപങ്ങൾ വലിയ തിന്മയായിരുന്നു. എല്ലാ തിന്മകളും ഉടലെടുക്കുന്നത് മനുഷ്യനേയും പ്രകൃതിയേയും ഇല്ലാതാക്കാൻ ദൈവത്തിന്റെ നിയമങ്ങൾക്ക് എതിരെ പ്രവർത്തിക്കുന്നതിനാലാണ്.

ഉദ്പാദകൻ: എന്താണ് നന്മ?

രചയിതാവ്: എല്ലാ മികച്ച സംഘടനകളും ദൈവത്തിനാൽ കലാപകാരികളെക്കൊണ്ട് ഉണ്ടാക്കപ്പെട്ടവയാണ്.

ഉദ്പാദകൻ: എന്തുകൊണ്ടാണ് അവർ നല്ലവരാകുന്നത്?

രചയിതാവ്: മികച്ച സംഘടനകൾ ജ്ഞാനികളാണ് ഉണ്ടാക്കുന്നത്. കൂടുതൽ സന്തോഷം അവന് അനുഭവിക്കാൻ കഴിയും. അതിനാൽ മനുഷ്യന്റെ എല്ലാ ജ്ഞാനവും രണ്ട് വാക്കുകളിൽ ഒതുങ്ങുന്നു.

ഉദ്പാദകൻ: ഏതൊക്കെയാണ് അവ?.

രചയിതാവ്: ഒന്നാമത് പ്രകൃതിയുടെ ദൈവത്തിന്റെ നിയമങ്ങൾക്ക് അനുസൃതമായി രൂപവത്കരിക്കുക. രണ്ടാമത്തേത്, മികച്ചത് രൂപികരിക്കാതെ പഴയത് നശിപ്പിക്കരുത്.

ഉദ്പാദകൻ: സത്യത്തിൽ തിന്മ എന്നൊന്നുണ്ടോ? അങ്ങിനെയെങ്കിൽ എപ്പോഴാണ് അത് ഉടലെടുത്തത്?

( മതം തെറ്റാണ്-എഡിറ്റർ)

രചയിതാവ്: യഥാർത്ഥ തിന്മ (സാത്താൻ) അന്ധകാരത്തിൽ സ്വയം നില നിൽക്കുന്നു. പ്രകാശം പിൻവലിയുമ്പോൾ അത് തത്ക്ഷണം പ്രത്യക്ഷമാകുന്നു. ചൂട് ഇല്ലാത്തിടത്ത് തണുപ്പ് നിലനിൽക്കുന്നു. മരണം ജീവനില്ലാത്തിടത്ത് നിലനിൽക്കുന്നു. നിശബ്ദത ശബ്ദമില്ലാത്തിടത്ത് നിലനിൽക്കുന്നു. ഉന്നത അധികാരികളാലും വിവേകശാലികളാലും സാമൂഹികക്രമം സ്ഥാപിക്കപ്പെടാത്തിടത്ത് വിപ്ലവകാരികൾ നിലനിൽക്കുന്നു. അജ്ഞതയും അലസതയും അവരിൽ നിലനിൽക്കുന്നു. ദൈവത്തിന്റേയും മനുഷ്യന്റേയും തെറ്റായ നയങ്ങളും സമൂഹത്തിന്റെ താൽപര്യങ്ങളും പ്രബലമാക്കപ്പെടുകയും നിരാശയെന്ന ഫലം രൂപപ്പെടുകയും ചെയ്യുന്നു. ബുദ്ധിമാന്മാർ പ്രകൃതിയുടെ ദൈവീക നിയമം മനസ്സിലാക്കുകയും മികച്ചവരായി തീരുകയും ചെയ്യുന്നു. ഈ ഉന്നതമായ ആശയങ്ങളിലൂടെ പിന്നീട് അവർ ആരാധ്യമൂർത്തികളായി തീരുന്നു.

ഉദ്പാദകൻ: ഉദാഹരണത്തിലൂടെ തെളിയിക്കുക.

രചയിതാവ്: അപരിഷ്കൃതമായ കാലഘട്ടത്തിൽ മനുഷ്യർ ക്രൂരന്മാരും രക്തദാഹികളുമായ ദൈവങ്ങളെ ആരാധിച്ചിരുന്നു. മനുഷ്യരിൽ കൂടുതൽ സംസ്കാരം വളർന്നപ്പോൾ അവർ തങ്ങളുടെ പൂർവ്വീകരുടെ മതങ്ങൾ തിരസ്കരിച്ചു. നമ്മൾ കാലത്തിന് അനുസൃതമായിട്ടുള്ള വർഗ്ഗങ്ങളുടേയും, പൗരന്മാരുടേയും സംസ്കാരത്തിന്റെ അളവ് അവർ അരാധിക്കുന്ന ദൈവത്തെ നോക്കി മനസ്സിലാക്കണം. ഭയം ദൈവനിന്ദയുടെ സ്വാഭാവീക ശിക്ഷയാണ്. സ്നേഹം, ആരാധ്യനും കാരുണ്യവാനുമായ ദൈവം നൽകുന്ന ആ സ്വഭാവത്തിനുള്ള നീതിയുക്തമായ പ്രതിഫലമാണ്.

ഉദ്പാദകൻ: അപ്പോൾ എന്തുകൊണ്ടാണ് 'വെളിപാട്' ഇത് എല്ലാവരേയും പഠിപ്പിക്കാത്തത്?

രചയിതാവ്: മനുഷ്യൻ ബൈബിൾ പ്രകൃതിയുടെ ഗ്രന്ഥമായാണ് വായിക്കുന്നത്. ചിലർ ചില നിയമങ്ങളിൽ കുരുങ്ങിക്കിടക്കുന്നു. മറ്റുചിലർ ലളിതമായി എടുക്കുന്നു. പ്രാബല്യത്തിലുള്ള തത്വചിന്തയിൽ എല്ലാവരും പരസ്പര വിരുദ്ധമായാണ് പ്രതികരിക്കുന്നത്. വാദിക്കുന്ന ക്രിസ്ത്യാനികൾ അവരുടെ സഹോദരങ്ങളെ ക്രൂശിക്കുകയും, ചുട്ടുകൊല്ലുകയും, തല്ലുകയും ചെയ്യുന്നു. രണ്ട് കൂട്ടരും ദൈവസേവ ചെയ്തു എന്ന് വിശ്വസിക്കുകയും ചെറിയ പാപങ്ങളിൽ നിന്നും ആത്മാവിനെ നിത്യനരകത്തിൽ നിന്നും മോചിപ്പിക്കുവാൻ പ്രാർത്ഥിക്കുകയും ചെയ്യുന്നു. മാനവരാശിയുടെ നന്മയ്ക്ക് എന്ന് ഉദ്ദേശിക്കുന്ന ക്രിസ്തുമതം

പ്രചരിപ്പിക്കാൻ അജ്ഞതയാലും മതഭ്രാന്തും മൂലം ലോകം മുഴുവൻ രക്തം കൊണ്ട് നിറച്ചു.

ഉദ്പാദകൻ: അപ്പോൾ നിങ്ങൾ മതത്തേയും എതിർക്കുന്നുവോ?

രചയിതാവ്: ഒരിക്കലും ഇല്ല. ഞാൻ വിശക്കുന്നവന് ഭക്ഷണവും, നഗ്നന് വസ്ത്രവും, ലോകം മനുഷീക നന്മ നിറഞ്ഞ സമാധാനമുള്ള ഇടവും ആക്കിത്തീർക്കുവാൻ ആഗ്രഹിക്കുന്നു. അത് എല്ലാവർക്കും എല്ലാത്തരത്തിലും പ്രയോജനപ്പെടും. കൂടാതെ എല്ലാത്തരത്തിലുമുള്ള അന്ധവിശ്വാസങ്ങളിലേയും ഭീകരതയും ഭയാനകതയും യഥാർത്ഥ ഈശ്വരനെ കണ്ടെത്തുന്നതിനും, പരിപൂർണ്ണനായി ആരാധിക്കുന്നതിനും ആ സ്നേഹം അനുഭവിക്കുന്നതിനും സ്തംഭനമുണ്ടാക്കുന്ന വന്യമായ പ്രേരണയാണ്.

ഉദ്പാദകൻ: പിന്നെ എന്തിനുവേണ്ടിയാണ് ഭരണത്തിന്റെ പുതിയ നിയമങ്ങൾ തേടുന്നത്?

(പ്രകൃതി നിയമം മാത്രമാണ് ശരി- എഡിറ്റർ)

രചയിതാവ്: നിങ്ങൾ പറയുന്നത് പോലെ അവിടെ നിരാശയുണ്ടെങ്കിൽ മെച്ചപ്പെടുവാനുള്ള ആഗ്രഹവും നമ്മുടെ മനസ്സിൽ ഉണ്ടാകും. നമ്മുടെ വിശ്വാസത്തിനനുസരിച്ച് നമ്മൾ പ്രവർത്തിക്കുകയാണെങ്കിൽ പടിപടിയായി നമ്മുടെ സന്തോഷം, വ്യവസായം, പ്രതിഭ എന്നിവ കൂടിവരും. അതിന് സ്വാഭാവീകമായി പ്രകൃതിയെ പിന്തുടർന്നാൽ മതിയാകും.

ഉദ്പാദകൻ: പ്രകൃതി നിയമത്തിനനുസരിച്ച് നമ്മെ സൃഷ്ടിച്ചിരിക്കുന്നതിൽ ദൈവത്തിന്റെ സദുദ്ദ്യേശത്തിന്റെ എന്ത് പൊതുവായ തെളിവാണ് ഉള്ളത്?

രചയിതാവ്: ലോലമായ മനസ്സുള്ളവരെ വേദനപ്പിച്ച് കൊണ്ടിരിക്കുവാൻ ഒരു സംഘടനയും ഇല്ല. നേരെ മറിച്ച് മുറിവേറ്റവരെ പരിചരിച്ച് ആരോഗ്യത്തിലേയ്ക്ക് നയിക്കാൻ സംഘടനകൾ ഉണ്ട്. അതിലൂടെ അവർ സന്തോഷവാന്മാർ ആയിരിക്കുന്നു. സന്തോഷം നഷ്ടപ്പെടുമ്പോൾ, അപകടത്തിലൂടെ ആരോഗ്യം നഷ്ടപ്പെടുമ്പോൾ, വീണ്ടെടുക്കാനാവാത്ത അവസ്ഥയിലേയ്ക്ക് എത്തിപ്പെടുമ്പോൾ വേദന മാത്രം നിലനിൽക്കുന്നു. മരണം മാത്രം ആശ്വാസമാകുന്നു. ക്ഷണനേരത്തെ വേദനയിൽ ബോധം നഷ്ടപ്പെടുന്നു. വേദനയ്ക്ക് സംവേദനശക്തി ഇല്ലാതായിത്തീരുന്നു.

ഉദ്പാദകൻ: പക്ഷെ ദുരവസ്ഥയിലും മനുഷ്യൻ മരണത്തെ ഭയപ്പെടുന്നു.

രചയിതാവ്: ഇതുതന്നെയാണ് നമ്മെ രോഗങ്ങളിൽ നിന്നും വെറുപ്പിൽ നിന്നും നമ്മുടെ ജീവിതത്തെ അകറ്റുന്നതിനെ തടയാനുള്ള ബുദ്ധിപൂർവ്വമായ വ്യവസ്ഥ. നമ്മൾ അവിവേകം കൊണ്ട് തിന്മ കണ്ടെത്തുന്ന എല്ലാകാര്യങ്ങളിലും വിവേകം കൊണ്ട് നന്മ കണ്ടെത്താം. പരമകാരുണ്യവാനായ ദൈവത്തെ മനസ്സിലാക്കാൻ അതു മതി.

ഉദ്പാദകൻ: നിലവിലുള്ള സാഹചര്യത്തെ സംതൃപ്തമാക്കുവാൻ ദീർഘ ദൃഷ്ടിയിലുള്ള എന്ത് രൂപകൽപ്പനയിലാണ് മനുഷ്യന്റെ ഭരണകൂടം നിർമ്മിക്കപ്പെടേണ്ടത്?

രചയിതാവ്: പൊതുവായ രീതിയിൽ ഞാൻ ഉത്തരം പറയാം. നമ്മൾ പ്രകൃതി നിയമം അനുസരിച്ച് പ്രവർത്തിക്കണം.

ഉദ്പാദകൻ: നിങ്ങൾ എങ്ങിനെ പ്രവർത്തിക്കും?.

രചയിതാവ്: നമ്മൾ മനുഷ്യനെ മുൻവിധി കൂടാതെ കാണണം. നമ്മൾ നമ്മുടെ വ്യവസ്ഥ അവന് അനുയോജ്യമായ രീതിയിൽ ആക്കിത്തീർക്കണം. അവന്റെ പുരോഗതിയ്ക്ക് ഇത് ഒരു ഉപാധിയാക്കി മാറ്റണം.

ഉദ്പാദകൻ: എല്ലാത്തരത്തിലും ഉള്ള മനുഷ്യരുടെ ഇടയിൽ, ഏറ്റുമുട്ടുന്ന താൽപര്യങ്ങൾ ഉള്ള സമൂഹത്തിൽ ഇത് സാധ്യമണോ?

രചയിതാവ്: ഞാൻ കുഴപ്പക്കാരുള്ള സമൂഹീക അവസ്ഥ അനുവദിക്കുന്നു. അയൽക്കാരന്റെ എതിരെ ഉയരുന്ന കൈകളുള്ള മനുഷ്യർ, കൗശലം നിറഞ്ഞതും, നീചവും, സ്വാർത്ഥവും ആയ കിടമത്സരങ്ങൾ, അതിൽ ശക്തരായവർ ബലഹീനരിൽ നിന്നും അവന്റെ റൊട്ടിക്കഷ്ണം തട്ടിപ്പറിയ്ക്കുന്നു. അവന്റെ വയർ നിറഞ്ഞ് കഴിയുമ്പോഴും അവൻ സംതൃപ്തനാകാതെ കൂടതൽ ആവശ്യപ്പെട്ട് കരയുന്നു. ഞാൻ ബഹുമാന്യരും ബുദ്ധിയുള്ളവരേയുമാണ് അനുവദിക്കുന്നത്. അവരുടെ ബുദ്ധിപരമായ പ്രവർത്തി മാത്രമേ നമ്മെ ശരിയായ തത്വങ്ങൾ പഠിപ്പിക്കുകയുള്ളു. നമ്മൾ വ്യക്തിസ്വാതന്ത്ര്യങ്ങളിൽ ഇടപെടാതിരിക്കാൻ ശ്രദ്ധിക്കണം, നമുക്ക് തനിച്ച് പ്രവർത്തിക്കാം. തകർന്ന കപ്പലിൽ നിന്നും തീരത്തേയ്ക്ക് എന്നത് പോലെ പലർക്കും സഹായം ആവശ്യമാണ് എന്ന് എനിക്കറിയാം. അവരെ രക്ഷിക്കണമെങ്കിൽ പകലും രാത്രിയും തുഴഞ്ഞുകൊണ്ടിരിക്കണം. അവരെ കുറിച്ച് മാത്രം ചിന്തിച്ച് കൊണ്ടിരിക്കുകയാണെങ്കിൽ ഞങ്ങളുടെ സാമ്പത്തീക തത്വങ്ങളും, സർവ്വകലാശാലകളും

അസംബന്ധമായിത്തീരും. എന്നിരുന്നാലും കാരുണ്യവും, സഹാനുഭൂതിയും കൂടാതെ സ്വാർത്ഥതയും മനുഷ്യരിൽ നിന്നും ഞാൻ പ്രതീക്ഷിക്കുന്നു.

ഉദ്പാദകൻ: അവർ തത്വങ്ങളെ എതിർക്കുന്നതിനാൽ രണ്ടുകൂട്ടരേയും ഒരേ സമയം ആകർഷിക്കുവാൻ നിങ്ങൾക്ക് കഴിയുമോ?

(സംഘാടനം മാത്രമാണ് ഒരു പരിഹാരം - എഡിറ്റർ.)

രചയിതാവ്: ഇവിടെ ഉദ്ദേശിക്കുന്ന മഹത്തായ തത്വം മനുഷ്യരേയും അവരുടെ ആവശ്യങ്ങളേയും കൂട്ടിച്ചേർത്ത് മനുഷ്യരാശിയുടെ താൽപര്യങ്ങളെ ഏകീകരിക്കുക എന്നതാണ്. എല്ലാവരുടേയും നന്മയ്ക്കായുള്ള ഏകീകൃതമായ താൽപര്യങ്ങൾക്ക് വേണ്ടി തുടർച്ചയായ രീതിയിൽ പ്രവർത്തിക്കുവാൻ അവരെ പ്രേരിപ്പിക്കുക.

ഉദ്പാദകൻ: ഒരു പൊതു സംഭരണ വ്യവസ്ഥ നിങ്ങൾ ആഗ്രഹിക്കുന്നുവോ?

രചയിതാവ്: ഒരിക്കലുമില്ല.

ഉദ്പാദകൻ: അങ്ങിനെയെങ്കിൽ നിങ്ങളുടെ തത്വം അനുസരിച്ച് എങ്ങിനെ ചെയ്യാനാകും?

രചയിതാവ്: ഒരു സാധാരണ സൈന്യത്തിന്റെ ഉദാഹരണം എടുക്കുക. അവർ തടുക്കുന്ന ഓരോ മർദ്ദനവും അവർ തൊടുക്കുന്ന ഓരോ വെടിയും സൈന്യത്തിൽ അംഗമായ ഒരോ സൈനീകനും ഗുണമുണ്ടാക്കുന്നതാണ്. അതേ സമയം അവന് അവന്റേതായ ഒരു ശമ്പളവും ആഗ്രഹിച്ചാൽ അക്രമിച്ച വസ്തുക്കൾ ഉപയോഗിക്കുന്നതിൽ ഒരു ഓഹരിയും ഉണ്ട്. അവിടെ ഒരു ഏകീകൃതമായ പ്രവർത്തനം ഉണ്ട്. പരസ്പര സഹകരണവും ഉണ്ട്. സ്വാർത്ഥമായ താൽപര്യങ്ങൾക്കും ഉപരിയായ ഒരു സംയോജിത പ്രവർത്തനവും കാണുവാൻ കഴിയും. കഠിനാദ്ധ്വാനത്തിലൂടെ വരുമാനം നേടാനുള്ള ആഗ്രഹവും തിന്മ നിറഞ്ഞ പ്രവർത്തികളോട് ഉടനടിയുള്ള ഉത്തരവാദിത്വവും വ്യവസ്ഥ മികച്ചതായിത്തീരാൻ അത്യന്താപേക്ഷിതമാണ് എന്ന് ഞാൻ വിചാരിക്കുന്നു.

ഉദ്പാദകൻ: അനവധി മാർഗ്ഗങ്ങൾ പരീക്ഷിച്ചു, അനവധി മാർഗ്ഗങ്ങൾ നിർദ്ദേശിക്കപ്പെട്ടു, മുൻപ് ഉണ്ടായിരുന്നതിനേക്കാൾ ഇത് മികച്ചതായിരിക്കും എന്ന് നിങ്ങൾക്ക് എങ്ങിനെ ഉറപ്പ് നൽകാനാകും?

രചയിതാവ്: അപകടകരമായ തിരമാലകളെക്കുറിച്ചുള്ള മുന്നറിയിപ്പ് നൽകാൻ ഞങ്ങൾക്ക് നാവീകരുടെ എല്ലാ അനുഭവവുമുണ്ട്, ഒപ്പം ഓരോ കപ്പൽ

തകർച്ചയും തുടർന്നുള്ള നാവികർക്ക് ഒരു അപായ മുന്നറിയിപ്പ് നൽകുന്ന ദീപമാണ്.

ഉദ്പാദകൻ: പക്ഷെ, ബാഹ്യമായ ക്രമീകരണങ്ങളിലൂടെ സമൂഹത്തെ നവീകരിക്കുക സാധ്യമല്ല. നവീകരണത്തിന്റെ ഇരിപ്പിടം ഹൃദയമായിരിക്കണം.

രചയിതാവ്: ഞങ്ങൾക്ക് മോശം മനുഷ്യരെ നവീകരിക്കുന്നതിൽ എതിർപ്പ് ഒന്നുമില്ല. നേരെ മറിച്ച്, ദിശയറിയാവുന്ന ഒരു കടൽ കൊള്ളക്കാരൻ കൊടുങ്കാറ്റുകൾ കണ്ടുപിടിച്ച് കപ്പലിനോടൊപ്പം തീർത്ഥാടകരേയും, സുവിശേഷകരേയും നശിപ്പിക്കും. ഞങ്ങൾ എല്ലാവർക്കും യോജിച്ച തരത്തിലുള്ള ഒരു വ്യവസ്ഥയാണ് ആഗ്രഹിക്കുന്നത്. കുറ്റകരമായ പ്രവണതയും അതിയായ നിരാശയും ഒഴിവാക്കുന്ന ഒരു ക്രമീകരണം. പ്രകൃതിയാൽ പ്രതിഫലവും, ശിക്ഷയും നൽകുന്ന ഈ ക്രമത്തിൽ എല്ലാവർക്കും അതിന്റെ നേട്ടം ഉണ്ടാകും. പ്രകൃതി നിയമം പ്രകൃതിയുടെ ദൈവത്തിന്റെ നിയമമാണ്. പ്രകൃതിയുടെ പുസ്തകം ദൈവത്തിന്റെ പൗരാണീക ഗ്രന്ഥമാണ്. ആയതിനാൽ അത് ആദ്യം പഠിക്കണം. ഇതാണ് ഞങ്ങളുടെ വ്യവസ്ഥയുടെ അടിസ്ഥാനം.

ഉദ്പാദകൻ: എന്ത് മഹത്തായ പാഠമാണ് നിങ്ങൾ അതിൽ നിന്നും പഠിച്ചത്?

രചയിതാവ്: ഞങ്ങൾ ചിലത് ഇവിടെ സൂചിപ്പിച്ചു. ഇനി മറ്റ് ചിലത് നൽകാം. എന്താണ് മനുഷ്യനെ ശാശ്വതമായി സംതൃപ്തനാക്കുന്നതിൽ സർക്കാർ വ്യവസ്ഥകൾ പരാജയപ്പെടാനുള്ള കാരണം എന്ന് അത് പറഞ്ഞുതരും.

ഉദ്പാദകൻ: ചരിത്രകാരന്മാരും, അധികാരികളും ഭരണകൂടങ്ങളും സാമ്രാജ്യങ്ങളും തകരുന്നതിന് നിരവധി കാരണങ്ങൾ ചൂണ്ടിക്കാട്ടുമ്പോൾ സർക്കാരിന്റെ വ്യവസ്ഥ പരാജയപ്പെടാനുള്ള കാരണം നിങ്ങൾക്ക് ഒരു ലളിതമായ ഉറവിടത്തിൽ നിന്നും കണ്ടെത്താനാവുമോ?

രചയിതാവ്: അതെ, മനുഷ്യന്റെ ആഗ്രഹങ്ങളെ വ്യത്യസ്തമായ നിലയിൽ നിയന്ത്രിക്കുന്ന നിയമത്തിന്റെ കാരണം കണ്ടെത്താനാകും.

ഉദ്പാദകൻ: ഏത് കാരണഹേതുവായ നിയമത്തേയാണ് നിങ്ങൾ പരാമർശിക്കുന്നത്?

രചയിതാവ്: മഹത്തായ ഒരു നിയമത്തിന് സമാനമായ ആകർഷണ നിയമം, അത് വഴി വലുതും പരിണിതഫലം വിദൂരമായതുമായ വസ്തുവിനേക്കാൾ സമീപമുള്ള ചെറിയ വസ്തുവിൽ അവരുടെ ആഗ്രഹത്തിനും ഉപരിയായി സ്വാധീനമുണ്ടാകുന്നു.

ഉദ്പാദകൻ: എപ്രകാരമാണ് അത്തരത്തിലുള്ള ഒരു കാരണഹേതു നില നിൽക്കുന്നു എന്ന് നിങ്ങൾക്ക് തെളിയിക്കാനാകുക?

രചയിതാവ്: ചില മനുഷ്യരുണ്ട്, അവർ ഭാവി പ്രതിഫലം നൽകുമെന്നും ശിക്ഷ നൽകുമെന്നും വിശ്വസിക്കുന്നു. എന്നാൽ നിസ്സാരമായ പ്രലോഭനങ്ങൾക്ക് മുന്നിൽ സ്വയം ഒറ്റിക്കൊടുക്കുന്നു. മരണഭീതി ഉണ്ടാകുന്നത് വരെ അതിനെപ്പറ്റി ഭയപ്പെടുന്നുമില്ല. ഈ നിയമത്തിന് അതീതരാണ് എന്ന് പറയുവാൻ ആരുമില്ല.

ഉദ്പാദകൻ: പലതരത്തിലുള്ള മതവിശ്വാസികളേയും ഭരണകൂടത്തേയും ഈ നിയമം എങ്ങിനെയാണ് അട്ടിമറിക്കുന്നത്?

രചയിതാവ്: ഇന്നത്തെ സമൂഹത്തിന്റെ ഐക്യമില്ലായ്മ മൂലം പൊതുനന്മ എന്നത് മനുഷ്യന്റെ ആഗ്രഹത്തിന് എതിരാണ്. അതിനാൽ അത് അവഗണി ക്കപ്പെടുകയും, ഒഴിവാക്കപ്പെടുകയും, സ്വാർത്ഥതയ്ക്ക് ഇരയാക്കപ്പെടുകയും നിസ്സാർത്ഥരിൽ സാഹചര്യം അപ്രകാരം തന്നെ പ്രവർത്തിക്കുവാൻ സമ്മർദ്ദം ചെലുത്തുകയും ചെയ്യുന്നു.

ഉദ്പാദകൻ: ഞാൻ ഉദാഹരണങ്ങൾ കേൾക്കുവാൻ ആഗ്രഹിക്കുന്നു.

രചയിതാവ്: പഴയ അധിക്ഷേപങ്ങൾ ആരാധനയോടെ നിലനിർത്തേണ്ടത് അഭിഭാഷകരുടെ അടിയന്തിരമായ സ്വാർത്ഥതാൽപര്യമാണ്, അവ "തികച്ചും അസംബന്ധവും അന്യായവുമാണെങ്കിലും". അവർ അപ്രകാരം ചെയ്യുന്നതി നാൽ സൗഹൃദപരമായ എല്ലാ ശ്രമങ്ങളേയും വിലക്കുറഞ്ഞ വ്യവഹാര സംവിധാ നങ്ങളാൽ എതിർക്കപ്പെടുന്നു. അതിനാൽ കോടതിയിലെ നിയമത്തിന്റെ സാങ്കേതികതയും രൂപങ്ങളും കൂടാതെ വ്യവഹാര ചിലവുകളും ഉണ്ടാവുകയും നീതിക്ക് അനിശ്ചിതത്വവും കാലതാമസവും ഉണ്ടാവുകയും ചെയ്യുന്നു.

ഡോക്ടർമാരുടെ സ്വാർത്ഥമായ താൽപര്യങ്ങൾ മൂലം രോഗങ്ങൾ ഉന്മൂലനം ചെയ്യുന്നതിന് പകരം അവർ അഭിവന്ദ്യരും പ്രശസ്തരും ആയിരിക്കുവാനാണ് ആഗ്രഹിക്കുന്നത്. രോഗങ്ങളെ നശിപ്പിക്കുന്നതിന് പകരം അവർ രോഗികളുടെ ജീവിതമാർഗ്ഗങ്ങളെ നശിപ്പിക്കുന്നു. നിർമ്മിക്കുന്നതിന്റേയും ഉദ്പാദിപ്പിക്കുന്ന തിന്റേയും നേട്ടങ്ങൾ നമുക്ക് ലഭിക്കേണ്ട സ്ഥാനത്ത് അയർലാണ്ടിൽ നിന്നും മാംസം, വെണ്ണ, ഉരുളക്കിഴങ്ങ് എന്നിവ ഇറക്കുമതി ചെയ്ത് ഉദ്പാദകരെ പട്ടിണിക്കിടുകയും, ദരിദ്രരാക്കുകയും ചെയ്യുന്നത് കച്ചവടക്കാരുടെ സ്വാർത്ഥ താൽപര്യമാണ്. അപ്രകാരം ഒരു സ്വകാര്യ ലാഭത്തിന് വേണ്ടി ചെയ്യുന്ന അമിത

മായ ഇറക്കുമതി മൂലം ഓരോ വർഷവും ദശലക്ഷക്കണക്കിന് ആളുകൾ കടക്കെണിയിൽ ആകുന്നു.

പണപ്പെരുപ്പവും പണത്തിന്റെ ദൗർലഭ്യതയും സൃഷ്ടിച്ച് വിലക്കയറ്റവും ദാരിദ്ര്യവും ഉണ്ടാക്കി ബ്രോക്കർമാരിലൂടേയും ഉദ്യോഗസ്ഥരിലൂടേയും, ലേലക്കാരിലൂടേയും ജനത്തെ ബലിയാടാക്കുക എന്നത് ബാങ്കർമാരുടെ സ്വാർത്ഥ താൽപര്യമാണ്. പണം കൊടുക്കുന്നവരെ പുകഴ്ത്തി എഴുതുകയും കരാർ നിയമ പ്രകാരം തെറ്റുദ്ധാരണ പരത്തി അവരെ ബഹുമാന്യരാക്കുകയും ചെയ്യുന്നത് എഴുത്തുകാരുടെ സ്വാർത്ഥ താൽപര്യമാണ്. തത്വചിന്തയിലേയും മതങ്ങളിലേയും ശാസ്ത്രങ്ങളിലേയും ഏറ്റവും ആഴമുള്ള കൃതികളേക്കാളും നിസ്സാരവും നിരാശാജനകവുമായ പ്രണയ കഥകൾ പ്രസിദ്ധീകരിക്കുക എന്നത് പ്രസാധകരുടെ സ്വാർത്ഥ താൽപര്യമാണ്. അദ്ധ്വാനിക്കുന്ന ജനവിഭാഗത്തിന്റെ സ്വാർത്ഥ താൽപര്യങ്ങൾ മൂലം അവർക്ക് എതിരാളിയായ യന്ത്രങ്ങൾ അവർ നശിപ്പിക്കുന്നു. അത് കണ്ടുപിടുത്തം നടത്തുന്നവരെ കൊള്ളയടിക്കുന്നതിന് തുല്യമാണ്. യുദ്ധമുണ്ടാക്കി നാശം വിതയ്ക്കുക എന്നത് സൈനീകരുടെ സ്വാർത്ഥ താൽപര്യമാണ്. അതുകൊണ്ട് മനുഷ്യൻ നന്മ ചെയ്യുമ്പോൾ നിലനിൽപ്പിനെ പിന്തുണയ്ക്കാൻ തിന്മ ആവശ്യമാണ് എന്ന് നമ്മൾ കണ്ടു. കൂടാതെ നന്മയുള്ള അനവധി ആത്മാക്കൾ കുടുംബത്തേയും ദേശസ്നേഹത്തേയും ബലി നൽകാതെ മനുഷ്യർക്ക് നന്മ ചെയ്യാൻ കഴിയാത്തതിൽ വിലപിക്കുന്നു. ഈ സാഹചര്യം സഹാനുഭൂതിയുള്ളവർക്കും നന്മയുള്ളവർക്കും അസ്വാഭാവീകമാണ്.

(നിലവിലുള്ള എല്ലാ സർക്കാരുകളും അഴിമതിക്കാരാണ്- എഡിറ്റർ)

ഉദ്പാദകൻ: എന്തുകൊണ്ടാണ് ജനപ്രതിനിധികൾ നിയമ സംവിധാനം നവീകരിക്കാത്തത്? എന്താണ് മഹനീയമായ നന്മ പ്രതിഫലിക്കാത്ത വിധം നമ്മുടെ ഭരണ സംവിധാനത്തിന്റെ തകരാറ്?

രചയിതാവ്: ഞങ്ങളുടെ സർക്കാർ സംവിധാനം ഈ സാഹചര്യങ്ങളിൽ ഏറ്റവും അനുയോജ്യമായ ഒന്നാണ്. അത് ബ്രിട്ടീഷ് മാതൃകയിലുള്ളതും ആഗ്ലോ-റോമൻ തത്വങ്ങളും കീഴ്നടപ്പുകളും അടിസ്ഥാനമാക്കിയുള്ളതും ആണ്. ബാഹ്യമായി നോക്കിയാൽ നിയമസഭ പൊതുജനസഭയുടേയും പ്രഭുക്കന്മാരുടെ സെനേറ്റിന്റേയും പകർപ്പായി തോന്നും. ആദ്യത്തേത് കുറഞ്ഞ കാലയളവിലേയ്ക്കും അവസാനത്തേത് കൂടിയ കാലയളവിലേയ്ക്കും തിരഞ്ഞെടുക്കപ്പെടുന്നു. പ്രസിഡന്റിനാണ് പരമാധികാരം. എങ്കിലും സർക്കാരിന്റെ ബാഹ്യരൂപത്തിന്

അധികമായ പ്രാധാന്യമില്ല. അത് അവരുടെ വ്യക്തിത്വത്തെ മറയ്ക്കാനുള്ള മുഖംമൂടിയായി ഉപയോഗിക്കുന്നു. അധികാരത്തിന് പിന്നിൽ ഒരു ശക്തിയുണ്ട്. അവരാണ് രാജാവിനേയും നിയമനിർമ്മാണ സഭയേയും യുദ്ധത്തിന് പോകുവാൻ അനുവദിക്കുകയോ വിലക്കുകയോ ചെയ്യുന്നത്. നിങ്ങൾക്ക് നിയമം നിലനിർത്തുകയോ റദ്ദുചെയ്യുകയോ ചെയ്യാം. നികുതിയിൽ അത് പ്രസന്നമാകുന്നു, എന്നാൽ ഓഹരി ഉടമകളോടല്ലാതെ അതിന് ആരോടും ഉത്തരവാദിത്വം ഇല്ല. ഇതിന്റെ സ്വഭാവം വായനക്കാരന് എളുപ്പത്തിൽ മനസ്സിലാക്കാം. അതിനുവേണ്ടി ഇപ്പോൾ അമേരിക്കയും ഇംഗ്ലണ്ടും തകരുന്നു. ബാങ്കിങ്ങ് വ്യവസ്ഥയും നേതാക്കളും മാത്രമേ രാജ്യത്തിൽ മനുഷ്യരെ ബലിയാടാക്കുന്നത് തീരുമാനിക്കുന്നതിന് അംഗീകരിക്കപ്പെട്ടിട്ടുള്ളൂ. കലാപരമായി ചില സമയങ്ങളിൽ വായ്പ കൊടുക്കുന്നതിലും തിരിച്ച് പിടിക്കുന്നതിലും വഴി പണത്തിന്റെ ദൗർലഭ്യം മുതലെടുത്ത് മനുഷ്യന്റെ അദ്ധ്വാനവും പലിശയും വാങ്ങുന്നത് വഴിയാണ് ഇത് നടപ്പാക്കുന്നത്.

ബാഹ്യമായ സർക്കാർ സംവിധാനത്തിന് വലിയ പ്രാധാന്യമില്ല എന്നത് ബ്ലാക്ക്സ്റ്റോൺ വ്യക്തമായി നിരീക്ഷിച്ചു. നിയമങ്ങൾക്ക് കാരണക്കാരാകുന്ന ഭരണാധികാരികൾ നിയമം അവർക്ക് അനുയോജ്യമായ രീതിയിൽ നടപ്പാക്കുകയും അവരുടെ സൗകര്യത്തിന് അനുസരിച്ച് താത്കാലികമായി നിർത്തിവയ്ക്കുകയും ചെയ്യും. വാചക കസർത്തുകൊണ്ട് ജനങ്ങളെ മുതലെടുക്കുന്ന നേതാക്കളുടെ സ്വാർത്ഥ താൽപര്യമാണ് വീണ്ടും നാമനിർദ്ദേശം ചെയ്യപ്പെടുക എന്നത്. തുടർന്ന് വാചക കസർത്തിലൂടെ അവർ വോട്ടുകൾ മറിച്ച് വിറ്റ് കുത്തകകളിൽ നിന്നും ധനം സമ്പാദിക്കുകയും, അഴിമതി നടത്തുകയും, നിയമങ്ങൾ ഇല്ലാതാക്കുകയും ചെയ്യുന്നു. പ്രഥമദൃഷ്ടിയാലും തെളിവുകളുടെ അടിസ്ഥാനത്തിലും ഇത് നടക്കുന്നു. ജനാധിപത്യ സിദ്ധാന്തം മാത്രമാണ് ഇപ്പോൾ നിലനിൽക്കുന്നത്. അപ്രകാരം ഇംഗ്ലണ്ടിലാണെങ്കിൽ പോലും ഒരു ധാർമ്മീക സ്വാധീനമുള്ള മനുഷ്യന് സ്ഥലമോ പെൻഷനോ ഉണ്ടെങ്കിൽ അവനെ തകർക്കുവാൻ ശ്രമിക്കുന്നത് തികച്ചും അപകടകരമാണ്. സ്വാധീനം വലുതാണെങ്കിൽ അവനെ ചങ്ങാതിയാക്കി അവന്റെ എതിർപ്പ് കുറയ്ക്കാം. ആദ്യത്തേത് മുതൽ അവസാനത്തേത് വരെയുള്ള സർക്കാരുകളുടെ സ്വാർത്ഥ താൽപര്യവും ഒരേ പോലെയാണ്. വലിയ സാമ്രാജ്യങ്ങളും അവർക്ക് ഇഷ്ടമുള്ള രീതിയിലാണ് ഭരിക്കപ്പെട്ടിട്ടുള്ളത്. പൊതുജനം എന്നും അവർക്ക് അപരിചിതർ ആയിരുന്നു. ഭരണകൂടത്തിന്റെ സ്വാർത്ഥ താൽപര്യത്തിനെതിരായി പ്രവർത്തിച്ചാൽ അവരുടെ

കിരീടവും തലയും വിറയ്ക്കും. എല്ലാ സർക്കാരുകളും ഒരു പോലെ തന്നെയാണ്. വ്യത്യാസം ഭരണ നിർവ്വഹണത്തിൽ മാത്രം. മികച്ചത് എന്നും മികച്ച് തന്നെ നിൽക്കുന്നു. അത് അത്മാവിനെ ഉയർത്തി പരമാധികാരം ഉപാധിയായി കാണുന്നവനെ ആശ്രയിച്ചിരിക്കുന്ന വ്യത്യാസമാണ്. പരമാധികാരത്തിന് ഒരു വിദഗ്തനുണ്ട്, എന്നാൽ അത് പൊതുവല്ല. എല്ലാ രാജ്യങ്ങളിലും ആർക്കണോ എറ്റവും വലിയ സ്താവര ജംഗമ വസ്തുക്കൾ ആജ്ഞാപിക്കാൻ കഴിയുന്നത് അവിടെ നിങ്ങൾ സർക്കാരിനെ കണ്ടെത്തും. ബാഹ്യമായ ചമത്കാരങ്ങൾ വൃത്തികേട് മറയ്ക്കുവാനാണ്. സംഗീതം, ഗാനങ്ങൾ, കൊടിതോരണങ്ങൾ, വാഹനങ്ങൾ തുടങ്ങി ബാഹ്യമായ കാരണങ്ങൾ നോക്കുന്നവർ ആണ് അവർ. പരിശീലകർ, നിയമനിർമ്മാതാക്കൾ, എഡിറ്റർമാർ, ന്യായാധിപർ തുടങ്ങിയവർ ഒഴികെ. അത്യാവശ്യമുള്ള സമയത്ത് എല്ലാവരും അവരുടെ മന:സാക്ഷിയെ നിശബ്ദമാക്കുന്നു. എന്നിട്ട് പറയുന്നു;

"നിങ്ങൾ എന്റെ ആശ്രയം എടുക്കുമ്പോൾ, നിങ്ങൾ എന്റെ വീട് എടുക്കുന്നു.

എന്റെ ജീവന്റെ നിലനിർത്തുന്ന ഭവനമാണ് നിങ്ങൾ എടുക്കുന്നത്"

ഞാൻ അംഗീകരിക്കുന്നു. തകർന്ന കപ്പലിലെ നാവീകർ കടലിൽ പൊങ്ങു തടിയിൽ കിടന്ന് വിശപ്പ് അനുഭവിക്കുകയാണെങ്കിൽ ഭക്ഷണത്തിനായി സഹ നാവീകനെ നശിപ്പിക്കും. ആവശ്യം വരുമ്പോൾ മക്കൾ മുലപ്പാലിന് പകരം അമ്മ യുടെ രക്തം കുടിക്കും. ഇത് ലോകത്തെ ഭരിക്കുന്ന ജീവിതത്തിന്റെ ആവശ്യ കതയാണ്. നമ്മൾ ആ ഇരുമ്പ് കിരീടത്തിൻ കീഴിലല്ലാത്തതിനാൽ ദൈവത്തോട് അനുഗ്രഹിക്കണമേ എന്ന് പ്രാർത്ഥിക്കുന്നു. മറ്റുള്ളവരെപ്പോലെ നമുക്ക് കഠിന മായി അദ്ധ്വാനിക്കേണ്ട ആവശ്യം വന്നിട്ടില്ല എന്നത് കൊണ്ടാണിത്. ചിലർ ആത്മാഭിമാനത്താൽ മരിക്കുന്നു. എന്നാൽ മിക്കവാറും എല്ലാവരും മികച്ച തത്വങ്ങൾ അനുസരിച്ച് പ്രവർത്തിക്കും എന്നതിൽ സംശയമില്ല. മനുഷ്യരെ സംഘടിപ്പിക്കുക, അവർ അവരുടെ സ്വതാൽപര്യങ്ങളെ സംഘടിപ്പിച്ച് യുദ്ധം ചെയ്തുകൊള്ളും. ഇതെല്ലാം തുടരുമെന്നത് വ്യക്തമാണ്, എന്നിട്ടും മനുഷ്യർ മൗലീക തത്വങ്ങളേയും, രാഷ്ട്രീയ സമ്പദ്വ്യവസ്ഥയേയും, സർക്കാരിനേയും, സാമൂഹീക വ്യവസ്ഥയേയും, വിദ്യാഭ്യാസ നയങ്ങളേയും ഏറ്റെടുത്ത് അഭിനയി ക്കുന്നു. ഈ എല്ലാ സന്ദർഭങ്ങളിലും മതത്തിനും ധാർമ്മീകതയ്ക്കും അമൂർത്ത മായ സ്വാധീനമുണ്ടെന്ന് മനുഷ്യൻ കരുതുന്നു. അവസാനം അടിസ്ഥാന

വികാരങ്ങൾ അവനെ കീഴ്പ്പെടുത്തുന്നു. സ്വന്തം നിലനിൽപ്പ് എല്ലാ ദുർബലമായ സ്വാധീനങ്ങളേയും മറികടക്കുന്നു.

ഉദ്പാദകൻ: റോബർട്ട് ഓവന്റെ വ്യവസ്ഥിതിയെപ്പറ്റി നിങ്ങളുടെ അഭിപ്രായം എന്താണ്?

രചയിതാവ്: തത്വപ്രകാരം ഞാൻ ഇതിനോടകം ഉത്തരം നൽകി കഴിഞ്ഞു. മടിയന്മാരുടെ സ്വാർത്ഥമായ താൽപര്യമാണ് ജോലി ചെയ്യരുത് എന്നുള്ളത്. നിഷ്ക്രീയർക്ക് വേല നൽകരുത് എന്നത് അദ്ധ്വാനിക്കുന്നവരുടേയും പിടിച്ചട ക്കുന്നവരുടേയും താൽപര്യമാണ്. അതിനപ്പുറം ഉത്തരവാദിത്വം ഒന്നുമില്ല. മൂല നയങ്ങളിൽ കാരണം തേടുന്നതിലൂടെ നിഷ്ക്രീയത്വം അവസാനിപ്പിക്കാൻ സാധിക്കും എന്ന് വിചാരിക്കുന്നു.

കൂടാതെ അക്ഷമനിൽ സഹനശീലം കൊണ്ടുവരാൻ കഴിയുകയും ചെയ്യും. അതേസമയം മനുഷ്യർ അവരുടെ രക്ഷിതാക്കൾ പഠിപ്പിച്ചതും സാഹചര്യത്താൽ മനസ്സിലാക്കിയതുമായ കാര്യങ്ങളാൽ രൂപപ്പെട്ടവരാണ്. നിങ്ങളുടെ മാതാപിതാ ക്കൾ ജ്ഞാനികളെല്ലങ്കിൽ അജ്ഞാനം നിങ്ങൾക്ക് ചുറ്റും നിലനിൽക്കും. അവർ അത്തരത്തിൽ അല്ലായിരുന്നു എന്ന് അവർ പറയുന്നു. നന്മ പഠിപ്പിക്കപ്പെടാത്ത മനുഷ്യരിൽ പ്രത്യാശ അവശേഷിക്കുന്നില്ല. അറിവില്ലാത്ത മാതാപിതാക്കളേയും സാഹചര്യങ്ങളേയും മറികടന്ന് അറിവ് നേടിയാൽ മാത്രമേ നമുക്ക് ഈ ദുരിത ത്തിൽ നിന്നും പുറത്ത് കടക്കാൻ കഴിയു.

ഉദ്പാദകൻ: എം. ഫുറിയറിന്റെ വ്യവസ്ഥിതിയെപ്പറ്റി നിങ്ങളുടെ അഭിപ്രായം എന്ത്?

രചയിതാവ്: അത് അമൂർത്തമായ ആശയമാണ് എന്ന് ഞാൻ കരുതുന്നില്ല. എന്ന് മാത്രമല്ല എല്ലാവർക്കും പ്രായോഗീകമല്ല. ആ തത്വങ്ങൾ തുല്യതകളെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ് എന്ന് പ്രസ്ഥാവിക്കുന്നുണ്ടെങ്കിലും, കർശന മായി അത് തുല്യതകൾക്ക് സമാനമല്ല. മിസ്റ്റർ. ഓവന്റെ വ്യവസ്ഥിതിയേക്കളും മികവുറ്റതാണ് ഇത്. എന്നിരുന്നാലും ഇതിനെ മുന്നോട്ട് നയിക്കുന്നതിന് ആധാരവും ലക്ഷ്യബോധവും വേണം. ഓവന്റെ വ്യവസ്ഥിതിയിൽ ഈ പ്രേരക ശക്തിയും ഉത്തരവാദിത്വവും ഇല്ല. മനുഷ്യന്റെ ആത്മാവിന് വ്യവസായത്തിന് വിധേയമായ കാന്തീകമായ ആകർഷണശക്തി ഉണ്ടെങ്കിൽ മാത്രമേ അതിന് സ്വാഭാവീക നിഷ്ക്രീയത്വത്തെ അകറ്റുവാൻ കഴിയുകയുള്ളു. ഭയപ്പെടുന്ന കാര്യങ്ങളിൽ നിന്നും പിന്തിരിയുകയും പ്രതീക്ഷയുള്ള കാര്യങ്ങളിൽ ആകൃഷ്ട

രാകുകയും ചെയ്ത് നമ്മൾ പ്രകൃതിയോട് യോജിക്കുന്നു. നിയമങ്ങളും, ജയിലുകളും, ആശുപത്രികളും സത്യസന്ധമായ രീതിയിൽ മനുഷ്യനെ നയിക്കാൻ ആവശ്യമാണ്.

ഉദ്പാദകൻ: ആകർഷിക്കപ്പെടുന്നതിൽ നിന്നും സ്വാർത്ഥതാൽപര്യങ്ങളാൽ മനുഷ്യർ അകന്നാലോ?

രചയിതാവ്: അങ്ങിനെയെങ്കിൽ ലോകം മുഴുവൻ വിഷാദരോഗത്താൽ ആശുപത്രിയിൽ കഴിയും എന്നാണ് ഞങ്ങൾ കരുതുന്നത്. ഫുറിയറിനും അനുയായികൾ വളരെ കൂടുതലാണ്. ക്രിസ്ത്യാനികളോടും തത്വചിന്തകരോടും മുന്നേ പറഞ്ഞിരുന്നതാണ് സർക്കാരുകൾ അനാവശ്യ സൃഷ്ടികളാണ് എന്നത്. സർക്കാരിൽ സ്വാർത്ഥ താൽപര്യക്കാർ ഉള്ളതിനാലാണ് അത് അനാവശ്യമാണ് എന്ന് പറയുന്നത്. കള്ളന്മാരും, കൊള്ളക്കാരും സ്വയം ആസ്വദിക്കുന്നതിന് വേണ്ടി മറ്റുള്ളവരെ ദുരിതം അനുഭവിക്കാൻ വിടുന്നതുപോലെയാണ് ഇത്. എന്ന് മാത്രമല്ല കരുതൽ നിയമം പറയുന്നു, മനുഷ്യന് വേണ്ടതിൽ കൂടുതൽ സമ്പാദിക്കാനും സൂക്ഷിച്ച് വച്ച് ആസ്വദിക്കുവാനും കഴിയില്ല. എല്ലാ മൃഗങ്ങളും പ്രതിരോധിക്കുകയോ തിരിച്ചാക്രമിക്കുകയോ ചെയ്യുന്ന അവസ്ഥയുണ്ട് എന്ന് ഇത് ഓർമ്മപ്പെടുത്തുന്നു. തേനീച്ചയ്ക്ക് തേൻ സുരക്ഷിതമാക്കുവാൻ കൊമ്പുള്ളതുപോലെ കാളയ്ക്കും പ്രതിരോധിക്കാൻ കൊമ്പുണ്ട്, കുതിരയ്ക്ക് ചവിട്ടുവാൻ കാലുകളും കടിക്കാൻ പല്ലുകളും ഉണ്ട്. മനുഷ്യനേയും ഈ സാഹചര്യങ്ങളിൽ നിന്നും അവന്റെ വാസനകൾ അനുസരിച്ച് ഒഴിവാക്കുക സാധ്യമല്ല.

ഉദ്പാദകൻ: എന്നാൽ അധികാരമുള്ളവർ ആയുധങ്ങളും നിയമങ്ങളും ഇല്ലാതെ ജീവിക്കുന്നു.

രചയിതാവ്: അതെ, നമ്മുടെ സർക്കാർ അവർക്ക് സംരക്ഷണം നൽകുന്നു. ഭരണാധികാരികൾ പുറമേ നിന്നുമുള്ള സംരക്ഷണത്തിൽ വിശ്വസിക്കുന്നില്ല. അറിവുള്ളവൻ സ്വയം അവന്റെ അന്തകരണത്തിലേയ്ക്ക് നോക്കുകയും സമാധാനമുള്ള സമയത്ത് യുദ്ധപരിശീലനം നടത്തുകയും ചെയ്യുന്നു. മികവ് പുലർത്തുന്ന ഒരു നവീകരണം ഉണ്ടാക്കാത്തിടത്തോളം എത്രകാലം ഒരു ഗവണ്മെന്റിന് പിടിച്ചു നിൽക്കാൻ കഴിയും എന്ന് നമുക്ക് ഉറപ്പ് പറയാനാവില്ല. അപ്പോൾ എവിടെയാണ് പ്രതിരോധവും തിരിച്ചടിയും ഉണ്ടാകുന്നത്? എന്നാൽ ഫുറിയറിന് വേണ്ടി അദ്ദേഹത്തിന്റെ വ്യാഖ്യാതാവ് സംസാരിക്കുന്നു. "ഇത് തത്വചിന്തകരുടേയും, രാഷ്ട്രീയക്കാരുടേയും, വ്യവസ്ഥിതി ഉണ്ടാക്കുന്നവരുടേയും സാമൂഹീക

ആസൂത്രണം മനുഷ്യന് ഉപയോഗപ്രദമാകും എന്ന സങ്കൽപ്പത്തിൽ ഒരുവനെ തിരഞ്ഞെടുത്ത് ഭരണം നടപ്പിലാക്കുന്നതിൽ ഉള്ള പിശകാണ്. അപൂർണ്ണരായ മനുഷ്യർക്കായി നിർമ്മിക്കപ്പെട്ട അമൂർത്തമെന്ന് കരുതിയ പലവ്യവസ്ഥിതികളും വിഡ്ഢിത്വം ആയിരുന്നു എന്ന് തെളിയിക്കപ്പെട്ടിട്ടുള്ളതാണ്. ഇത് കാൽ നഷ്ടപ്പെട്ട വ്യക്തിക്ക് ഉപയോഗിക്കാൻ മനോഹരമായ ഒരു ചെരുപ്പ് നിർമ്മിക്കുന്നത് പോലെയാണ്. അത് അവന് ഉപയോഗശൂന്യമാണ് എന്നത് ഉറപ്പാണ്. എന്നാൽ ശാസ്ത്രീയമായ രീതിയിൽ അവന് ഉപയോഗമുള്ള ഒരു യാന്ത്രീക കാൽ ഉണ്ടാക്കാവുന്നതാണ്. അപ്രകാരം മനുഷ്യൻ പ്രാകൃതമായ അവസ്ഥയിൽ നിന്നും ഉയരണം. ആദ്യം വേണ്ടത് കീഴടക്കാൻ വേണ്ട ആയുധമായ നിർബന്ധിത നിയമങ്ങളാണ്. പിന്നെ വേണ്ടത് സ്വേച്ഛാധിപത്യ നിയമങ്ങളാണ്. ശാസ്ത്രീയമായ ന്യായങ്ങൾ അവസാനം സാവധാനം പിന്തുടരാം. അപരിഷ്കൃതന് ദുർഭരണത്തിന്റെ കയ്പ്പ് അറിയും വരെയോ അല്ലെങ്കിൽ മനസ്സിന്റെ അനുചിതമായ വക്രതകളെ പരിമിതപ്പെടുത്തുന്നത് വരേയോ ജ്ഞാനിയേയോ, നന്മയേയോ അഭിനന്ദിക്കാൻ കഴിയില്ല.

ക്രൂരന്മാരെ മൃഗങ്ങളായോ അടിമകളായോ ഉപയോഗിക്കണം. ബൗദ്ധീകമായി ഉയരാൻ ചിന്തിക്കാത്ത അവൻ അദ്ധ്വാനിക്കുന്ന അടിമയാവാൻ സമ്മതം മൂളുന്നവനാണ്. അങ്ങിനെയുള്ളവർ അങ്ങിനെ തന്നെ ഇരിക്കണം. അവന്റെ കർമ്മങ്ങളിലെല്ലാം ഈശ്വരനുണ്ട്. എന്നാൽ ഫുറിയർ മസ്തിഷ്കശാസ്ത്രം സത്യമാണെന്ന് അംഗീകരിക്കുന്നില്ല. അദ്ദേഹത്തിന്റെ ആവേശം എനിക്ക് വസ്തുനിഷ്ടമായി തോന്നുന്നില്ല. അതേസമയം സ്വതന്ത്രമായ മസ്തിഷ്കശാസ്ത്രം അതിന്റെ ഇഷ്ടത്തിന് വളർന്നുകൊണ്ടിരിക്കുന്നു എന്നാണ് മനസ്സിലാക്കാവുന്നത്. മസ്തിഷ്കശാസ്ത്രം ശരിയാണെങ്കിൽ ഫുറിയറിന്റെ തത്വങ്ങൾക്ക് അടിസ്ഥാനമില്ല. ഒരുപക്ഷെ മസ്തിഷ്കശാസ്ത്രം തെറ്റാണെങ്കിൽ അദ്ദേഹത്തിന്റെ തത്വങ്ങൾ എല്ലാം അതേപടി തന്നെ നിലനിൽക്കും. പ്രകൃതി നിയമം അനുസരിച്ച് വ്യക്തിപരമായ പൂർണ്ണത അഭികാമ്യവുമല്ല, സാധ്യവുമല്ല. പൊതുവായ പൂർണ്ണത ഭാഗങ്ങളുടെ കാര്യക്ഷമതയിൽ നിന്നാണാണ് വരുന്നത്. സമൂഹത്തിന്റെ ലയം എന്നത് ഒരു സംഗീത സംവിധായകൻ എല്ലാ സംഗീത ഉപകരണങ്ങളും ചേർത്തിണക്കി സംഗീതം ഉണ്ടാക്കും പോലെ ആണ്. ഓരോ ഉപകരണ വിദ്വാന്മാരും അവരവരുടെ ഭാഗം ഭംഗിയായി ചെയ്താൽ മാത്രമേ സംഗീതത്തിന് പൂർണ്ണത കൈവരികയുള്ളു. വ്യക്തിഗതമായ നൈപുണ്യം

അന്വേഷിച്ച് ഒരു ശിൽപി മഹത്തരമായ ഒരു ശിൽപ്പം ഉണ്ടാക്കാൻ ഗ്രീസിലുള്ള വിദ്വാന്മാരെയെല്ലാം ഒരുമിപ്പിച്ചു. അതുപോലെ മനുഷ്യസ്നേഹി പൂർണ്ണതയുള്ള മനസ്സ് സൃഷ്ടിക്കുവാൻ സമൂഹത്തിലെ വ്യക്തികളെ ഒരുമിപ്പിക്കുന്നു. വ്യക്തി ഗതമായ പൂർണ്ണത സാമൂഹത്തിൽ വ്യക്തിയ്ക്ക് അയാൾ സമൂഹത്തിൽ നിന്നും തികച്ചും വ്യത്യസ്തനായ രീതിയിലും പ്രകൃതിവിരുദ്ധമായും കാണപ്പെടുന്നു. ഇത് കഴുതയെ വിപണനം ചെയ്യുന്നെങ്കിലും കഴുത കഴുതതന്നെ എന്ന പഴമൊഴി യിലൂടെ ലഭിക്കുന്ന ജ്ഞാനത്താൽ മനസ്സിലാക്കാവുന്നതാണ്.

അവയവങ്ങളുടെ കൂട്ടം ഓരോ മനസ്സിനും ചില സവിശേഷമായ കഴിവുകൾ നൽകുന്നു. എന്നിരുന്നാലും ഓരോർത്തർക്കും ചില കുറവുകൾ ഉണ്ട്. അവന്റെ താൽപര്യങ്ങളിൽ നിന്നും ലഭ്യമാകുന്ന ചില ക്രമീകരണങ്ങളാൽ അവന്റെ സുഹൃത്തുക്കളോ സമൂഹമോ പരസ്പരം നിലനിൽക്കുന്നു എന്നുമാത്രമല്ല വ്യക്തിപരമായ ദുർബലതകൾ ആരും ചൂഷണം ചെയ്യുന്നുമില്ല. അത്തരത്തി ലുള്ള വ്യവസ്ഥിതിയിൽ വ്യക്തിപരമായ കുറവുകളും നൈപുണ്യങ്ങളും ഒരുമിച്ച് സമൂഹത്തെ ഐക്യപ്പെടുത്തുന്നു. ശാസ്ത്രീയമായ രീതിയിൽ സാർവ്വത്രീകമായ സ്നേഹവും സഹാനുഭൂതിയും മുന്നേറുകയും ചെയ്യുന്നു. പരസ്പരം കൊന്ന് കച്ചവടം നടത്തുന്നവർക്കിടയിലും പരസ്പര ആശ്രയത്വത്തിൽ വളർന്നുവരുന്ന സൈനീകരെ ഞങ്ങൾ കണ്ടിട്ടുണ്ട്. അപ്രകാരം ഈശ്വരേച്ഛയാൽ തിന്മയിൽ നിന്നും നന്മയുണ്ടാകുന്നു. സ്വാർത്ഥതയിൽ നിന്നും നശിപ്പിക്കാൻ ഐക്യപ്പെ ടുന്നതിന് പകരം സ്നേഹവും ലയവും സത്യസന്ധമായ സഹകരണത്തിലൂടെ രൂപപ്പെടുന്നു.

ഉദ്പാദകൻ: എന്തുകൊണ്ട് നിലവിൽ ഗവണ്മെന്റിന് മഹത്തായതും വിപുല മായതുമായ രീതിയിൽ സ്ഥാനം പിടിച്ച ബാങ്ക് ഇല്ല?. എന്തുകൊണ്ടാണ് അത് മറ്റ് സർക്കാരുകളിലും പ്രതിഫലിക്കാത്തത്?

രചയിതാവ്: കാരണം അവിടെ പൊതുവായ ഐക്യത്തിലുതിർന്ന താൽപര്യം ഇതുവരെ ചർച്ച ചെയ്യപ്പെട്ടിട്ടില്ല. അത് ജനങ്ങളുടെ താൽപര്യത്തിന് എതിരാ യാണ് പ്രവർത്തിക്കുന്നത്. രാജാക്കന്മാർ ഭരിച്ചിരുന്ന സമയത്തും, ജനങ്ങൾ ഭരിക്കുമ്പോഴും എല്ലാം അവസ്ഥ ഒന്നുതന്നെയാണ്. നിർബന്ധിത നിയമങ്ങൾ അഴിമതിയേക്കാളും ചതിയന്മാരുടെ നയത്തേക്കാളും നമ്മുടെ രാജ്യത്ത് മികച്ച് നിൽക്കുന്നു.

ഉദ്പാദകൻ: എനിക്കറിയാം അത് വ്യാജമാണ് എങ്കിലും നിങ്ങൾ ഒറ്റയടിയ്ക്ക് ഇപ്പോഴുള്ള ജനാതിപത്യ ഭരണകൂടം തകർക്കുമോ?.

രചയിതാവ്: എന്താണ് ജനധിപത്യത്തെ പറ്റിയുള്ള നിങ്ങളുടെ ധാരണ എന്ന് എനിക്ക് നിങ്ങളോട് ചോദിക്കാൻ അവസരം തരിക.

ഉദ്പാദകൻ: ഗവണ്മെന്റ് എന്നാൽ ഓരോ നിയമം നടപ്പിലാക്കുന്നതിന് മുൻപ് പൊതുജനത്തിന് അതിനെപ്പറ്റി വോട്ടിലൂടെ അഭിപ്രായം രേഖപ്പെടുത്താൻ കഴിയുന്ന വ്യവസ്ഥിതി.

രചയിതാവ്: നിങ്ങൾ പറഞ്ഞത് ശരിയാണ്. പക്ഷെ, നമുക്ക് ഫലത്തിൽ മാടമ്പി വ്യവസ്ഥിതിയാണ് നിലവിലുള്ളത്. പ്രതിനിധികൾ അവരുടെ സ്വാധീന തയിലുള്ളവരാണ്. നിയമ നിർമ്മാതാക്കൾ അവരുടെ സമയത്തിനും അധികാര ത്തിനും അനുകൂലമായി പ്രവർത്തിക്കുന്നു. കുത്തകകൾ, ഉദ്യോഗത്തിൽ നിന്നും താത്കാലീകമായുള്ള നീക്കം ചെയ്യൽ, പ്രത്യേക അവകാശങ്ങൾ, കൂടാതെ നിയമങ്ങളും അവരുടെ താൽപര്യത്തിന് അനുസരിച്ച് ഉണ്ടാക്കുന്നു. കബളിപ്പിച്ച് കടക്കുന്നത് ഒഴിച്ചാൽ പൊതുജനത്തിന് അത് എത്തിപ്പിടിക്കുക എന്ന ചിന്ത പോലും അപ്രാപ്യമാണ്.

ഉദ്പാദകൻ: പക്ഷേ, ഞാൻ വീണ്ടും ചോദിക്കുന്നു, നിങ്ങൾ സർക്കാരിന്റെ പഴയ നിയമങ്ങൾ ഒഴിവാക്കുമോ?

(ഭരണഘടന തകർന്ന കപ്പലാണ് അത് ഒഴിവാക്കപ്പെടേണ്ടതാണ്- എഡിറ്റർ)

രചയിതാവ്: ഒരിക്കലും ഇല്ല. മുങ്ങിക്കൊണ്ടിരിക്കുന്ന കപ്പലിലുള്ളവർ സ്വയം രക്ഷപ്പെടാൻ പരിശ്രമിക്കണം. ഈ കപ്പൽ ബ്രിട്ടീഷ് പതാക ഉപേക്ഷിച്ചപ്പോൾ നമ്മൾ തിടുക്കത്തിൽ ഉണ്ടാക്കിയതാണ്. അത് അപ്പോൾ തന്നെ സംശയകരമായ ഒരു പരീക്ഷണമായിരുന്നു. നവനിർമ്മാണത്തിനുള്ള വഴി തുറക്കപ്പെട്ടപ്പോൾ രാജ്യദ്രോഹത്തിലൂടെ രാജ്യത്തെ ജനങ്ങൾക്ക് എതിരെ അവരുടെ കരങ്ങൾ പൊങ്ങി. പുതുക്കുവാനും പുതിയത് പണിയുവാനും കാരണങ്ങൾ ജനങ്ങളിൽ സ്വതന്ത്രമായി അവശേഷിച്ചു. നാം നമ്മുടെ സ്വാതന്ത്ര്യം എഴുതുവാനും, വായി ക്കുവാനും പരിമിതമായ രീതിയിൽ ചിന്തിയ്ക്കുവാനും മാത്രമായി ഉപയോ ഗിക്കുന്നു.

ഉദ്പാദകൻ: ഞങ്ങളുടെ സംവിധാനത്തെ നിങ്ങൾ മാടമ്പി സമ്പ്രദായം എന്ന് വിളിക്കുന്നു. സാധാരണക്കർക്ക് മനസ്സിലാകുന്ന ഭാഷയിൽ പറയുക.

രചയിതാവ്: സാധാരണക്കരൻ മനസ്സിലാക്കുന്നത് സർക്കാരിന്റെ മൂന്ന് രൂപങ്ങളാണ്. ജനാധിപത്യം- ജനങ്ങൾ എല്ലാ നിയമങ്ങളിലും നേരിട്ട് ഭാഗമായത്.

മാടമ്പിത്വം- അതിൽ കുറച്ച് പേർ ചേർന്ന് നിയമങ്ങൾ നിർമ്മിക്കുന്നു.

ഏകാധിപത്യം- അതിൽ ഒരുവ്യക്തി അദ്ദേഹത്തിന്റെ സന്തോഷത്തിന് വേണ്ടി നിയമങ്ങൾ നിർമ്മിക്കുകയോ റദ്ദ് ചെയ്യുകയോ ചെയ്യുന്നു. ഇപ്പോഴും പരിഹരിക്കപ്പെടാത്തതെങ്കിലും നമ്മുടെ ഭരണകൂടം മാടമ്പിത്വം ആണ്. മത്സരം പാവപ്പെട്ടവനും പണക്കാരനും തമ്മിലാണ് അതിന്റെ ഫലമായി ഒരുവശത്ത് വെറുപ്പും മറുവശത്ത് ഭീതിയും ഉണ്ടാകുന്നു. ഒരുകൂട്ടർ ശക്തമായ നിയമങ്ങൾ ആവശ്യപ്പെടുമ്പോൾ മറുകൂട്ടർ നിയമങ്ങളും സർക്കാരും മറ്റ് പ്രതിബന്ധങ്ങളും വേണ്ട എന്ന് വാദിക്കുന്നവർ. യോദ്ധാക്കൾ മിക്കവാറും വാചക കസർത്തുകാരായ നേതാക്കളും, സ്വേച്ഛാധിപതികളും അല്ലെങ്കിൽ രണ്ടും കലർന്ന മാന്യരായ ശുഭപ്രതീക്ഷകരും, അവർ പറയുന്നത് മനുഷ്യനെ അവന്റെ വഴിക്ക് വിടുക, കാര്യങ്ങൾ അതിന്റെ രീതിയ്ക്ക് നടന്നുകൊള്ളും എന്നാണ്. എന്നാൽ സ്വേച്ഛാധിപതികൾ സമൂഹത്തിലെ നിയമവാഴ്ച്ച സംബന്ധിതമായി മാത്രം സംസാരിക്കുന്നു. ആരാണോ ജയിക്കുന്നത് അവർ അധികാരം നേടുന്നു.

ഉദ്പാദകൻ: എന്തെല്ലാമാണ് സ്വതന്ത്രമായ വ്യാപാരത്തോടുള്ള നിങ്ങളുടെ എതിർപ്പുകൾ?.

രചയിതാവ്: ശുഭാപ്തി വിശ്വാസികളാകുന്നതിന് മുൻപ് ഞങ്ങൾ നിങ്ങളോട് പറഞ്ഞിട്ടുണ്ട്, ഞങ്ങൾ മനുഷ്യരുടെ സ്വഭാവങ്ങളും രീതികളും നിരീക്ഷിക്കും. മികച്ച സംഘടനകളിലൂടെ പുരോഗതിയുള്ള സംവിധാനം ഉണ്ടാക്കും. പുതിയ നിയമങ്ങൾ ഉണ്ടാക്കുമ്പോൾ പഴയത് പൊളിച്ച് കളയുന്നു. ഒരു കാക്കകൂടിനേക്കാൾ മികച്ചതല്ലെങ്കിലും നമ്മൾ എവിടെയാണ് തലചായ്ക്കേണ്ടത് എന്ന് നമുക്ക് ധാരണ ഉണ്ടായിരിക്കണം. ആവശ്യങ്ങൾ ആദ്യം പരിഗണിക്കണം. കാര്യങ്ങളുടെ സ്വഭാവത്തിന് അനുയോജ്യമായി പ്രായോഗീകരല്ലാത്ത മനുഷ്യർ എന്താണ് സാധ്യമല്ലാത്തത് എന്ന് ചോദിക്കുന്നു. സ്വാതന്ത്ര്യത്തിന് വേണ്ടിയുള്ള വന്യമായ പ്രേമത്തിൽ അവർ കൊക്കയുടെ അരികിലെ വേലിക്കെട്ടുകൾ തകർക്കുന്നു. ഞങ്ങൾ നിർദ്ദേശിക്കുന്ന ചില പ്രത്യേക നിയന്ത്രണങ്ങളും കൃത്യതയും ഇല്ലാതെ സ്വതന്ത്ര വ്യാപാരം ഒരുപക്ഷേ, സാധ്യമാവുകയില്ല.

ഉദ്പാദകൻ: ദൃഷ്ടാന്തം എന്താണ്?

(സമ്പദ്വ്യവസ്ഥ തിന്മയുടെ അടിസ്ഥാനമാണ്- എഡിറ്റർ)

രചയിതാവ്: ഒരു പുതിയ വ്യാപാര സമ്പ്രദായമോ കൈമാറ്റ നിയമമോ അവതരിപ്പിക്കണം. ഇത് വേണമെന്ന് നിങ്ങൾ ആവശ്യപ്പെടണം. നിങ്ങൾ മറ്റുള്ളവർ ചെയ്യുന്നതിന്റെ കാരണം കാണാതെ ഫലം നോക്കുക.

ഉദ്‌പാദകൻ: എന്താണ് ഇപ്പോൾ ഉള്ള സമ്പ്രദായത്തിന്റേയും കൈമാറ്റരീതിയുടേയും കുഴപ്പം?

രചയിതാവ്: വലിയ ഉദ്‌പാദകനെ സംബന്ധിച്ചിടത്തോളം ബുദ്ധിമുട്ടുകൾ വളരെ വലുതാണ്. അത്തരം ഒരു സമ്പ്രദായം സാധാരണക്കാരന് ഉണ്ടെങ്കിൽ അവർക്കും അത് ഉപയോഗിക്കേണ്ടിവരും. അവർ മുഖ്യധാരയിലേയ്ക്ക് എത്തുവാൻ ആഗ്രഹിക്കുന്നു എങ്കിൽ. നൽകപ്പെട്ടിട്ടുള്ള പണം ഒരു നിശ്ചിത കൈമാറ്റ മൂല്യമുള്ള കടലാസ്പത്രങ്ങളെ പ്രതിനിധീകരിക്കുന്നു. ബാങ്കുകൾക്കും ഖനികൾക്ക് പുറത്തും അധികമോ കുറവോ പണം ക്രയവിക്രയം ചെയ്യപ്പെടുന്നു. അതിന്റെ ഫലമായി ഡോ. ആദം സ്മിത്ത്, സായ്, റിച്ചാഡോ, മക് കുള്ളിക് തുടങ്ങിയവർ തന്ത്രപരമായി ചിന്തിക്കുന്നത്, ഏത് രാജ്യത്തിലേയും വിലനിലവാരം ആരാജ്യത്തെ ജനങ്ങളുടെ പത്രങ്ങളുടെ വിലയാണ് അല്ലെങ്കിൽ നിർമ്മാതാവിന്റേയോ ഉദ്‌പാദകന്റെയോ നേട്ടത്തേയോ കോട്ടത്തേയോ സൂചിപ്പിക്കുന്നതാണ് എന്നാണ്. ആ ചിന്ത ശരിയല്ല. ഉദാഹരണമായി;

അയർലണ്ട് ജനസാന്ദ്രത കൂടിയതും ഇടയ്ക്കിടയ്ക്ക് ക്ഷാമം നേരിടുന്നതുമായ ഒരു രാജ്യമാണ്. എന്നാൽ അമേരിക്കയിൽ ഉപയോഗശൂന്യമായതും ഫലഭൂയിഷ്ഠവുമായ അനവധി ഭൂപ്രദേശങ്ങൾ ഉണ്ട്. എന്നിട്ടും മാംസവും, വെണ്ണയും, ഉരുളക്കിഴങ്ങും അയർലാണ്ടിൽ നിന്നും നമുക്ക് ആവശ്യമുള്ളതിനേക്കാൾ കൂടുതൽ ഇറക്കുമതി ചെയ്ത് അവരെ പട്ടിണിക്കിടുന്നു. അവരുടെ വരുമാനം പുറത്തെടുത്ത് വിദേശത്ത് ചെലവഴിക്കുന്നതിനാൽ അയർലണ്ടിൽ വില കുറയുന്നു. നമ്മുടെ ബാങ്കർമാർ കടലാസുപണം അമിതമായി സൃഷ്ടിക്കുന്നത് മൂലവും അമിതമായ ഇറക്കുമതിയിലൂടേയും ആദം സ്മിത്ത്, റിച്ചാഡോ എന്നിവർ പറയും പോലെ കുറഞ്ഞ വിലയ്ക്ക് വാങ്ങി കൂടുതൽ വിലയ്ക്ക് വിറ്റ് കാര്യങ്ങളെ സ്വയം നിയന്ത്രിക്കാൻ വിടുന്നു. അതായത് പാവപ്പെട്ടവരെ പ്രവർത്തിക്കുന്ന വസ്തുക്കളായി മാത്രം പരിഗണിച്ച് മരിക്കുവാൻ വിടുന്നു. അങ്ങിനെ അവരുടെ ആകെ പ്രതീക്ഷയായ ശവക്കുഴിയിലേയ്ക്ക് അവരെ നിയന്ത്രിച്ച് നയിച്ചുകൊണ്ടിരിക്കുന്നു. അയർലാണ്ടിൽ പശുക്കൾക്കായി ഒരു ജില്ലയും കാർഷീക ഭവനങ്ങളും കശാപ്പുശാലകളും ഉണ്ട്. അവിടെ മികച്ച വിലയ്ക്ക്

ബ്രിട്ടനിലെ വിദേശ സൈനീക കരാറുകാർക്ക് ഉദ്പന്നങ്ങൾ വിൽക്കുന്നു. ഒരു കാളയെ ഉപയോഗിച്ച് അഞ്ച് മനുഷ്യർക്ക് ഉപജീവനം കഴിക്കുവാൻ സാധിക്കുമെങ്കിൽ കയറ്റുമതി ചെയ്യപ്പെടുന്ന ഓരോ മൃഗത്തിലൂടേയും ജനസാന്ദ്രതയുള്ള ഒരു രാജ്യത്തിലെ കുടുംബങ്ങളുടെ ഭക്ഷണം കൊള്ളയടിക്കുന്നതിന് തുല്യമാണ്. എന്നിട്ട് അതിയായ ജനസാന്ദ്രതയേയും, അമിതോത്പാദനത്തേയും ഭരണാധികാരികൾ പഴിചാരി രക്ഷപ്പെടുവാൻ ശ്രമിക്കുന്നു. ഈ തിന്മകൾ ഉണ്ടാകുന്നത് ഏകാധിപതിയുടെ കിരീടത്തിന് വിറവൽ ഉണ്ടാകുന്നതിനാലാണ്. അതിന്റെ അമിതമായ ഭാരത്താൽ എല്ലാ മികച്ച ഘടനകളും പിന്നിലേയ്ക്ക് ഇളകിമാറുന്നു. പണം മാത്രം ഉപയോഗിച്ചുള്ള സ്വതന്ത്രമായ വിപണത്തിലൂടെ പണപ്പെരുപ്പവും മൂല്യച്യുതിയും പണത്തിന് പണത്തോടുള്ള മൂല്യാന്തരവും ഉണ്ടാകുന്നു. എപ്പോഴെല്ലാം യന്ത്രങ്ങൾ മികവുറ്റതാക്കുന്നുവോ അല്ലെങ്കിൽ മനുഷ്യർ കൂടുതൽ അദ്ധ്വാനിക്കുന്നുവോ ഉദ്പാദനം പണത്തേക്കാൾ അധികമാകുന്നു. അത് അവരുടെ പണത്തിന്റെ മൂല്യം കൂട്ടുന്നു. അത് തീർച്ചയായും കുറയണം. ഉദ്പാദകന് അപ്പോൾ ഉദ്പാദനം തുടരാൻ കഴിയില്ല. അദ്ദേഹം നഷ്ടം നേരിടാൻ തുടങ്ങുന്നു. അപ്പോൾ അയാൾ തന്റെ സമ്പാദ്യം ഉപയോഗിക്കാൻ തുടങ്ങുന്നു. അവസാനം ദാരിദ്ര്യത്തെ നേരിടുകയും ചെയ്യുന്നു. അതുകൊണ്ട് മനുഷ്യർക്ക് മത്സരത്തെ ഒരിക്കലും നേരിടുവാൻ കഴിയില്ല.

(മുതലാളിത്വ തൊഴിലുടമകൾ ശത്രുക്കളാണ്- എഡിറ്റർ)

നിങ്ങൾ ഭാഗമായിട്ടുള്ളതും പരാതിപ്പെടുന്നതുമായ തിന്മയിൽ നിന്നുമാണ് ഇന്നത്തെ കൈമാറ്റ രീതിയുടേയും സാമ്പത്തീക വ്യവസ്ഥയുടേയും ഉദയം. അവ പ്രത്യാശയേയും വീക്ഷണത്തേയും ഭയപ്പെടുത്തുന്നു. അസാധാരണമായ ഏതെങ്കിലും മാർഗ്ഗം ഉപയോഗിച്ച് പാവപ്പെട്ടവരെ മെച്ചപ്പെടുത്തുവാനാകില്ല. യന്ത്രങ്ങൾക്ക് അവനെ അതിൽ സാഹായിക്കുവാനും ആകില്ല. യന്ത്രങ്ങൾ അവന്റെ എതിരാളികളാണ്. ഇത് അവന്റെ നെഞ്ചിനകത്ത് ഒരു ഭൂതം ഇരിക്കുന്നു എന്നപേക്കിനാവല്ല, സത്യമാണ്. അത് അവന്റെ അവയവങ്ങൾ വക്രീകരിക്കുന്നു. കണ്ണുകൾ അന്ധമാക്കുന്നു, അവന്റെ ഊർജ്ജത്തെ മരവിപ്പിക്കുന്നു. അവന്റെ കുട്ടികൾക്ക് അവന്റെ നേരെ നിന്ന് അവനെ കുറ്റപ്പെടുത്തുവാനുള്ള കാരണം ഉണ്ടാക്കുന്നു. മഴയിലും മഞ്ഞിലും അവൻ ഫാക്ടറിയിലെ കരുണയില്ലാത്ത മേൽനോട്ടക്കാരന് ശാസിക്കുവാനും രാവിലെ മുതൽ രാത്രി വരെ അതിനകത്തുള്ള പകർച്ച വ്യാധി പടർത്തുന്ന നീരാവി ശ്വസിക്കുവാനും അവരെ അയക്കുവാൻ

നിർബന്ധിതനാകുന്നു. അവിടെ കുട്ടികൾ മേൽനോട്ടക്കാരന്റെ തൊഴിയും അടിയും അവജ്ഞയും അനുഭവിച്ച് ജയിലിൽ അകപ്പെട്ടതുപോലെ ഹരിതാഭ മായ പാടങ്ങളും സന്തോഷവാന്മാരായ വഴിയാത്രീകരേയും കാണാതെ കാലം കഴിക്കുന്നു. അവരുടെ ജാലകങ്ങൾ കണ്ണുകളെ അന്ധമാക്കുന്നത് പോലെ അടയ്ക്കപ്പെട്ടിരിക്കുന്നു. പാവപ്പെട്ടവൻ വിഭാഗീയത അനുഭവിക്കുന്നു. അപേക്ഷി ക്കുകയാണെങ്കിൽ അവന്റെ ദാരിദ്ര്യത്തിനുമേൽ ശിക്ഷ നൽകുകയും ചെയ്യുന്നു. നിരാശയിൽ നിന്നും അവർ എഴുന്നേറ്റ് നിന്ന് ഒരു സൈന്യത്തെ പോലെ അവരെ ആക്രമിച്ച് കീഴ്പ്പെടുത്തുവാൻ പോന്ന ഒരു സംഘമായി മാറുന്നു. ഒരു സമാധാന ഉപാധിയെന്ന നിലയിൽ സ്വയം ഊർജ്ജം ഉൾക്കൊള്ളുന്നു. മനുഷ്യ ജീവിതം വളരെ ചെറുതാണ്. മനുഷ്യർ വൈകൃതം സംഭവിച്ചവരും വാക്കുകൾ നിഷ്ക്രീ യമായ വായുവും പോലെയാണ്. മനുഷ്യനെ മികച്ച രാഷ്ട്രീയ സമ്പദ് വ്യവസ്ഥ യേയും സർക്കാരിനേയും പറ്റി പഠിപ്പിക്കാത്തിടത്തോളം കേവലമായ ധാർമ്മികത കൊണ്ടോ മതഗ്രന്ഥങ്ങൾ കൊണ്ടോ യാതൊരു കാര്യവുമില്ല. മനുഷ്യജീവിതം ചെറുതാണ് എന്ന് ഡോ. കോമ്പെ അഭിപ്രായപ്പെട്ടത് ബ്രിട്ടണിലെ ഭൂരിഭാഗം ജനങ്ങളും അകാലമൃത്യു വരിക്കുന്നത് കഠിനമായ ജോലിഭാരത്താലും പോഷ കാഹാരക്കുറവും മൂലമായിരുന്നു എന്ന കാരണത്താൽ ആയിരുന്നു. എന്നിട്ടും അധികാരികൾ മനുഷ്യാദ്ധ്വാനത്തിന്റെ ഇരട്ടി യന്ത്രങ്ങളാൽ ഉദ്പാദിപ്പിക്കുവാൻ കഴിയും. അതുവഴി മികച്ച ജീവിത സാഹചര്യം ഉണ്ടാക്കാൻ കഴിയുകയും ചെയ്യും എന്ന് വീമ്പിളക്കിക്കൊണ്ടിരുന്നു.

ഉദ്പാദകൻ: ഇത് അവസാനത്തേതായ ഗൗരവകരമായ വാദമാണ്. ദുർമാ ർഗ്ഗികൾ മികച്ചരീതി പിന്തുടരുമെന്ന് എങ്ങിനെ തെളിയിക്കാനാകും?

രചയിതാവ്: കൈത്തറി വ്യവസായ മേഖലയിൽ യന്ത്രങ്ങൾ കണ്ടുപിടിക്കു ന്നതിന് മുൻപ് സ്കോട്ട്ലാണ്ടിൽ ഉള്ളത്രയും ധാർമ്മികരും മതവാദികളും ആയ മനുഷ്യർ മറ്റെങ്ങും ഉണ്ടായിരുന്നില്ല. ഒരു വർഷത്തിൽ 1800 കുറ്റകൃത്യങ്ങൾ മാത്രമാണ് രാജ്യത്ത് നടന്നിരുന്നത്. നെയ്ത്ത് യന്ത്രങ്ങൾ വന്നതോടെ തൊഴിലാളികൾക്ക് ഒരു ദിവസത്തിൽ 12 മുതൽ 18 മണിക്കൂറുകൾ അവരുടെ നിലനിൽപ്പിനായി പണിയെടുക്കേണ്ടതായിത്തീർന്നു. 1800-20 കാലഘട്ടത്തിൽ പുതിയ യന്ത്രങ്ങൾ ആഗമനം ചെയ്യുകയും വേതനം താഴുകയും ആവശ്യങ്ങൾ കൂടുകയും ചെയ്തു. ആഴ്ചയിൽ 18 ഷില്ലിങ്ങിൽ നിന്നും 4 ഷില്ലിങ്ങായി വേതനം താഴ്ന്നു. കുട്ടികളെ പഠിപ്പിക്കുന്നതിനും പട്ടിണി ഇല്ലാതാക്കുന്നതിനും

കുറ്റകൃത്യങ്ങൾ നടത്തേണ്ട അവസ്ഥയാണ് എന്ന് രക്ഷിതാക്കൾ പറയുന്നു. അങ്ങിനെ പ്രതിവർഷം 800 ഓളം കുറ്റകൃത്യങ്ങൾ കൂടി. ഇതാണ് ധാർമ്മീകരും മതവിശ്വാസികളുമായ മനുഷ്യർ ജീവിക്കുന്ന യൂറോപ്പിലെ അവസ്ഥ എങ്കിൽ മനുഷ്യൻ അധ:സ്ഥിതിയിലേയ്ക്ക് ചുരുങ്ങുമ്പോൾ ധാർമ്മീകതയും മതവും അവനെ പഠിപ്പിച്ചിട്ട് കാര്യമുണ്ടോ?. എല്ലാ ഭൗതീകവും ധാർമ്മീകവും മതപരവുമായ തിന്മകൾ നിലവിലെ വ്യാപാര വ്യവസ്ഥയിൽ നിന്നും കൈമാറ്റ നയങ്ങളിൽ നിന്നും ഉണ്ടായതാണ്. അത് ഈ ഗ്രന്ഥത്തിൽ നിർദ്ദേശിച്ചിട്ടുള്ള പരിധിയിലേയ്ക്ക് ചുരുക്കാനാവുന്നതല്ല.

ഉദ്പാദകൻ: എന്നിരുന്നാലും സ്വതന്ത്രവ്യാപാരം ഇംഗ്ലണ്ടിൽ നിലനിൽക്കുന്നില്ല. ധ്യാന്യനിയമങ്ങളും മുഴുവൻ ബ്രിട്ടിഷ് വ്യവസ്ഥയും വ്യാപാരവും അവർ തന്നെ നിയന്തിക്കുന്നു. കരാറുള്ള രാജ്യങ്ങളുമായി മാത്രം വ്യാപാരം ചെയ്യാൻ അവർ കടപ്പെട്ടിരിക്കുന്നു.

രചയിതാവ്: ഇത് വ്യാപാരവ്യവസ്ഥയേയോ പണത്തിന്റെ സ്വഭാവത്തേയോ മാറ്റുകയില്ല. അവരുടെ കണക്കുകൂട്ടലിൽ വ്യാപാരികൾക്ക് കുറച്ച് കൂടി പണം ഉപയോഗിക്കാം. വ്യാപാരികൾ നികുതി കൊടുക്കേണ്ടതായി വന്നാൽ അവർ അത് ഉപഭോക്താക്കളിൽ നിന്നും ഈടാക്കുന്നു. ഉദ്പാദകർ അത് യന്ത്രങ്ങളിൽ നിന്നും കണ്ടെത്തുന്നു. ജനപ്പെരുപ്പത്തെ പഴിച്ച് ബാലവേലയുടെ പ്രായം 14 മുതലാക്കി നിജപ്പെടുത്തിയിരിക്കുന്നു. ജോലിസമയം 18 മണിക്കൂർ പരമാവധി. കടലാസു പണം ഉദ്പാദിപ്പിക്കുന്നതും പിൻവലിക്കുന്നതും ഇറക്കുമതിത്തീരുവ ഇല്ലാതാക്കുന്നു. ഞങ്ങൾ നികുതി ഉയർത്തുമ്പോൾ ഇംഗ്ലണ്ട് അവരുടെ പണം കുറയ്ക്കുന്നു. ഞങ്ങളുടെ ബാങ്കുകൾ പണത്തിന്റെ ക്രയവിക്രയം കൂട്ടുമ്പോൾ മഹാന്മാരായ ഭരണകർത്താക്കൾ (കുറഞ്ഞത് അപ്രകാരം തോന്നിക്കുന്ന വഷളന്മാർ) വായിൽ വിരലിട്ട് മിണ്ടാതെ നോക്കിയിരിക്കുന്നു. ലജ്ജയിൽ നിന്നും ഇപ്പോൾ അവർ ഈ വിഷയത്തിൽ പ്രതികരിക്കാൻ ആഗ്രഹിക്കുന്നുണ്ടാകാം.

ഉദ്പാദകൻ: അമിതമായ ജനസംഖ്യയിൽ നിന്നും ഉദ്പാദകരുടെ വിലാപം ഇനിയും ഉയരില്ലേ?

രചയിതാവ്: ഇല്ല. അയർലാണ്ട് മാത്രം കേവലം തൂമ്പാപ്പണി ഉപയോഗിച്ചുള്ള കാർഷീകവൃത്തിയിലൂടെ ബ്രിട്ടണും അയർലാണ്ടിനുമുള്ള ഭക്ഷ്യവസ്തുക്കൾ വിതരണം ചെയ്യാൻ പര്യാപ്തമാണ് എന്ന് യോഗ്യരായ ജനങ്ങൾ ജഡ്ജിനോട് സമ്മതിച്ചിട്ടുണ്ട്. കൂടാതെ ഇംഗ്ലണ്ടിന് 400 ദശലക്ഷം മനുഷ്യാദ്ധ്വാനത്തിന്

സമാനമായ സാമാഗ്രികൾ ഉണ്ട്. മാത്രമല്ല, ഉയർന്ന് വരുന്ന ജനപ്പെരുപ്പത്തിനും ആവശ്യങ്ങൾക്കും അനുസരിച്ച് കുത്തകകൾക്ക് ഉദ്പാദനം വർദ്ധിപ്പിച്ച് കൊണ്ടു വരാൻ കഴിയും. കളിമൺ പാത്രവ്യവസായത്തിന് അനുയോജ്യമായ ആയിര ക്കണക്കിന് ചതുപ്പുനിലങ്ങൾ ഡോൺകാസ്റ്ററിന് സമീപത്ത് ഉണ്ട്. മുൻപ് ചെളിക്കുണ്ടായിരുന്ന ഈ പ്രദേശം ഇപ്പോൾ മനോഹരമായ പൂന്തോട്ടമാണ്. ഈ പ്രദേശത്ത് മുതൽ മുടക്കിയാൽ രണ്ട്- മൂന്ന് ശതമാനത്തിൽ കൂടുതൽ ലാഭം പ്രതീക്ഷിക്കാനാവില്ല. എന്നാൽ നിർമ്മാണ മേഖലയിൽ നിന്നും 5 മുതൽ 15നും അതിന് മേലേയ്ക്കും ലഭിക്കും. ഒരുപക്ഷേ അത് വിഷവാതകം ശ്വസിച്ചുള്ള രോഗവും, പനിയും ഉണ്ടാക്കുമെങ്കിലും.

ജോലിയില്ലാത്തവർ, ജോലിതേടുന്നവർ, ദേശീയപാതകളിൽ കിടന്ന് മരണ മടയുന്നവർ, ജോലിയ്ക്ക് വേണ്ടി മുതലാളിമാരുടെ സ്വാർത്ഥ താൽപര്യങ്ങൾ സഹിക്കുന്നവർ, എന്നാൽ ആരാണ് അവരെ മെച്ചപ്പെടുത്തുന്നതും പിന്തുണ യ്ക്കുന്നതും? ഈ രാജ്യം മറ്റ് രാജ്യങ്ങളേക്കാൾ സ്വതന്ത്രമാണെങ്കിലും ദുരാചാ രികളുടെ സ്വാർത്ഥത നിറഞ്ഞ നയങ്ങൾ സ്വതന്ത്രവ്യാപാരങ്ങളിൽ വ്യക്തമാണ്.

ഉദ്പാദകൻ: ഹാമിൽടോണിയൻ അല്ലെങ്കിൽ അമേരിക്കൻ നികുതി വ്യവസ്ഥയെപ്പറ്റി നിങ്ങളുടെ അഭിപ്രായം എന്ത്?

രചയിതാവ്: ഞാൻ പല അവസരങ്ങളിലും അത് ലേഖനങ്ങളിലൂടെ പ്രസിദ്ധ പ്പെടുത്തിയതാണ്. ചുരുക്കത്തിൽ ഉത്തരം നൽകിയാൽ ഇത് നിലവാരമില്ലാത്ത ഭരണാധികാരികളുടെ പരസ്പര വിരുദ്ധമായ നിലപാടുകളാണ്. ഇതിന് രണ്ട് ഭാഗങ്ങളുണ്ട്. ജനങ്ങൾ കുറഞ്ഞ വിലയ്ക്ക് ലഭിയ്ക്കുവാൻ ആഗ്രഹിക്കുന്ന വസ്തുക്കൾ വിദേശത്ത് നിന്നും ഇറക്കുമതി ചെയ്ത് കൂടിയ വിലയിൽ കമ്പോളത്തിൽ വിൽക്കാൻ നികുതിയിലൂടെ പ്രോത്സാഹിപ്പിക്കുക. അതിനോ ടൊപ്പം വ്യാപാരം ചെയ്യുന്നതിന് സഹായം ചെയ്യാൻ ഒരു ബാങ്കിങ്ങ് സംവിധാ നവും. എന്നാൽ കടലാസ് പണം നിർമ്മിക്കുന്നതിലൂടെ വില കുത്തനെ ഉയരാൻ കാരണമാകുന്നു. ഈ വിദേശ വസ്തുക്കളിന്മേൽ ആഭ്യന്തര ഉദ്പാദകരെ പാടെ അവഗണിക്കുന്നു. അനുഭവങ്ങളിൽ നിന്നും മനസ്സിലാക്കിയിടത്തോളം ആ വസ്തുക്കളിൽ വിലകൂടുന്നുമില്ല വർദ്ധിക്കുന്നുമില്ല. ബാങ്ക് അവരുടെ ഇഷ്ട ത്തിന് അനുസൃതമായി കടലാസ് പണം നിർമ്മിക്കുകയാണെങ്കിൽ ആഭ്യന്തര നിർമ്മാണം സംരക്ഷിക്കാം. നമുക്ക് ഒരു വർഷം ശരാശരി 15 ദശലക്ഷം ഡോളർ കടം ഉണ്ടാകുന്നു. വ്യക്തമായി വീക്ഷണം നടത്തുകയാണെങ്കിൽ രാജ്യം ഇതിന്റെ

അനന്തരഫലമായി കുഴപ്പത്തിലേയ്ക്ക് നീങ്ങുകയാണ് എന്ന് കാണാവുന്നതാണ്. അതിന്റെ സംസ്ഥാനങ്ങൾ, റയിലുകൾ, കാനാലുകൾ എന്നിവയുടെ ഓഹരികൾ നമ്മുടെ പഴയ ശത്രുവിന്റെ കൈയ്യിൽ കടപ്പെട്ടിരിക്കുന്നു.

ഉദ്പാദകൻ: എന്തുകൊണ്ടാണ് രാഷ്ട്രീയക്കാർ മേൽനോട്ടത്തിലൂടെ ഇത് തിരുത്താത്തത്?

രചയിതാവ്: യഥാർത്ഥ്യത്തിൽ ബാങ്കിങ്ങ് വ്യവസ്ഥയെ എതിർക്കുന്നത് അവരുടെ സ്വാർത്ഥതാൽപര്യത്തിന് എതിരാണ്.

ഉദ്പാദകൻ: എന്താണ് അവരെ മെച്ചപ്പെടുത്തുന്നതിന് നിങ്ങളുടെ ഭാഗത്ത് നിന്നുള്ള വാഗ്ദാനം?

(പണത്തിലുള്ള കൃത്രിമത്വവും, നിയന്ത്രണവും, സ്വതന്ത്രവ്യാപാരവും- എഡിറ്റർ)

രചയിതാവ്: ഒരു സാധാരണ രാഷ്ട്രീയക്കാരനായ അലക്സാണ്ടർ ഹാമിൽടൺ നിർദ്ദേശിച്ചിരിക്കുന്ന ഉപായങ്ങൾ അതിന്റെ എല്ലാ ഭാഗങ്ങളിലും നമ്മുടെ വ്യവസ്ഥിതി നിന്നും തികച്ചും വിപരീതമാണ്. അതേ നയത്തിലുള്ള അമേരിക്കൻ വ്യവസ്ഥിതി രാജ്യത്തെ കടക്കെണിയിലേയ്ക്ക് നയിക്കും. അതോടൊപ്പം മറ്റുള്ള രാജ്യങ്ങളേയും നമ്മോട് കടക്കാരാക്കും. നമ്മൾ പലിശ സംവിധാനം തകർക്കുകയും ബാങ്കിങ്ങ് സംവിധാനം നവീകരിക്കുകയും വേണം. മാത്രമല്ല, വസ്തുവിന്റെ യഥാർത്ഥ വിലയ്ക്ക് അനുപാതീകമായി പണത്തിന്റെ മൂല്യം നമുക്ക് ബാങ്കിലെ നിലവിലുള്ള കടപത്രങ്ങൾ പിൻവലിക്കുന്നത് മുഖേന നിയന്ത്രിക്കണം.

ഉദ്പാദകൻ: നിങ്ങൾക്കുള്ളതെല്ലാം ഒറ്റയടിക്ക് ഇല്ലാതാക്കി, രാജ്യത്തിന് തിന്മ ചെയ്ത ബാങ്കർമാർ മറ്റുള്ളവരേക്കാൾ മോശക്കാരാണോ?

രചയിതാവ്: അങ്ങിനെയല്ല. വ്യവസ്ഥിതിയിൽ നിന്നും ഉടലെടുക്കപ്പെട്ട തിന്മ അവർ മുൻകൂട്ടി കാണുകയോ മനസ്സിലാക്കുകയോ ചെയ്തിട്ടില്ല. അവർ പരിഗണിച്ചത് ഇതിനുകാരണം കച്ചവടക്കാരുടെ ആലോചനയോ ദീർഘ ദൃഷ്ടിയോ ഇല്ലാതെയുള്ള അമിതമായ വിപണനമാണ് എന്നതായിരുന്നു. സ്വതന്ത്രമായ വ്യാപാരനയം അനുസരിച്ച്, സമൂഹത്തിൽ കച്ചവടക്കാർ തന്നെ വിലയുയർത്തി വിപണനം കൂട്ടുന്നു, അമിതവിപണനം പ്രോത്സാഹിപ്പിക്കുന്നു. ഞങ്ങളുടെ സ്ഥാപനം കുറഞ്ഞ വിലയിൽ വാങ്ങി കൂടിയ വിലയിൽ വിൽക്കാൻ കച്ചവടക്കരെ പഠിപ്പിക്കുന്നു. കൂടുതൽ ആരോപണങ്ങളും പ്രത്യാരോപണങ്ങളും ആവശ്യമില്ല.

ഗവണ്മെന്റിന്റെ ശരിയായ നയങ്ങളുടേയും വ്യവസ്ഥയുടേയും അഭാവമണ് തിന്മകൾ ഉണ്ടാകുവാൻ കാരണം. സഹകരണ ശാസ്ത്രത്തിലൂടെ ആരാണോ ഇതിന് പരിഹാരം കണ്ടെത്താൻ പരിശ്രമിക്കാത്തത് അവരും തത്തുല്യമായി തെറ്റ് ചെയ്യുന്നു.

ഉദ്പാദകൻ: നമുക്ക് അറിയാത്ത ഒന്ന് നമ്മൾ എങ്ങിയാണ് കണ്ടെത്തുന്നത്?

രചയിതാവ്: നിങ്ങൾ അത് തേടുന്നു. അസംതൃപ്തരാകാൻ ഇപ്പോൾ നിങ്ങ ൾക്ക് ഒരുപാട് ഉണ്ട്, നല്ലത് കാംഷിക്കുവാനുള്ളത് സ്വയം കണ്ടെത്തുക.

ഉദ്പാദകൻ: തുടർന്ന് മുന്നോട്ട് പോകുവാൻ ഞാൻ പ്രാർത്ഥിക്കുന്നു. എന്താ ണ് നിങ്ങളുടെ മെച്ചപ്പെട്ട മാതൃക?

രചയിതാവ്: “വിശക്കുന്നവന് ഭക്ഷണം നൽകാൻ, നഗ്നന് വസ്ത്രം നൽകാ ൻ, ഭൂമിയിൽ സമാധാനം സ്ഥാപിച്ച് മനുഷ്യന് നന്മയുണ്ടാക്കാൻ” അവർ വർഷ ങ്ങളായി ക്രിസ്തുമതം പിൻതുടരുന്നു.

(ക്രിസ്തുമതവും ദൈവസേവനവും പ്രകൃതിനിയമത്തെ സ്ഥിരീകരിക്കാനേ ഉള്ളു- എഡിറ്റർ)

ഉദ്പാദകൻ: എന്തുകൊണ്ടാണ് നിങ്ങൾ ഒരിക്കലെങ്കിലും ക്രൈസ്തവമത ത്തിനായി പുറത്തേയ്ക്ക് വരാത്തത്?

രചയിതാവ്: കാരണം, എന്റെ മനസ്സിലുള്ളത് ഒരു സാധാരണ ഭരണകൂട മാണ്. അല്ലാതെ പുരോഹിത വർഗ്ഗത്തെ പരിപോഷിപ്പിക്കുന്നതിനായി ഉള്ളതല്ല. ക്രിസ്തു തന്നെ പഠിപ്പിച്ചത് അവന്റെ രാഷ്ട്രീയം ഈ ലോകത്തിന്റേതല്ല എന്ന താണ്.

ഉദ്പാദകൻ: അപ്പോൾ നിങ്ങൾ ക്രിസ്തുമതത്തെ എതിർക്കുന്നില്ലേ?

രചയിതാവ്: ഒരിക്കലുമില്ല, ക്രിസ്തുമതം ഞങ്ങൾക്ക് വലിയ സഹായമാകും എന്ന് ഞാൻ കരുതുന്നു. ശരിയായ ഒരു ഭരണകർത്താവ് ദൈവത്തിന്റെ നിയമ ങ്ങൾ പ്രകൃതിയിൽ നിന്നും വായിച്ചെടുക്കുവാൻ നിയോഗിക്കപ്പെട്ടിരിക്കുന്നു. എന്നാൽ അവൻ വിശ്വാസമില്ലാത്ത തിന്മ നിറഞ്ഞ കണ്ണുകളാൽ നിഷ്ക്രീയത യോടെ ഇരിക്കുകയും മഹാനായ പിതാവ് സർവ്വതും കണ്ട് സഹിച്ചു കൊള്ളും എന്നും കരുതുന്നു. എപ്പോൾ മഹത്തായ ശക്തിയെ ആരെങ്കിലും തരം താഴ്ത്തു ന്നുവോ അപ്പോൾ ശരിയായ ഒരു ഭരണാധികാരി പ്രത്യേക അധികാരത്തോടെ അത് ശരിയായ രീതിയിൽ ഉയർത്തിപ്പിടിക്കുവാനും എല്ലാവർക്കും സംരക്ഷണം നൽകുവാനും ഉയർന്ന് വരും.

(ഭരണകൂടത്തിന്റെ ശാസ്ത്രം- എഡിറ്റർ)

ഉദ്പാദകൻ: നിങ്ങൾ എങ്ങിനെയാണ് ഭരണശാസ്ത്രത്തിന്റെ പ്രകടനത്തിന് തുടക്കം കുറിക്കുവാൻ പോകുന്നത്?

രചയിതാവ്: ഞങ്ങൾ പരിഗണിക്കുന്നത് പ്രധാനമായും രണ്ട് കാര്യങ്ങളാണ് 1. എന്താണ് മനുഷ്യന്റെ ആവശ്യങ്ങൾ? 2. എങ്ങിനെ അവ വിതരണം നടത്താം?

ഉദ്പാദകൻ: പക്ഷെ, മനുഷ്യന്റെ ആവശ്യങ്ങൾ പ്രായത്തിനനുസരിച്ചും, സ്ഥലത്തിന് അനുസരിച്ചും, സമയത്തിന് അനുസരിച്ചും വ്യത്യസ്തപ്പെട്ടിരിക്കുന്നു.

രചയിതാവ്: ശരിയാണ്. എന്നാകിലും, നമ്മുടെ പ്രധാനപ്പെട്ട ആവശ്യങ്ങൾ ഒന്നുതന്നെയാണ്. ചെറിയ അഭിരുചികളിലുള്ള വ്യത്യാസങ്ങളിൽ ഒഴികെ, ഞങ്ങളുടെ പ്രധാന ആവശ്യം പ്രാഥമീകമാണ് അതായത്, ഭക്ഷണം, വസ്ത്രം, പാർപ്പിടം. ഇവ സുരക്ഷിതമാകുമ്പോൾ ഞങ്ങളുടെ രണ്ടാമത്തെ ആവശ്യം ജനങ്ങളുടെയും അവരുടെ സ്വത്തിന്റേയും സംരക്ഷണമാണ്. ഞങ്ങളുടെ മൂന്നാമത്തെ ആവശ്യം പൊതുവിജ്ഞാനം, പരിഷ്കരണം, വിനോദം, മഹത്വം എന്നിവയാണ്. അതുകൊണ്ട് നമ്മുടെ ശാസ്ത്രത്തിന് അടിത്തറയുണ്ട്.

( പുതിയ ഉടമ്പടി, എൻ.ആർ.എ സോവിയറ്റ് ഏകാധിപത്യത്തിന്റെ മാതൃക- എഡിറ്റർ)

ഫസ്റ്റ് ഓർഡർ ( പ്രഥമ ക്രമം)

| | |
|---|---|
| കലയുടേയും ശാസ്ത്രത്തിന്റേയും രൂപികരണം. (ഉൾപ്പെട്ടവ) | 1. കൃഷി |
| | 2. നിർമ്മാണം |
| | 3. സമ്പദ്വ്യവസ്ഥ |

സെക്കന്റ് ഓർഡർ (ദ്വിതീയ ക്രമം)

| | |
|---|---|
| കലയും സാഹിത്യവും സംരക്ഷിക്കുക | 1. നിയമം |
| | 2. യുദ്ധം |
| | 3. മരുന്നുകൾ |

തേഡ് ഓഡർ (തൃതീയ ക്രമം)

| | |
|---|---|
| കലയും ശാസ്ത്രവും സംസ്കരിക്കുക. | 1. പ്രകൃതിചരിത്രം |
| | 2. ജീവശാസ്ത്രം |
| | 3. ധർമ്മശാസ്ത്രം |

|4. സാഹിത്യം
|5. ഗണിതം
|6. ലളിത കല

പ്രഥമ ക്രമം, ഉദ്പാദനം

| | 1.ഉഷ്ണമേഖല | 2.അത്യുഷ്ണമേഖല | 3.വരണ്ട പ്രദേശം |
|---|---|---|---|
| കൃഷി | തടി | പഞ്ഞി | പഞ്ചസാര |
| | കാലിമേച്ചിൽ | നെല്ല് | സുഗന്ധവ്യഞ്ജനം |
| | ഗോതമ്പ് | ഓറഞ്ച് | കോക്കോ |
| | ചണം | അത്തി | 4.മത്സ്യമേഖല |
| | കോൺ | വൈൻ | മത്സ്യം |

നിർമ്മാണം

1. തുണി
2. ഭക്ഷ്യപദാർത്ഥങ്ങൾ
3. ലോഹങ്ങൾ, അയിരുകൾ
4. മരുന്നുകൾ, പെയിന്റ്, ചായം
5. യന്ത്ര സാമാഗ്രികൾ

സാമ്പത്തീകം

1. ബാങ്കുകൾ
2. കച്ചവടസ്ഥാപനങ്ങൾ
3. മൂല്യനിർണ്ണയ ബോർഡ്
4. നാവീകർ, കപ്പലുകൾ, തുറമുഖങ്ങൾ

ദ്വിതീയ ക്രമം (സംരക്ഷണം)

നിയമം

1.കോടതി
2. പോലീസ്
3. മദ്ധ്യസ്ഥ കോടതികൾ

യുദ്ധം

1കരസേന
2. നാവികസേന

| | | | |
|---|---|---|---|
| മരുന്നുകൾ | കേന്ദ്ര സമിതി. | ജില്ല ന: | 1 |
| | | " | 2 |
| | | " | 3 |
| | | " | 4 |

തൃതീയ ക്രമം ( സംശുദ്ധീകരണം)

പ്രകൃതിചരിത്രം :- ജീവനുള്ളവയുടേയും ജീവനില്ലാത്തവയുടേയും ഭൗതീക ഘടനയും സവിശേഷതകളും

ജീവശാസ്ത്രം :- ജീവനുള്ളവയുടെ സംഘടിതമായ വസ്തുതകളും ജൈവീകതയും

ധർമ്മശാസ്ത്രം :-

1. മനശാസ്ത്രം, യുക്തി, സർവ്വശക്തനും, എല്ലാമറിയുന്നവനും, പൂർണ്ണവാനുമായ സൃഷ്ടാവിന്റെ അസ്ഥിത്വത്തിന്റെ തെളിവുകൾ

2. മാനുഷീക ലക്ഷ്യങ്ങൾക്കായി സ്വാർത്ഥത, ധർമ്മം, യുക്തി, മതപരം

| | | |
|---|---|---|
| സാഹിത്യം:- | നവീന ഭാഷ | ഇംഗ്ലീഷ് |
| | | ഫ്രഞ്ച് |
| | | ജർമ്മൻ |
| | പുരാതന ഭാഷ | ലാറ്റിൻ |
| | | ഗ്രീക്ക് |
| | | ഹീബ്രു |

| | |
|---|---|
| ഗണിതം:- | ക്ഷേത്രഗണിതം |
| | സംഖ്യാഗണിതം |
| ലളിത സാഹിത്യം:- | ചിത്ര രചന, കവിത |
| | ശിൽപ നിർമ്മാണം |
| | സംഗീതം, നൃത്തം |

നമുക്ക് ഇവിടെ ശാസ്ത്രത്തിന്റെ ഘടനയുണ്ട്. അടുത്ത ലക്ഷ്യം അതിന് ആത്മാവും, ചലനശക്തിയും നൽകുക എന്നതാണ്. യുദ്ധാവസ്ഥയിലുള്ളതിനെ സഹകരണത്തിലും ശാന്തിയിലും ഉള്ള കലയിലേയ്ക്ക് പരിവർത്തനം ചെയ്യണം. അനുഭവം തെളിയിക്കുന്നത് പോലെ അതിന് സഹകരണത്തിന്റെ ലയമാണ് ആവശ്യം. ഓരോ വിഭാഗത്തിനും ലഭിക്കേണ്ട സ്ഥാനം ഞങ്ങൾ അടയാളപ്പെടുത്തിയിരിക്കുന്നു. കലയിലും ശാസ്ത്രത്തിലും ഞങ്ങളുടെ സ്ഥാനവും അത് തന്ത്രപരമായി എവിടെ എങ്ങിനെ നടപ്പിലാക്കണമെന്നതും ഞങ്ങൾക്ക് തെളിയിക്കേണ്ടതുണ്ട്. പരസ്പരമുള്ള നേട്ടങ്ങൾക്കായി കലയും ശാസ്ത്രവും തമ്മിൽ സഹകരിപ്പിക്കുകയാണ് ആദ്യം നടപ്പിലാക്കേണ്ടത്.

ഭരണകൂടത്തെ മനസ്സിലാക്കുന്നതിന് വേണ്ടി ജനങ്ങൾ ആദ്യം മൗലീക തത്വങ്ങളിൽ നിന്നും ആരംഭിക്കണം. അത് സൈനീകൻ സഹായഗ്രന്ഥങ്ങളിൽ നിന്നും തുടങ്ങി മറ്റുള്ളവരെ പരിശീലിപ്പിക്കാൻ പ്രാപ്തമാകും പോലെ ആവണം. അപ്രകാരം അവൻ അവന്റെ ബിരുദങ്ങളിൽ മുന്നേറണം. മനുഷ്യമനസ്സിന്റെ സവിശേഷതകൾ അനുസരിച്ച് ശാസ്ത്രവും കലയും പഠിക്കണം. കഴിവുള്ളവർ വളരെ വേഗം കാര്യങ്ങൾ പഠിക്കും എന്നത് ഒരു സത്യമാണ്. പക്ഷെ ഞങ്ങൾ വാഗ്ദാനം ചെയ്യുന്ന ക്രമം സുരക്ഷിതമായതാണ്. നാവീകൻ തന്റെ കാബിനിലേയ്ക്ക് ഹോസ് ഹോളിലൂടെയാണ് കടക്കേണ്ടത് അല്ലാതെ ജനാലയിലൂടെ അല്ല. അങ്ങിനെയല്ല എങ്കിൽ തീരനിവാസികളുടെ കാഴ്ചപ്പാടിൽ അവർ രാഷ്ട്രീയ നേതാക്കളെപ്പോലെ പരിഹാസ്യരായിത്തീരും. ഭൂരിഭാഗം ആളുകളാൽ തിരഞ്ഞെടുക്കപ്പെട്ട് ജനങ്ങളെ ശാസ്ത്രക്രീയ വിദഗ്തരും, വൈദ്യന്മാരും, തത്വചിന്തകന്മാരും, സാഹിത്യകാരന്മാരും, ദിവ്യന്മാരും ആക്കിമാറ്റുന്നത് രാഷ്ട്രീയ നേതാക്കളെ തിരഞ്ഞെടുക്കുന്നതിനേക്കാൾ മണ്ടത്തരമല്ല. എല്ലാ ഒന്നോ രണ്ടോ വർഷം കൂടുമ്പോഴും തിരഞ്ഞെടുപ്പ് നടത്തി തൊപ്പി നിർമ്മിക്കുന്നവനെ ചെരുപ്പുണ്ടാക്കാനും, ചെരുപ്പുണ്ടാക്കുന്നവനെ തയ്യൽക്കാരനും, തയ്യൽക്കാരനെ അഭിഭാഷകനും, അഭിഭാഷകനെ നാവികനും, നാവികനെ പുരോഹിതന്മാരും പുരോഹിതന്മാരെ സൈനീകരും, സൈനീകരെ കച്ചവടക്കാരും ആക്കിയാൽ എന്തായിരിക്കും കലയുടേയും ശാസ്ത്രത്തിന്റെയും അവസ്ഥ?

ഉദ്പാദകൻ: ഞങ്ങൾ പ്രാകൃതമായതിനെ പിന്തിരിപ്പിക്കുന്നു.

രചയിതാവ്: ശരിയായ രീതിയിൽ അല്ലാത്ത ഒന്നിനേയും നമുക്ക് പിന്തുടരാൻ കഴിയില്ല.

ഉദ്പാദകൻ: പക്ഷെ, നിങ്ങളുടെ സമ്പ്രദായം നടപ്പിലില്ല. എങ്ങിനെയാണ് ഇത് തുടങ്ങുക? പ്രായോഗികരായ നിർദ്ദേശകരെ നിങ്ങൾ എവിടെ കണ്ടെത്തും?

രചയിതാവ്: ആദ്യഘട്ടങ്ങൾ വളരെ ബുദ്ധിമുട്ടേറിയതാണ്. വിഭജിക്കുകയും ഉപവിഭാഗങ്ങളെ ഉണ്ടാക്കുകയും ചെയ്ത് കടമ നൽകിയാൽ അത് ലളിതമാകും. സൈന്യത്തിലെ രീതികൾ പോലെ ബിരുദത്തിന് അനുസൃതമായി ഊർജ്ജസ്വല രായവരെ വാർത്തെടുത്താൽ തോൽവി സാദ്ധ്യത വളരെ കുറവാണ്. അധീന തയും  കടമകളും ഒറ്റനോട്ടത്തിൽ എന്നപോലെ ഞാൻ ചിത്രീകരിക്കാം. ഇതുവഴി താഴ്ന്ന ഉദ്ദ്യോഗസ്ഥരിൽ നിന്നും ഉയർന്ന ഉദ്ദ്യോഗസ്ഥരിലേയ്ക്ക് ഉത്തരവാദിത്വം കൂടുന്നു. ഉയർന്നവർ അവരുടെ മുകളിലുള്ളവരോട് ഉത്തരവാദിത്വപ്പെട്ടിരിക്കും. ആരെങ്കിലും ഭരണകൂടത്തിൽ എവിടെയെങ്കിലും തെറ്റ് കണ്ടെത്തും വരെ നമ്മൾ ഇത് തുടരും. തെറ്റുകൾക്കുള്ള പരിഹാരം ഉത്തരവാദിത്വപ്പെട്ട ഉദ്ദ്യോഗസ്ഥൻ കണ്ടെത്തണം.

ഉദ്പാദകൻ: ആരോടാണ് ഉദ്ദ്യോഗസ്ഥർ ഉത്തരവാദിത്വപ്പെട്ടിരിക്കുന്നത്? ഉയർന്ന ഉദ്ദ്യോഗസ്ഥർ ഇത് മുന്നേ ഗ്രഹിക്കേണ്ടതല്ലേ?

രചയിതാവ്: കഷ്ടത അനുഭവിക്കുന്ന ആളുകളോട്.

ഉദ്പാദകൻ: ആരാണ് ചോദ്യം ഉന്നയിക്കുന്നത്?

രചയിതാവ്: തെറ്റ് തിരുത്തുന്നത് കോടതി.

ഉദ്പാദകൻ: എങ്ങിനെയാണ് ഈ കോടതികൾ സ്ഥാപിക്കുക?

രചയിതാവ്: ഗ്രാൻഡ് മാർഷൽ രണ്ടോ, മൂന്നോ, നാലോ വർഷങ്ങൾക്ക് ശേഷം വിരമിക്കുന്നതോടെ അദ്ദേഹം ജഡ്ജിയായി തീരും. അസാന്മാർഗ്ഗീകത യോ, ബുദ്ധിഭ്രമമോ, ദൗർബല്യമോ അദ്ദേഹത്തിൽ കാണപ്പെടാത്തിടത്തോളം അദ്ദേഹം പ്രസ്തുത സ്ഥാനത്ത് തുടരും.  മുഖ്യകമാന്റിംഗ് ഉദ്ദ്യോഗസ്ഥൻ ഗ്രാൻഡ് മാർഷൽ വിരമിച്ച ഒഴിവിലേയ്ക്ക് അധികാരമേൽക്കുകയും ചെയ്യും.

ഉദ്പാദകൻ: ആരാണ് ഈ അവസ്ഥ തീരുമാനിക്കുന്നത്?

രചയിതാവ്: ജനങ്ങൾ അദ്ദേഹത്തിന്റെ കൂട്ടാളികളോടൊപ്പം അദ്ദേഹത്തിനെ തിരെ ആരോപണം ഉന്നയിക്കുകയും, ആരോപകർ സമൂഹത്തിൽ ബഹുമാനീയ സ്ഥാനത്തുള്ള 24 പേർ തികയുമ്പോൾ അവർ അദ്ദേഹത്തെ വിചാരണ ചെയ്യു കയും ചെയ്യും.

ഉദ്പാദകൻ: അവർ പക്ഷപാതപരമായി ന്യായികരിക്കുകയില്ല എന്നതിന് എന്താണ് ഉറപ്പുള്ളത്?

രചയിതാവ്: അവർ ബഹുമാനം നേടിയിരിക്കുന്നത് അവരുടെ സ്വാഭാവീക ബോധം കൊണ്ടും, ബുദ്ധിമുട്ടുകൾ കുറയ്ക്കുവാനുള്ള അവരുടെ ആഗ്രഹ ത്താലും, ക്രമത്തെ നിലനിർത്തുവാനും വേണ്ടിയാണ്. ഈ ബഹുമാനമാണ് അവരുടെ പരിഗണന.

ഉദ്പാദകൻ: ഉദ്ദ്യോഗസ്ഥരുടെ പൊതുവായ കടമ എന്തായിരിക്കും?

രചയിതാവ്: സ്വന്തം സവിശേഷമായ കടമകൾ ചെയ്യുകയും അവർക്ക് കീഴിലുള്ളവർ കൃത്യമായി കടമകൾ ചെയ്യുന്നുണ്ടോ എന്ന് നിരീക്ഷിക്കലും.

ഉദ്പാദകൻ: ഓരോ ശ്രേണിയിലുമുള്ള ഉദ്ദ്യോഗസ്ഥരുടെ സവിശേഷമായ കടമകൾ എന്തെല്ലാമായിരിക്കും?

രചയിതാവ്: അത് അനവധിയും മനുഷ്യരുടെ ആവശ്യങ്ങൾക്ക് അനുസരിച്ച് വ്യത്യസ്തവും ആയിരിക്കും. അത്യാവശ്യ സാധനങ്ങൾ വിതരണം ചെയ്യുവാനും അത് കൃത്യമായി നടക്കുന്നുണ്ടോ എന്ന് നിരീക്ഷിക്കുവാനും ഉദ്ദ്യോഗസ്ഥർ ഉണ്ടായിരിക്കും.

ഉദ്പാദകൻ: സൈനീകർ ബാദ്ധ്യസ്ഥരായിരിക്കുന്നത് പോലെ ദിവസവും നിശ്ചിത സമയം ജോലി ചെയ്യാൻ ജനങ്ങളും കർശനമായി ഉദ്ദ്യോഗസ്ഥരോട് കടപ്പെട്ടിരിക്കുന്നുവോ?

രചയിതാവ്: കരുതൽ അല്ലാതെ അവർക്ക് മറ്റ് തടസ്സങ്ങൾ ഒന്നുംതന്നെ ഉണ്ടാവുകയില്ല. കൂടുതൽ അദ്ധ്വാനിക്കുന്നവൻ കൂടുതൽ സമ്പാദിക്കും, കുറവ് അദ്ധ്വാനിക്കുന്നവൻ കുറച്ചും. ഉദ്ദ്യോഗസ്ഥർ ജനങ്ങളുടെ ക്രമവിധാനം മാത്രം കണക്കുകൂട്ടുന്നു. ഉദ്പാദനത്തിൽ അദ്ധ്വാനിക്കുന്നവരും അലസരും ശരാശരി എത്രയുണ്ട് എന്ന് അവർ മനസ്സിലാക്കുന്നു. ഉയർന്ന ഉദ്ദ്യോഗസ്ഥർ അവരുടെ മേധാവികളുടെ ആജ്ഞ പ്രകാരം ജോലിയ്ക്ക് ആവശ്യമായ ആളുകളെ വിതര ണം ചെയ്യുന്നു. അവർ പ്രസ്തുത മേഖലകളിൽ കലയിലും ശാസ്ത്രത്തിലും പ്രാവീണ്യം നേടിയവർ ആയിരിക്കും.

ഉദ്പാദകൻ: നിയമനങ്ങൾ നടത്തേണ്ടത് ആരുടെ കടമയാണ്?

(ഗ്രാൻഡ് മാർഷൽ മേധാവി- എഡിറ്റർ)

രചയിതാവ്: ഗ്രാൻഡ് മാർഷൽ

ഉദ്പാദകൻ: നിയമിക്കപ്പെടുന്നവരുടെ യോഗ്യത ആരുടെ ഉത്തരവാദിത്വ മാണ്?

രചയിതാവ്: ഭിഷഗ്വരന്മാർ, തത്വചിന്തകർ, കർഷകർ, യന്ത്രവിദഗ്തർ എന്നിവരുടെ കോടതി നിയമനങ്ങൾ ഗ്രാൻഡ് മാർഷൽ നടത്തുന്നതും അദ്ദേഹത്തിന്റെ ഉത്തരവാദിത്വത്തിൽ പെട്ടതുമാണ്.

ഉദ്പാദകൻ: നിയമനത്തിൽ പൗരനെ നിങ്ങളുടെ തീരുമാനത്തിന് വഴങ്ങാൻ നിർബന്ധിക്കുമോ?

രചയിതാവ്: ഒരിക്കലും ഇല്ല, സദ്ഗുണസമ്പന്നരായ ഏതൊരു വ്യക്തിക്കും അവരുടെ അഭിരുചിക്ക് അനുസൃതമായ ജോലി ലഭിക്കുന്നത് വരെ പരിശ്രമിക്കാവുന്നതാണ്.

ഉദ്പാദകൻ: ഇത് ആശയക്കുഴപ്പം സൃഷ്ടിക്കുകയില്ലേ?

രചയിതാവ്: ഒരിക്കലും ഇല്ല, കുറച്ച് പേർ പുതിയ ജോലിയുടെ വൈഷമ്യങ്ങൾക്ക് വിധേയരാകാൻ ആഗ്രഹിക്കുന്നു. അത് അവരുടെ കൈകൾക്ക് ഇണങ്ങിയാൽ അവർ അവരുടെ സ്ഥായിയായതും ഉറച്ചതുമായ ലക്ഷ്യത്തിൽ അഭിമാനികളായിത്തീരുന്നു. ഏതൊരു മഹത്തായ രൂപകൽപ്പനയിലും ഉറച്ച മനസ്സാണ് അടിസ്ഥാനമായിരിക്കുന്നത്.

ഉദ്പാദകൻ: മനുഷ്യരെ നിയന്ത്രിക്കുന്നതും, ചില ജോലികളിൽ അവരെ ബന്ധിതരാവാൻ സമ്മർദ്ധം ഏർപ്പെടുത്തുന്നതും ഭരണകൂടത്തിന് കളങ്കമല്ലേ?

രചയിതാവ്: ഇപ്പോഴുള്ളത് പോലെ ശരിയായ രീതിയിൽ വിഭജിതമല്ലാത്ത ജോലികൾ മനുഷ്യർ അധികം കാലം ചെയ്യേണ്ടതില്ല. ഇപ്പോൾ മുതലാളിവർഗ്ഗം എല്ലാ ഫലങ്ങളും കൊയ്യുന്നു. ബഹുഭൂരിപക്ഷമുള്ള അസംഘടിത തൊഴിലാളി വർഗ്ഗം ഒന്നും സമ്പാദിക്കുന്നുമില്ല. കായിക വിദഗ്തരും, സൈനീക പരിശീലനം നൽകുന്നവരും വേല ചെയ്ത് ക്ഷയിച്ച ഉദ്പാദകരും, നിർമ്മാതാക്കളും സംഗീതം, നൃത്തം, കളികൾ എന്നിവ ഉചിതമായ സമയത്തും കാലത്തും ചെയ്ത് ശരീരത്തിന്റേയും മനസ്സിന്റേയും രോഗം അകറ്റണം. അതേസമയം ഓരോ മനുഷ്യനും ശാസ്ത്രത്തിന്റേയോ, വാണിജ്യത്തിന്റേയോ ഒരു ഭാഗത്തിൽ പ്രാവീണ്യം നേടി സ്വയം പര്യാപ്തരാകണം. ഓരോർത്തർക്കും അവൻ ഒരുകാലം ആശ്രയിച്ചിരുന്നിടത്ത് ഉചിതമായ സ്ഥാനം ഉണ്ടാകണം, താൻ സമൂഹത്തിന് ഉപയോഗമുള്ളവനായിരുന്നു എന്ന് സ്വയം അറിയുകയും വേണം.

(ഒരു നിയന്ത്രിത സമ്പദ്വ്യവസ്ഥ- എഡിറ്റർ)

ഉദ്പാദകൻ: ക്രമം ഉണ്ടാക്കുന്നതിൽ മാർഷലിന്റെ കടമ എന്താണ്?

രചയിതാവ്: ഉദ്പാദനത്തിന്റേയും അദ്ദേഹത്തിന്റെ കീഴെയുള്ള വകുപ്പുകളിൽ അവശ്യമായ അളവിൽ നിർമ്മാണം നടത്തുന്നതിന്റേയും കണക്കെടുത്ത് ലഭ്യതയും കുറവും ഗ്രാൻഡ് മാർഷലിനെ അറിയിക്കുകയാണ് മാർഷലിന്റെ കർത്തവ്യം.

ഉദ്പാദകൻ: എപ്രകാരമാണ് അദ്ദേഹം ലഭ്യതയും കുറവും കണ്ടെത്തുന്നത്?

രചയിതാവ്: ആവശ്യകതയുടേയും വിതരണത്തിന്റേയും കണക്കുകൾ ഓരോ നിരയിലുമുള്ള കച്ചവടക്കാർ അവർ കാണുന്നത് അനുസരിച്ച് അദ്ദേഹത്തെ അറിയിക്കും.

ഉദ്പാദകൻ: കൃഷി, നിർമ്മണമേഖല, സാമ്പത്തീകം എന്നിവ ഈ ക്രമത്തിന്റെ കീഴിൽ ആണെന്ന് ഞാൻ മനസ്സിലാക്കുന്നു. എന്താണ് കാർഷീക വകുപ്പ് മാർഷലിന്റെ ചുമതല?

രചയിതാവ്: അദ്ദേഹത്തിന്റെ കീഴിൽ നാല് മേഖലകൾ ഉണ്ടായിരിക്കണം. അല്ലെങ്കിൽ വിദേശ വാണിജ്യം കുറവ് വരുത്തണം.

ഉദ്പാദകൻ: നാല് മേഖലകൾ ഏതാണ്?

രചയിതാവ്: മിതോഷ്ണ, ഉഷ്ണ, അത്യുഷ്ണ, ജല മേഖലകൾ.

ഉദ്പാദകൻ: എന്തുകൊണ്ട് അവ അപ്രകാരം തിരിച്ചിരിക്കുന്നു?

രചയിതാവ്: ഈ മേഖലകളിലെ ഉദ്പന്നങ്ങൾക്ക് വ്യത്യസ്തപരമായ വിളവെടുപ്പ് രീതികൾ ആവശ്യമാണ്. അതിനുപരിയായി അവ സമുചിതമായി വ്യത്യസ്ത മനസ്സുകൾക്ക് വിധേയവുമാണ്.

ഉദ്പാദകൻ: ഓരോ പ്രദേശത്തിന്റേയും വ്യത്യസ്ത ഉദ്പന്നങ്ങൾ ആണോ അവ?

രചയിതാവ്: അതെ, സ്വാഭാവീകമായ വിളയുടെ വിജയത്തിന് അവയ്ക്ക് അനുയോജ്യമായ മണ്ണ് ആവശ്യമാണ്. ഉദാഹരണമായി, ശ്വേത, ഹരിത വിളകൾ മാറ്റം വരുത്തുന്നതിലൂടെ മണ്ണിന്റെ ഫലഭൂയിഷ്ടി നിലനിർത്താം.

ഉദ്പാദകൻ: ശ്വേത, ഹരിത വിളകൾ എന്നതുകൊണ്ട് നിങ്ങൾ എന്താണ് അർത്ഥമാക്കുന്നത്?

രചയിതാവ്: ഇത് കാർഷീക ശാസ്ത്രത്തിൽ ധാന്യങ്ങളേയും, കാണ്ഡങ്ങളേയും സൂചിപ്പിക്കുവാൻ ഉപയോഗിക്കുന്ന സാങ്കേതീക പദങ്ങളാണ്. ഇതുവഴി തരിശുനിലങ്ങൾ ഇല്ലാതാക്കുകയും വ്യവസ്ഥയിൽ സൂചിപ്പിച്ചത് പോലെ മണ്ണിന്റെ ഫലഭൂയ്ഷ്ടി വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ശ്വേതം ധാന്യങ്ങളേയും ഹരിതം

ബീറ്ററൂട്ട്, കാരറ്റ്, ഉരുളക്കിഴങ്ങ്, മുള്ളങ്കി തുടങ്ങിയവയേയും സൂചിപ്പിക്കുന്നു. പ്രസ്തുത മേഖലകളിലെ ഉദ്യോഗസ്ഥർ വിലകളുടെ പതിവായ കാര്യങ്ങളിൽ അവരുടെ ഉന്നത ഉദ്യോഗസ്ഥരോട് ഉത്തരവാദിത്വപ്പെട്ടിരിക്കുന്നു.

ഉദ്പാദകൻ: നിലവിലുള്ളതുപോലെ എല്ലാവിഭാഗങ്ങളേയും വ്യക്തീഗതമായി വിഭജിക്കേണ്ടതുണ്ടോ?

രചയിതാവ്: ഇല്ല, പുരുഷന്മാർ ഒരുമിച്ച് വലിയ കമ്പനികളിൽ ജോലി ചെയ്യണം. അവന് ആ സ്ഥാനം നിലനിർത്താൻ കഴിയുമെങ്കിൽ അവരുടെ ജോലി സമയം രേഖപ്പെടുത്തി വയ്ക്കണം. അല്ലെങ്കിൽ ഒരു ദിവസത്തെ മാന്യമായ ശമ്പളം കൊടുക്കണം.

ഉദ്പാദകൻ: ശരാശരി ക്ഷമത ഇല്ലെങ്കിൽ എന്തുചെയ്യും?

രചയിതാവ്: അവൻ മറ്റേതെങ്കിലും തൊഴിൽ തിരഞ്ഞെടുക്കണം. അല്ലെങ്കിൽ താഴെയുള്ളവരുടെ കൂടെ ജോലി ചെയ്ത് തൃപ്തിപ്പെടണം. എന്നുമാത്രമല്ല, ഒരു ദിവസത്തിൽ ജോലി ചെയ്ത സമയത്തെ കൂലി മാത്രം എടുക്കുക.

ഉദ്പാദകൻ: ഒരു മനുഷ്യന് രണ്ട് പേരുടെ ജോലി ചെയ്യാനുള്ള ക്ഷമത ഉണ്ടെങ്കിൽ എന്ത് ചെയ്യും?

രചയിതാവ്: അവന് അതിനനുസരിച്ചുള്ള പ്രശംസാപത്രങ്ങൾ ലഭിക്കും.

ഉദ്പാദകൻ: ഒരു ദിവസത്തെ നീതിപൂർവ്വമായ അദ്ധ്വാനം കണക്കാക്കുവാൻ പ്രയാസമല്ലേ?

രചയിതാവ്: ഒരുതരത്തിലും അല്ല, മിക്കവാറും എല്ലാ തൊഴിലുകളിലും ഇത് നേരത്തെ തന്നെ സ്ഥാപിതമാണ്.

ഉദ്പാദകൻ: മണ്ണിൽ വിളയിക്കുന്നവ എന്ത് ചെയ്യണം?

രചയിതാവ്: അവ സാമൂഹീക സംഭരണശാലകളിലോ ധാന്യശാലകളിലോ സംഭരിക്കണം.

ഉദ്പാദകൻ: അപ്പോൾ നിർമ്മാതാക്കൾക്ക് അതിന്റെ അദ്ധ്വാനഫലം എങ്ങിനെയാണ് ലഭിക്കുക?

രചയിതാവ്: ഈ ചോദ്യത്തിന്റെ ഉത്തരം സാമ്പത്തീക വ്യവസ്ഥയും കൈമാറ്റ വ്യവസ്ഥയും നൽകും.

ഉദ്പാദകൻ: കൃഷിക്കാരുടെ കീഴിലുള്ള ജോലികളായ വൈൻ നിർമ്മാണം, വിനാഗിരി നിർമ്മാണം, പഞ്ചസാര നിർമ്മാണം, പരുത്തി നൂൽ വ്യവസായം എന്നിവ കർഷകരിൽ നിന്നും വിഭജിച്ച് വേർപ്പെടുത്തുമോ?

രചയിതാവ്: എല്ലാ തൊഴിലുകളും നേട്ടങ്ങൾക്ക് അനുസരിച്ച് വിഭജിക്കും, അല്ലെങ്കിൽ ഇല്ല.

ഉദ്പാദകൻ: കാർഷീക മാർഷലിന്റെ മറ്റ് ചുമതലകൾ എന്തൊക്കെയാണ്?

രചയിതാവ്: അദ്ദേഹം കാലാവസ്ഥ വ്യതിയാനങ്ങൾ നിരീക്ഷിക്കണം. വരൾച്ച, ശൈത്യം, വിളനശിപ്പിക്കുന്ന പുഴുക്കൾ തുടങ്ങിയവയ്ക്ക് എതിരെ മുന്നറിയിപ്പ് നൽകുക. ഉദാഹരണത്തിന് ശൈത്യകാലത്ത് ധാന്യങ്ങൾ മരവിച്ച് പോകും, അതിനാൽ ധാന്യങ്ങൾ, ഉരുളക്കിഴങ്ങ്, ഇൻഡ്യൻ ചോളം, ബക്ക് ഗോതമ്പ് എന്നിവയ്ക്ക് വസന്തകാലം ശുപാർശ ചെയ്യണം. അദ്ദേഹം കാർഷീകവൃത്തിക്ക് അനുയോജ്യമായ കാലം പ്രസിദ്ധീകരിക്കുകയോ അത്തരം പ്രസിദ്ധീകരണങ്ങൾ നിരീക്ഷിക്കുകയോ ചെയ്യണം.

ഉദ്പാദകൻ: നിർമ്മാണ വകുപ്പ് മാർഷലിന്റെ കടമകൾ എന്തൊക്കെ?

രചയിതാവ്: അദ്ദേഹം മനുഷ്യരെ പൊതുവായി അഞ്ച് വിഭാഗങ്ങളായി തരംതിരിക്കും. ചിത്രം അനുസരിച്ച് 1.കാലാവസ്ഥ വ്യതിയാനം പ്രതിരോധിക്കുന്ന നിർമ്മാതാക്കൾ 2.എല്ലാവിധ ഭക്ഷണ പദാർത്ഥ നിർമ്മാതാക്കൾ 3. ലോഹങ്ങളും ധാതുക്കളും നിർമ്മിക്കുന്നവർ 4. രാസപദാർത്ഥങ്ങൾ നിർമ്മിക്കുന്നവർ 5. യന്ത്ര നിർമ്മാതാക്കൾ.

ഇവയെല്ലം ചിത്രരൂപത്തിലും, ബാനറുകളായും നിർമ്മിച്ച് ജനങ്ങൾക്ക് ഇടയിൽ അവർക്ക് ഉണ്ടാകാവുന്ന നേട്ടത്തെ കാണിച്ച് പ്രബോധനം നടത്തും. ഇവയെല്ലം മനുഷ്യന്റെ മഹത്വത്തിനായി ആഗോളകരമായി സ്വീകരിക്കണം. ചാർട്ടിൽ നിന്നും അതാത് വകുപ്പ് ഉദ്യോഗസ്ഥരുടെ കർത്തവ്യങ്ങൾ വ്യക്തമായി മനസ്സിലാക്കാൻ കഴിയും.

ഉദ്പാദകൻ: സാമ്പത്തീക വിഭാഗം മാർഷലിന്റെ കടമ എന്താണ്?

രചയിതാവ്: അദ്ദേഹത്തിന് കീഴിൽ ചിത്രത്തിൽ ദർശിക്കവുന്നത് പോലെ മൂല്യനിർണ്ണയ വകുപ്പ്, കടകൾ, തുറമുഖങ്ങൾ, കൈമാറ്റ വകുപ്പ് തുടങ്ങിയവ ഉൾപ്പെടും. നിലവിലുള്ള വാണിജ്യ സമ്പ്രദായത്തിന്റേയും കൈമാറ്റവ്യവസ്ഥയുടേയും അസംഖ്യമായ തിന്മകൾ ഇല്ലായ്മ ചെയ്യുവാനാണ് ഇത്. അവ ഇനി പറയുന്നു.

എവിടെയെങ്കിലും വാണിജ്യവസ്തുക്കൾ നിർമ്മിക്കുകയാണെങ്കിൽ അത് അവർ മൂല്യനിർണ്ണയ വകുപ്പിൽ കൊണ്ട് വരണം. വകുപ്പ് ഉദ്യോഗസ്ഥരാണ് അതിന്റെ മൂല്യം തീരുമാനിക്കുന്നത്. മൂല്യ നിർണ്ണയം തികച്ചും സുതാര്യമായി

രിക്കും അല്ലാതെ പേപ്പർ അടിസ്ഥാനമാക്കിയോ, സ്വത്ത് അടിസ്ഥാനമാക്കിയോ, ഭൂമി അടിസ്ഥാനമാക്കിയോ, സംശയത്തിന്റെ നിഴലിലോ ആയിരിക്കില്ല.

ഉദ്പാദകൻ: എന്താണ് സുതാര്യമായ മൂല്യനിർണ്ണയം കൊണ്ട് നിങ്ങൾ ഉദ്ദേശിക്കുന്നത്?

രചയിതാവ്: നിലവിൽ എല്ലാ പണമൂല്യവും വസ്തുക്കളിലോ സ്വത്തിലോ അടിസ്ഥാനപ്പെടുത്തി പരോക്ഷമായാണ് തീരുമാനിക്കുന്നത്. പരോക്ഷം എന്നാൽ വിലപിടിപ്പുള്ള ലോഹങ്ങൾക്ക് നിയശ്ചിത മൂല്യം നിർണ്ണയിച്ചിരിക്കുന്നു. മറ്റ് വസ്തുക്കൾ അതിന്റെ അടിസ്ഥാനത്തിൽ വില നിർണ്ണയിക്കുന്നു. എന്നാൽ ഈ വസ്തുക്കളുടെ മൂല്യനിർണ്ണയം വിലപിടിപ്പുള്ള ലോഹങ്ങളുടെ സാന്നിദ്ധ്യ മില്ലാതെ വളരെ എളുപ്പത്തിൽ നടക്കുന്നു. മൂല്യനിർണ്ണയത്തിന് ശേഷം ഇത് കമ്പോളത്തിലേയ്ക്കും, കടകളിലേയ്ക്കും കൊണ്ട് പോകുകയും വിലയും നിർമ്മാതാവിന്റെ പേരും അടയാളപ്പെടുത്തി വയ്ക്കുകയും ചെയ്യും. നിർമ്മാതാവ് അല്ലെങ്കിൽ ഉദ്പാദകൻ പിന്നിട് വിനിമയ വകുപ്പിലേയ്ക്ക് പോകുകയും മൂല്യനിർണ്ണയപത്രവും നിക്ഷേപപത്രവും കൈയ്യിൽ കരുതുകയും ചെയ്യുന്നു. അതിനുശേഷം വിനിമയ വകുപ്പിന്റെ സാക്ഷ്യപത്രവുമായി തിരിച്ച് വരുന്നു. അതിൽ ഇപ്രകാരം എഴുതിയിട്ടുണ്ടായിരിക്കും; "തിരഞ്ഞെടുക്കപ്പെട്ട സംഘടന, ആവശ്യമനുസരിച്ച് ഉദ്പാദകന്റെ ഒരു ദിവസത്തെ അദ്ധ്വാനത്തിന്റെ പ്രതിഫലം കൈമാറാമെന്ന് വാഗ്ദാനം ചെയ്യുന്നു". ഇരുകൂട്ടരും ഇതിൽ ഒപ്പിടണം. തുക വലുതായാലും ചെറുതായാലും വർഷം, മാസം, ആഴ്ച, തീയതി എന്നീ ശരിയായ രീതിയിൽ വിഭജിച്ച് സമയം കണക്ക് കൂട്ടുന്നു. ഈ ലളിതമായ രീതിയിലൂടെ വാണിജ്യത്തിന്റെ സ്തംഭനാവസ്ഥ ഉണ്ടാകില്ല. കൂടാതെ, അദ്ധ്വാനിക്കുവാൻ തയ്യാറുള്ള ഏതൊരു മനുഷ്യനും ആഗ്രഹിക്കുന്നത് പോലെ ജനപ്പെരുപ്പം, അമിത ഉദ്പാദനം, കൊള്ളപ്പലിശ, പാപ്പരത്വം തുടങ്ങിയവയും നിർമ്മാർജ്ജനം ചെയ്യാം. എല്ലാവരും ഇതിനാൽ തീർച്ചയായും മത്സരിക്കുവാൻ പ്രാപ്തരാകും, ബാങ്ക് കിഴിവ് തരാത്തതിൽ ഇന്നുള്ളത് പോലെ സഹിക്കേണ്ട ആവശ്യം വരികയില്ല. ശാരീരിക വൈകല്യങ്ങളും പോഷക കുറവ് മൂലവുമുള്ള മരണങ്ങളും ഒഴിവാക്കാം. അഭാവത്തിൽ നിന്നും ഉടലെടുക്കുന്ന നിരാശയോ, കുറ്റകൃത്യങ്ങളോ, ദൈവശാപങ്ങളോ ഉണ്ടാവുകയില്ല. സമ്പാദിക്കുന്നവർ ഒന്നും സുരക്ഷിതമാക്കുന്നില്ല. സമൂഹത്തിന് ഉപയോഗമില്ലാത്തവർ മറ്റുള്ളവരുടെ എല്ലാം വാരിക്കൂട്ടുന്നു.




*1841*ൽ കമ്മ്യൂണിസ്റ്റ് സ്വേച്ഛാധിപത്യഭരണം അടിസ്ഥാനമാക്കി ക്ലിന്റൺ റുസ്‌വെൽറ്റ് വരച്ച് *92* വർഷത്തിന് ശേഷം അദ്ദേഹത്തിന്റെ ബന്ധു ഫ്രാൻക്ലിൻ ഡെലാനോ റുസ്‌വെൽറ്റ് സമർപ്പിച്ച എൻ.ആർ.എ യുടെ രേഖാചിത്രം.

ഉദ്പാദകൻ: അമിതമായ പ്രശ്നങ്ങൾ നിങ്ങൾക്ക് എങ്ങിനെ തടയാം?

രചയിതാവ്: ഇത് വളരെ പ്രാധാന്യം അർഹിക്കുന്നതാണ്. സമൂഹം ബാങ്ക് നോട്ടുകൾ വളരെ അസൂയാവഹമായ രീതിയിൽ സംരക്ഷിക്കണം. നിർമ്മിക്കപ്പെടുന്ന പണം സമ്പാദിക്കുവാനുള്ള അവകാശം പരമാധികാരത്തിന്റെ ഉയർന്ന അവകാശങ്ങളിലൊന്നാണ്. ഒരു കൈയ്യിൽ പണസഞ്ചിയും മറുകൈയ്യിൽ വാളുമായി ഉയർന്ന ഉദ്യോഗസ്ഥരിൽ നിന്നും ഉണ്ടായേക്കാവുന്ന വലിയ അപകടത്തിൽ നിന്നും  ജനം സ്വയം അവരെ സംരക്ഷിക്കണം.

ബാങ്ക് ബുക്കുകൾ ദിവസത്തിൽ പരിമിതമായ സമയത്തേക്ക് വിക്രയദാവിന് പരിശോധനയ്ക്കായി നൽകണം. അപരിചിതരായ വ്യക്തികൾക്ക് കടം നൽകുകയാണെങ്കിൽ നിക്ഷേപപത്രം ഈട് വാങ്ങിയ ശേഷം കൊടുക്കാവുന്നതാണ്. അത്തരം ഈട് ഇല്ലെങ്കിൽ വഞ്ചനയ്ക്കും ചതിയ്ക്കും ഉദ്യോഗസ്ഥൻ ഉത്തരം നൽകേണ്ടിവരും. ഇത്തരത്തിലുള്ള സന്ദർഭങ്ങളിൽ സംഖ്യ വലുതാണെങ്കിൽ ജാഗ്രതക്കുറവിനും മൗനാനുവാദത്തിനും ഉദ്യോഗസ്ഥനുമേൽ കുറ്റം ആരോപിക്കപ്പെടുകയും അപമാനിക്കപ്പെട്ട് പുറത്താക്കപ്പെടുകയും ചെയ്യും. തെറ്റായ കാര്യങ്ങൾക്ക് വിവിധ ഉദ്യോഗസ്ഥന്മാർ വ്യക്തിപരമായി ബാദ്ധ്യസ്ഥരാണ്. സുരക്ഷാ കാരണങ്ങളാൽ അപമാനിക്കപ്പെട്ട് ഒരിക്കൽ തരംതാഴ്ത്തപ്പെട്ടാൽ തപാൽ വകുപ്പിലേതിന് സമാനമായി അവരിൽ നിന്നും നിശ്ചിത അടങ്കൽ തുക സുരക്ഷ ഉറപ്പാക്കാൻ പിടിച്ച് വയ്ക്കും. അതിനാൽ ആ വ്യവസ്ഥയിൽ സുരക്ഷിതത്തിന്റെ ശ്രേണി ബഹുമാനീയമാണ്. ബുക്കിൽ നിന്നും ഉള്ള സംഗ്രഹങ്ങൾ എല്ലാ ദിവസവും മേധാവി പ്രസിദ്ധീകരിക്കുകയും ആവശ്യപ്പെട്ടാൽ എല്ലാവരേയും കാണാൻ അനുവദിക്കുകയും ചെയ്യും.

ഉദ്പാദകൻ: കച്ചവടക്കാരുടെ കടമ എന്താണ്?

രചയിതാവ്: വിപണനത്തിനായി അവരുടെ പക്കൽ പ്രദർശിപ്പിച്ചിട്ടുള്ള എല്ലാ വസ്തുക്കളുടേയും കൃത്യമായ കണക്ക് നൽകുക. ആവശ്യങ്ങളുടേയും, സാധനങ്ങളുടേയും, കെട്ടിടങ്ങളുടേയും കണക്ക് മേധാവിക്ക് ലഭിക്കുന്നത് വഴി ആവശ്യകതകളും കുറവുകളും ഗ്രാൻഡ് മാർഷലിനെ അറിയിക്കുവാൻ അദ്ദേഹത്തിന് കഴിയും.

ഉദ്പാദകൻ: അത്തരം സാധനങ്ങൾ അമിതമായാൽ എന്ത് ചെയ്യും?

രചയിതാവ്: സാമ്പത്തീക ഉദ്യോഗസ്ഥനെ ഇത് അറിയിക്കുക എന്നത് കച്ചവടക്കാരുടെ കടമയാണ്. അദ്ദേഹം അത് പരിശോധിച്ച് ആവശ്യമെങ്കിൽ

അത്തരം വസ്തുക്കൾ നിർമ്മിക്കാത്ത രാജ്യങ്ങളിലേയ്ക്ക് കയറ്റുമതി ചെയ്യു വാനുള്ള നടപടി സ്വീകരിക്കും. അതിനുള്ള യോഗ്യരായ ഉപവിഭാഗം ജോലിക്കാർ സാമ്പത്തീക വിഭാഗത്തിന് ഉണ്ട്.

ഉദ്പാദകൻ: തുറമുഖ മേധാവിയുടെ കടമ എന്ത്?

രചയിതാവ്: കപ്പലുകളുടേയും തുറമുഖത്തിന്റേയും അവസ്ഥ അറിയിക്കുക, സമുദ്രവാണിജ്യം പരിരക്ഷിക്കുക.

ഉദ്പാദകൻ: ഗതാഗതത്തിന്റേയും റയിൽ വിഭാഗത്തിന്റേയും ചുമതല ആർക്കാണ്?

രചയിതാവ്: ചീഫ് എഞ്ചിനിയർക്കും അദ്ദേഹത്തിന്റെ വകുപ്പിനും.

ഉദ്പാദകൻ: ആചാരിമാർക്കും, തച്ചന്മാർക്കും, കൽപ്പണിക്കാർക്കും അവരുടെ പ്രവർത്തി വകുപ്പിൽ എങ്ങിനെ സമർപ്പിക്കാം, അതിന് കഴിഞ്ഞില്ലെങ്കിൽ അവർക്ക് എങ്ങിനെ പ്രതിഫലം ലഭിക്കും?

രചയിതാവ്: ജനങ്ങൾക്ക് ഭവനം ആവശ്യമാണ്. അവർ അതിനായുള്ള രൂപരേഖയും പദ്ധതിയും വകുപ്പിൽ സമർപ്പിക്കണം. പണി പൂർത്തീകരിക്കുവാൻ വേണ്ട സമയം, ആവശ്യമുള്ള ജോലിക്കാർ എന്നിവ കണക്ക് കൂട്ടും. ഇത് വലിയ നിർമ്മാതാക്കൾ കരാർ എടുക്കുന്നത് പോലെയാണ്. പണി തീർന്ന ശേഷം മൂല്യം നിർണ്ണയിക്കുന്നവർ എത്തി കണക്ക് കൂട്ടുകയും പണിക്കൂലി സംബന്ധമായ കണക്ക് ആ വകുപ്പിലേയ്ക്ക് അയയ്ക്കുകയും അവർ ചെക്ക് നൽകുകയും ചെയ്യും. പണിക്കാർക്ക് അത് വിനിമയ ശാലകളിൽ മാറ്റിയെടുക്കാവുന്നതുമാണ്.

ഉദ്പാദകൻ: ശാസ്ത്രത്തിലും കലയിലും ഉള്ള പുതിയ കണ്ടുപിടുത്തത്തിന് പൗരന് എപ്രകാരം പ്രതിഫലം ലഭിക്കും?

രചയിതാവ്: മൂല്യനിർണ്ണയം നടത്തുന്നവർ അതിനായി നിയോഗിക്കപ്പെട്ട ആളുകളുടെ എണ്ണം, അദ്ധ്വാനം എന്നിവ കണക്കുകൂട്ടി നിശ്ചിത തുക വർഷാ വർഷം ഉപജ്ഞാതാവിന് ലഭ്യമാക്കും. അല്ലെങ്കിൽ പുതിയതും അതിനേക്കാൾ മികച്ചതുമായ കണ്ടുപിടുത്തം ഉണ്ടാവും വരെ നിശ്ചിത തുക അദ്ദേഹത്തിന് ലഭിക്കും.

ഉദ്പാദകൻ: വലിയ പ്രതിഫലം ലഭിക്കുന്നത് വഴി ഉപജ്ഞാതാവ് പ്രഭുത്വ മനോഭാവം കാണിക്കുമോ?

രചയിതാവ്: പൂഴ്ത്തിവയ്പ്പ് ഉപജ്ഞാതാവിന്റെ സ്വഭാവത്തിൽ ഇല്ല. കണ്ടു പിടുത്തതിനുള്ള ശക്തിയുടെ സമ്മോഹനങ്ങളിൽ അതിയായ ത്യാഗങ്ങൾ

ആവശ്യമാണ്. പന്ത്രണ്ടിൽ ഒന്ന് കണ്ടുപിടുത്തങ്ങൾ മാത്രമേ വിജയിക്കുകയും ഉപകാരപ്പെടുകയും ചെയ്യുന്നുള്ളു. മാത്രമല്ല, സ്വത്ത് കൈവശം കൂട്ടിവയ്ക്കുന്നത് കൊണ്ട് പൗരന് നിയമപരമായോ, സർക്കാരിനെക്കൊണ്ടോ, സുരക്ഷയിലോ ഒരു ഉപകാരവുമില്ല. ഇത് കൂടുതൽ അഴകുണ്ടാക്കുന്നു എന്നത് ഒഴികെ മറ്റുള്ളവർക്ക് മുറുവുണ്ടാക്കുന്നതല്ല.

ഉദ്പാദകൻ: ഉപജ്ഞാതാവിന്റെ ഓഹരി എപ്രകാരം ശേഖരിക്കാം?

രചയിതാവ്: കച്ചവടക്കാരുടെ പ്രതിഫലം, ഉദ്യോഗസ്ഥരുടെ ശബളം, ഭൂമിയുടെ കടത്തിന്റെ പലിശ തുടങ്ങിയ ആദ്യം നൽകേണ്ട ബാധ്യതകൾ പോലെ അതേ രീതിയിലും സമയത്തും.

ഉദ്പാദകൻ: ഇതെല്ലാം എങ്ങിനെ നടപ്പാക്കും?

രചയിതാവ്: മൂല്യനിർണ്ണയത്തിൽ നിന്നും സാക്ഷ്യപത്രങ്ങളിൽ നിന്നും ലഭിക്കുന്ന കിഴിവുകളിൽ നിന്ന് ബാങ്ക് നോട്ടുകൾ ക്രമമായി നൽകും.

ഉദ്പാദകൻ: എന്ത് കിഴിവാണ് ലഭിക്കുക?

രചയിതാവ്: അത് ഭൂമിയുമായി ബന്ധപ്പെട്ടിരിക്കുന്നവയുടേയും സംഘടന യുടേയും ബാദ്ധ്യതകളെ അനുസരിച്ചിരിക്കും.

ഉദ്പാദകൻ: നിങ്ങൾ ദേശീയ, സംസ്ഥാന കടത്തെ ന്യായീകരിക്കുന്നുണ്ടോ?

രചയിതാവ്: നമ്മൾ സാഹചര്യങ്ങൾക്ക് വഴങ്ങണം. കടമെടുക്കാതെ വഴിയില്ല എങ്കിൽ അത് ചെയ്യണം. കൂടുതൽ അദ്ധ്വാനിച്ചാൽ അത് തിരിച്ചടക്കാമെങ്കിൽ പ്രതീക്ഷയില്ലാതെ ഉഴലുന്നതിലും ദേഭം കൂടുതൽ അദ്ധ്വാനിക്കുന്നതാണ്.

ഉദ്പാദകൻ: വിനിമയ ബില്ലുകൾ റോബർട്ട് ഓവൻ പരീക്ഷിച്ച് പരാജയപ്പെട്ട തല്ലേ?

രചയിതാവ്: അതെ, 1833 ൽ ലണ്ടനിൽ ഭാഗീകമായി.

ഉദ്പാദകൻ: അവർ പരാജയപ്പെട്ടു എങ്കിൽ പിന്നെ അവർ നിങ്ങളുടെ വ്യവസ്ഥയുടെ കീഴിൽ വിജയിക്കും എന്നാണോ?

രചയിതാവ്: അതിന് കാരണം നമുക്കുള്ള വ്യപാര സമ്പ്രദായം അവർക്ക് ഉണ്ടായിരുന്നില്ല. അത് ഇവിടെ വിശദ്ധീകരിക്കുന്നു. എല്ലാ വസ്തുക്കളുടെയും സംഭരണം തുടർച്ചയായ രീതിയിൽ ആണ് നടത്തേണ്ടത്. അത് വഴി ഒരു വസ്തുവിനും ക്ഷാമം ഉണ്ടാവുകയില്ല. മനുഷ്യന്റെ ആവശ്യങ്ങൾ സ്ഥിരമാണ്. അപരിചിതരായ ആളുകൾ കച്ചവടം നടത്തി വസ്തുക്കൾക്ക് ക്ഷാമം ഉണ്ടാ ക്കുന്നത് കച്ചവടക്കാർ തടയണം. മിച്ചമുള്ളത് ഏത് സമയത്തും ഏത് അളവിലും

വിൽക്കാവുന്നതാണ്. എന്നിരുന്നാലും സ്ഥിരമായി ആവശ്യമുള്ളത് എപ്പോഴും സംഭരണശാലയിൽ ഉണ്ടായിരിക്കണം. അതിന്റെ അർത്ഥം മുന്നേ വിശദീകരിച്ചിട്ടുള്ളതാണ്.

ഉദ്പാദകൻ: അടുത്ത ക്രമം പരിരക്ഷയാണ്. ഈ വ്യവസ്ഥിതിയുടെ കീഴിൽ യുദ്ധത്തിനും മരുന്നിനും നിങ്ങൾ എന്ത് നയമാണ് സ്വീകരിക്കുക?

രചയിതാവ്: സാദ്ധ്യമായതിൽ വച്ച് ഏറ്റവും ലളിതം.

ഉദ്പാദകൻ: എന്താണ് അത്?

രചയിതാവ്: അത് നമ്മുടെ ഹൃദയത്തിൽ ദൈവത്താൽ എഴുതിയിരിക്കുന്നു. എല്ലാകാലത്തിലും എല്ലാ സ്ഥലങ്ങളിലും ബാധകം ആയിരിക്കുകയും ചെയ്യുന്നു. അത് ഒരു വാക്യം മാത്രമേ ഉൾക്കൊള്ളുന്നുള്ളൂ. വേദനയില്ലാതാകും വരെയോ പരിഹരിക്കപ്പെടും വരേയോ മറ്റുള്ളവർ നിങ്ങളോട് എന്ത് ചെയ്യരുത് എന്ന് നിങ്ങൾ ആഗ്രഹിക്കുന്നുവോ, അത് നിങ്ങൾ മറ്റുള്ളവരോടും ചെയ്യരുത്.

ഉദ്പാദകൻ: ഈ ആഗോളകരമായ നിയമം നിങ്ങൾ എങ്ങിനെ പ്രായോഗീകമായി നടപ്പാക്കും?

രചയിതാവ്: അനുവദിച്ചിരിക്കുന്നത് മാത്രമേ എടുക്കാവു എന്ന നയം നിഷ്പക്ഷരായ ജനങ്ങൾ സ്വീകരിക്കുകയില്ല. തെറ്റും ശരിയും ഒരു ഗ്രന്ഥത്തിനും ആവശ്യം എന്ന കാഴ്ചപ്പടിലൂടെ നോക്കുമ്പോൾ അവരെ പഠിപ്പിക്കാൻ കഴിയില്ല. മാത്രമല്ല, ഏത് പ്രവർത്തിയും വ്യക്തമാക്കാനുള്ള ശ്രമം പ്രതിജ്ഞാബദ്ധമാക്കാൻ തുനിയരുത്. അത് സാധ്യമല്ല. കാരണം വ്യക്തമാക്കുവാൻ അനുചിതമായ ധാരാളം പ്രവർത്തികൾ ഉണ്ട്. അവ കലാപരമായ തെറ്റുകളിലേയ്ക്ക് അവരെ നയിക്കുന്നു. നമ്മുടെ നിശബ്ദത തെറ്റുചെയ്യുവാൻ അവർക്കുള്ള സമ്മതമായി തീരുന്നു. നമ്മുടെ രാജ്യത്ത് നിലനിന്നിരുന്ന ആഗ്ലോ-ഇൻഡ്യൻ റോമൻ നിയമങ്ങളിലെ അസംബന്ധങ്ങൾ ഇവിടെ സൂചിപ്പിക്കുന്നു.

ഉദ്പാദകൻ: പൗരന്മാർക്കിടയിൽ ഉണ്ടാകുന്ന പ്രശ്നങ്ങളിൽ പരിക്കേറ്റവർ എന്താണ് ചെയ്യേണ്ടത്?

രചയിതാവ്: നിയമ മേധാവിക്ക് പരാതി നൽകണം. അദ്ദേഹം ബാലറ്റിലൂടെ തിരഞ്ഞെടുക്കപ്പെട്ട വിചാരണ സമിതിയെ വിളിപ്പിക്കും. അപ്രകാരം വിളിക്കപ്പെടുന്ന 13 പേർ അടങ്ങിയ വിചാരണ സമിതിയിൽ ഉള്ള അംഗങ്ങളിൽ നിന്നും ഭൂരിപക്ഷ അഭിപ്രായം വിധിയായി പരിഗണിക്കും. വഞ്ചനാപരവും ബലപരവുമായ കുറ്റങ്ങളിൽ പൂർണ്ണമായും നഷ്ടപരിഹാരം കൊടുക്കപ്പെടും. അക്രമം

നടന്നിട്ടുണ്ട് എങ്കിൽ കുറ്റവാളിയെ താത്കാലീകമായി വിഭ്രാന്തിയുള്ളതായി കണക്കാക്കുകയും ശരിയായ ചട്ടങ്ങൾക്കും നിർദ്ദേശങ്ങൾക്കും വിധേയമായി ആ അവസ്ഥ ഭേദമാകുന്നത് വരെ ആശുപത്രിയിൽ പ്രവേശിപ്പിക്കുകയും ചെയ്യും.

ഉദ്പാദകൻ: എന്ത്? നിങ്ങൾ ധാർമ്മീക രോഗങ്ങൾ നിങ്ങളുടെ വ്യവസ്ഥിതി പ്രകാരം ചികത്സിക്കുമോ?

രചയിതാവ്: തീർച്ചയായും, അതിക്രൂരമായ വികാരങ്ങൾക്ക് വിധേയരായ മനുഷ്യർക്ക് അത് ഉചിതമായ പരിഹാരമാണ്. അഹങ്കാരവും ചോരത്തിളപ്പും സംഗതികൾ കൂടുതൽ വഷളാക്കുന്നു. ജീവിവർഗ്ഗം വികലമാകുന്നു എങ്കിൽ പ്രകോപനപരമായ സ്വഭാവം ഇല്ലാതാക്കുവാൻ സസ്യാഹാരവും മതിയായ നിർദ്ദേശങ്ങളും അദ്ധ്വാനവും ആവശ്യമാണ്.

ഉദ്പാദകൻ: നിങ്ങൾ കൊലപാതകികൾക്ക് വധശിക്ഷ നൽകുകയില്ലേ?

രചയിതാവ്: ഇല്ല, നമ്മൾ അവരെ വന്യമൃഗങ്ങളെപ്പോലെ അടക്കി നിർത്തണം. അവരുടെ ബന്ധുക്കളെ അപമാനിക്കുന്നത് തെറ്റാണ്. ഏതെങ്കിലും വ്യക്തിയോട് ഒരുവൻ പ്രതികാരം ചെയ്യുന്നത് സമൂഹത്തിലുള്ള അവരുടെ അന്തസ്സിന് കീഴിലാണ്.

ഉദ്പാദകൻ: പല്ലിന് പല്ല് കണ്ണിന് കണ്ണ് എന്നുള്ളത് യഹൂദരുടെ നയമല്ലേ?

രചയിതാവ്: അത് പൊതുവായതാണ്. നമുക്ക് സഹാനുഭൂതി ഉണ്ടാകുന്നത് അവർ സഹിച്ചത് പോലെ നമ്മൾ സഹിച്ച് തെറ്റ് ചെയ്യുമ്പോഴാണ്. സഹാനുഭൂതി മഹത്തായ പ്രചോദനം നൽകുന്ന ഒരു ഗുണമാണ്. പക്ഷെ, മരിച്ച മനുഷ്യന് സഹാനുഭൂതി പ്രകടമാക്കാൻ കഴിയുകയില്ല. ഉപരിയായി, കൂരമായ ശിക്ഷകൾ മനസ്സിനെ കഠോരമാക്കുകയും ചെയ്യും.

ഉദ്പാദകൻ: നിങ്ങൾ വിധികർത്താക്കൾക്ക് എങ്ങിനെ പ്രതിഫലം നൽകും?

രചയിതാവ്: പോലീസ് സംവിധാനത്തിലൂടെ.

ഉദ്പാദകൻ: ആ സംവിധാനം എങ്ങിനെ ക്രമീകരിക്കും?

രചയിതാവ്: നിലവിലെ സൈനീക സംവിധാനം ക്രമീകരിച്ചിട്ടുള്ളത് പോലെ. സജീവരായ പ്രായക്കാരേയും ശക്തിയും ഒന്നിച്ച് ചേർക്കണം. മനുഷ്യർ അവരുടെ സുരക്ഷിതത്വം സമൂഹത്തിന് വിഘാതമല്ലാത്ത തരത്തിൽ നിർവ്വഹിക്കണം.

ഉദ്പാദകൻ: കവർച്ചക്കാരെ കണ്ടെത്തുന്നതിനും പിടികൂടുന്നതിനും പണം നൽകേണ്ടതില്ലേ?

രചയിതാവ്: ഇല്ല. അത് വ്യവസ്ഥിതിയെ മലിനമാക്കും. ഇത് ഉദ്യോഗസ്ഥരാൽ സമൂഹം വേട്ടയാടപ്പെടുന്ന സാഹചര്യം ഉടലെടുക്കുവാൻ കാരണമായിത്തീരും. പൊതുസമൂഹത്തിന്റെ താൽപര്യങ്ങൾക്ക് എതിരായി ഒന്നും തന്നെ ചെയ്യുവാൻ ഒരു ഉദ്യോഗസ്ഥരേയും അനുവദിക്കുകയില്ല.

ഉദ്പാദകൻ: പിന്നെ എന്താവും ലഭിക്കുക?

രചയിതാവ്: മറ്റ് ഏത് ജോലിയിലും ഉള്ളത് പോലെ സഹപ്രവർത്തകരുടെ പ്രോത്സാഹനവും പ്രശംസയും ലഭിക്കും.

(നിയമം നെറ്റി ചുളിക്കുന്നു- എഡിറ്റർ)

ഉദ്പാദകൻ: നിങ്ങൾക്ക് ഫോമുകളോ, കർമ്മപദ്ധതികളോ, എഴുത്ത് ഉപകരണങ്ങളോ ഉണ്ടാകുമോ?

രചയിതാവ്: അത് നിയമ മേധാവിയാണ് തീരുമാനിക്കുന്നത്, എങ്കിലും ഏകപക്ഷീയമായിരിക്കില്ല. അദ്ദേഹം ലളിതമായ നിയമാവലി നിർദ്ദേശിക്കും, എങ്കിലും അത് ഏതെങ്കിലും മദ്ധ്യസ്ഥ സമിതിയുടെ അവസാനവാക്ക് ആയിരിക്കില്ല. നൈസർഗ്ഗീകമായ ശരികളും തെറ്റുകളും സ്വതന്ത്രമായിരിക്കും.

ഉദ്പാദകൻ: നിങ്ങൾക്ക് അഭിഭാഷകരോ വാദികളോ ഉണ്ടായിരിക്കുമോ?

രചയിതാവ്: എനിക്ക് വക്താക്കൾ ഉണ്ടായിരിക്കും. അവർ പ്രകൃതി നിയമം പിന്തുടരണം. ഇപ്പോഴുള്ളത് പോലെ ഏതെങ്കിലും വർഗ്ഗത്തിനോ വ്യക്തിക്കോ കോടതിയിൽ പ്രവേശനം ഉണ്ടാകരുത്.

ഉദ്പാദകൻ: ലിഖിതമായ നിയമങ്ങൾ ഇല്ലെങ്കിൽ പിന്നെ എന്താണ് ചെയ്യാൻ കഴിയുക?

രചയിതാവ്: സോമോകൾ അവരുടെ താൽപര്യങ്ങൾക്കായി സ്വയം വാഗ്മികൾ ആവാത്തത് പോലെ, എല്ലാ സാഹചര്യങ്ങളേയും വ്യക്തമായി വിസ്തരിച്ച ശേഷം സ്വന്തം മന:സാക്ഷിയോട് ചോദിക്കുക.

ഉദ്പാദകൻ: കേസിൽ അകപ്പെട്ട ഒരു വ്യക്തിയെ തെളിവ് സമർപ്പിക്കുവാൻ നിങ്ങൾ അനുവദിക്കുമോ?

രചയിതാവ്: തീർച്ചയായും, ഞങ്ങൾ തെളിവുകൾ ഒരിക്കലും തള്ളിക്കളയുകയില്ല. ഒരുപക്ഷേ, അത് വിശ്വാസയോഗ്യമല്ല എങ്കിൽപ്പോലും. ഒന്നും നമ്മൾ പൂർണ്ണമായും വിശ്വസിക്കരുത്. സദുദ്ദേശ്യപരമായത് പോലും നമ്മളാൽ തെറ്റുദ്ധരിക്കപ്പെടുന്നു. നമ്മുടെ മനസ്സിന്റെ അഭിനിവേശവും എളുപ്പം വിശ്വസിക്കാനുള്ള പ്രവണതയും നമ്മെ വഴിതെറ്റിക്കുന്നു.

ഉദ്പാദകൻ: രണ്ടാമത് ഇനത്തിൽ ഉൾപ്പെടുന്നത് സംരക്ഷണം അല്ലെങ്കിൽ സംരക്ഷണ വ്യവസ്ഥയിലുള്ള യുദ്ധ വകുപ്പാണ്. ഇതിൽ ഒന്നാമത് ആർമിയും രണ്ടാമത്തേത് നാവീകരും ആണ് എന്താണ് ഇതിനെപ്പറ്റി നിങ്ങൾക്ക് പറയുവാനുള്ളത്?.

രചയിതാവ്: ശാസ്ത്രത്തിന്റേയും യുദ്ധത്തിന്റേയും കാര്യത്തിൽ ഞങ്ങൾ നിലവിലുള്ളതിൻ പ്രകാരം പൂർണ്ണത കൈവരുത്തും. സമയോചിതമായി തന്ത്രങ്ങളും യുദ്ധോപകരണങ്ങളും മെച്ചപ്പെടുത്തും. പക്ഷെ, നാവീക സേനയിലും ആർമിയിലുമുള്ള പ്രധാന്യം നിറഞ്ഞ സഹകരണ നിയമം നിലനിർത്തും.

ഉദ്പാദകൻ: രാജ്യത്തിന്റെ സംരക്ഷണത്തിനായി നിങ്ങൾ ഒരു വിഭാഗം ജനങ്ങളെ വളർത്തിയെടുക്കുമോ?

(ആഗോള സൈനീക പരിശീലനം- എഡിറ്റർ)

രചയിതാവ്: ഇല്ല, അത് എല്ലാം സൈന്യം തന്നെ നിയന്തിയ്ക്കും. യുവാക്കളുടെ പാഠ്യപദ്ധതിയിൽ ഇത് ഒരു ഭാഗമായിരിക്കും. ഒരു വിഭാഗത്തെ സൈനീക പരിശീലനം ചെയ്ത് ഉയർത്തികൊണ്ട് വരുന്നത് സഹജീവികളെ അടിച്ചമർത്താൻ പോന്ന മറ്റൊരു വിഭാഗത്തിന്റെ ഉയർപ്പിന് കാരണമാകും. വാളും, മാധ്യമവും, നിയമവും ജനങ്ങളുടെ കൈയ്യിലിരിക്കുമ്പോൾ മാത്രമാണ് സ്വാതന്ത്ര്യം സുരക്ഷിതമായിരിക്കുന്നത്. അല്ലാതെ മറ്റൊരുവന്റെ അധീനതയിൽ ഇരിക്കുമ്പോൾ അല്ല. ചിത്രത്തിൽ നിന്നും സൈന്യത്തിനെ അതിന്റെ സ്ഥാനത്ത് തന്നെ ക്രമീകരണത്തിൽ യാതൊരു വിധ മാറ്റങ്ങളും വരുത്താതെയാണ് ഉൾപ്പെടുത്തിയിരിക്കുന്നത് എന്ന് മനസ്സിലാക്കാവുന്നതാണ്.

ഉദ്പാദകൻ: ഏതു പ്രായത്തിലാണ് പൗരനെ സൈന്യത്തിൽ സേവനം നടത്തുന്നതിന് അനുവദിച്ചിട്ടുള്ളത്?

രചയിതാവ്: 18നും 45നും ഇടയിൽ. അധിനിവേശ സമയത്ത് 18നു മേലെ യുദ്ധം ചെയ്യുവാൻ പര്യാപ്തമായ ആരോഗ്യമുള്ള ആർക്കും സേവനത്തിൽ പങ്കെടുക്കാവുന്നതാണ്.

ഉദ്പാദകൻ: നിങ്ങൾ നാവീക സേനയെ എങ്ങിനെ കൈകാര്യം ചെയ്യും?

രചയിതാവ്: വ്യാപാര കപ്പലുകളിൽ നിന്നുള്ള സന്നദ്ധപ്രവർത്തകർ ആൺകുട്ടികളെ പഠിപ്പിക്കും.

( പദ്ധതിക്ക് രാജ്യത്തിന്റെ ഔഷധം ആവശ്യമാണ്- എഡിറ്റർ)

ഉദ്പാദകൻ: വ്യവസ്ഥയിലെ മൂന്നാമത്തെ സംരക്ഷണ ഘടകം ഔഷധമാണ്. നിലവിലുള്ളതിൽ നിന്നും വ്യത്യസ്തമായ രീതിയിൽ ഈ വകുപ്പ് എപ്രകാരം നടപ്പിലാക്കും?

രചയിതാവ്: വൈദ്യശാസ്ത്ര വിദഗ്തരുടെ താൽപര്യവും ലക്ഷ്യവും നിലവിൽ ഉള്ളതിൽ നിന്നും വ്യത്യസ്തമായി രോഗം ഇല്ലാതാക്കുക എന്നതാക്കി മാറ്റും.

ഉദ്പാദകൻ: അത് എങ്ങിനെയാണ് സാദ്ധ്യമാകുക?

രചയിതാവ്: അത് ഈ ക്രമീകരണം പിന്തുടരുന്നത് വഴിയാണ് നടപ്പാക്കുക. രാജ്യത്തെ അല്ലെങ്കിൽ സമൂഹത്തെ സംസ്ഥാനങ്ങളായി വിഭജിക്കും. അതിൽ തന്നെ ഉപവിഭാഗങ്ങളായി വീണ്ടും വിഭജനം നടത്തും. സമൂഹത്തിൽ വ്യത്യസ്ത ചികത്സാരീതികൾ പിന്തുടരുന്നവർ ഉണ്ടായിരിക്കാം. ഇഷ്ടമുള്ള ചികത്സാരീതി രോഗികൾക്ക് തിരഞ്ഞെടുക്കാം.  അത്തരം താൽപര്യങ്ങൾ ഇല്ലാത്തവരും ഒരുപാട് ഉണ്ടാകും. ഡോക്ടർക്ക്, അദ്ദേഹത്തിന് കഴിയുന്നത്രയും രോഗികളെ ശുശ്രൂഷി ക്കാവുന്നതാണ്. കൃത്യവും വ്യക്തവുമായ നിർദ്ദേശങ്ങളിലൂടെയും കാലേകൂട്ടി ലക്ഷണങ്ങൾ പരിശോധിക്കുന്നത് വഴിയും അവർക്ക് രോഗം വരാതെ നോക്കു വാനുള്ള ഉത്തരവാദിത്വവും ഡോക്ടർക്കാണ്. അദ്ദേഹത്തിന്റെ ശമ്പളം ഉന്നത വിഭാഗത്തിൽ നിന്നും ലഭിക്കും. എന്നുമാത്രമല്ല, സംഖ്യയുടെ വലുപ്പം അദ്ദേഹ ത്തിന്റെ പരിചരണത്തിൽ എത്രപേർ രോഗമുക്തരാകുന്നു എന്നതിനേയും ആശ്രയിച്ചിരിക്കും. ഡോക്ടർമാർ മാസശമ്പളമുള്ള ഉദ്യോഗസ്ഥരായിരിക്കും.

ഉദ്പാദകൻ: ഡോക്ടർമാരുടെ ശമ്പളത്തിലേയ്ക്ക് എല്ലാവരുടേയും നികുതി പണം ഉപയോഗിക്കുന്നത് അനീതിയല്ലേ?

രചയിതാവ്: ഒരുതരത്തിലും അല്ല. രോഗങ്ങൾ പകർച്ചവ്യാധികളാണ്. മിക്ക വാറും മലിനവും വൃത്തിഹീനവുമായ അന്തരീക്ഷത്തിലൂടെ സഹജീവികളിലേ യ്ക്ക് ഇവ പകരുന്നു. പാരമ്പര്യ രോഗങ്ങൾ ബന്ധുജനങ്ങൾക്ക് ഇടയിലുള്ള വിവാഹങ്ങളിലൂടെ പകരുന്നു. ഇതിനാലും മറ്റുകാരണങ്ങളാലും ശാരീരികമായി പകരുന്ന രോഗങ്ങളുടെ സാമൂഹീക വ്യാപനം പൂർണ്ണമായി തടയണം. കാരണം, അതും ധാർമ്മീകമായി കുറ്റകരമാണ്.

ഉദ്പാദകൻ: ചികത്സിക്കാൻ കഴിയാത്തവരെ അവഗണിക്കുന്നതിൽ നിന്ന് ഡോക്ടർമാരെ തടയുന്നത് എന്താണ്?

രചയിതാവ്: ബഹുമാനത്തിന്റേയും മന:സാക്ഷിയുടേയും അംശം ഒപ്പം ഒരു നാവീക ഉദ്യോഗസ്ഥൻ യുദ്ധത്തിൽ ഒരു കപ്പൽ നഷ്ടപ്പെടുമ്പോൾ ചെയ്യുന്നത് പോലെ എല്ലാ മരണ കാരണങ്ങളിലും അന്വേഷണം നടത്തും.

ഉദ്പാദകൻ: അവഗണനയോ അഴിമതിയോ കണ്ടെത്തിയാൽ എന്തുചെയ്യും?

രചയിതാവ്: കോടതി വിധി അനുസരിച്ച് അയാളെ തരംതാഴ്ത്തുകയോ, താൽകാലീകമായി ജോലിയിൽ നിന്നും നീക്കം ചെയ്യുകയോ, പിഴചുമത്തുകയോ ജയിലിൽ അടയ്ക്കുകയോ ചെയ്യും. അത്തരം കേസുകളിൽ കോടതി വിചാരണ യ്ക്കായി വിളിപ്പിക്കാൻ കമാന്റിംഗ് മാർഷൽ ഉത്തരവിടും.

ഉദ്പാദകൻ: വൈദ്യശാസ്ത്രപരമായ സാഹോദര്യത്തിന്മേൽ മറ്റ് ഏതെല്ലാം കർത്തവ്യങ്ങൾ ഏൽപ്പിക്കും?

രചയിതാവ്: കുറ്റവാളികളിലെ ധാർമ്മീകമായ രോഗങ്ങൾക്കുള്ള ശുശ്രൂഷയും പരിചരണവും.

ഉദ്പാദകൻ: സമൂഹത്തിന് എതിരെയുള്ള കുറ്റകൃത്യങ്ങളുടെ കാരണം എന്താണ്?

രചയിതാവ്: സഹതാപത്തിനുവേണ്ടിയുള്ള ആഗ്രഹം അല്ലെങ്കിൽ അതിയായ ആവശ്യങ്ങൾ അതുമല്ലെങ്കിൽ രക്തവും പിത്തവും നിറഞ്ഞ് വികാരങ്ങളെ പ്രകോപിപ്പിക്കുന്നത്. മാത്രമല്ല, കഴിക്കുന്ന ഭക്ഷണം ധാർമ്മീകവും ബൗദ്ധീക വുമായ ചിന്തകൾക്ക് ഉപരിയായി മനുഷ്യന്റെ മൃഗതൃഷ്ണ ഉണർത്തുന്നു.

ഉദ്പാദകൻ: അപ്പോൾ കുറ്റകൃത്യങ്ങൾ സഹതാപത്തിന് വേണ്ടിയുള്ളതും, മോശം അല്ലെങ്കിൽ തെറ്റായ ഭക്ഷണരീതിയിലൂടെ ഉണ്ടാവുന്നതും ആണെങ്കിൽ വൈദ്യന്റെ കഴിവുകൾക്ക് വിധേയമാകുന്നതെങ്ങിനെ?

രചയിതാവ്: മനുഷ്യന്റെ കൂട്ടുകെട്ട് മൗലീകമായി മോശമല്ല എങ്കിൽ നമ്മൾ രോഗത്തിന്റെ ഭൗതീകവും ധാർമ്മീകവുമായ കാരണങ്ങളെ ഉന്മൂലനം ചെയ്യണം. വ്യവസ്ഥിതിയിലെ ദോഷകരമായ പ്രഭാവങ്ങൾ മനുഷ്യനെ ഇളക്കിമറിക്കുന്നു. ശത്രുവിന്റെ ശാരീരീക പ്രഭാവം കൊണ്ട് മനസ്സിന് മുറിവേൽക്കുകയും താളം തെറ്റാൻ തുടങ്ങുകയും ചെയ്യുന്നു.

ഉദ്പാദകൻ: സമൂഹത്തിനെതിരെയുള്ള കുറ്റകൃത്യങ്ങൾക്ക് കാരണമായ സഹതാപത്തിന് വേണ്ടിയുള്ള ആഗ്രഹത്തിന്റെ പരിഹാരം എന്താണ്?

രചയിതാവ്: ഏകാന്ത തടവ് ശിക്ഷ, കൂടാതെ സൗമ്യനും മനുഷ്യത്വവുമുള്ള മനുഷ്യരെ ഇടയ്ക്കിടയ്ക്ക് സന്ദർശിക്കുക. ആത്മാർത്ഥമായുള്ള ഈ പ്രവർത്തികൾ കൊണ്ട് അതിലേയ്ക്ക് അയാളെ ആകൃഷ്ടനാക്കുക.

ഉദ്പാദകൻ: സദ്സ്വഭാവികളായ മനുഷ്യർ കുറ്റവാളികൾ ആകുമോ?

(നിയമങ്ങളും രാജ്യവും മനുഷ്യനെ വഴിതെറ്റിക്കുന്നു-എഡിറ്റർ)

രചയിതാവ്: തീർച്ചയായും, സമൂഹം സംഘടിതമായിരിക്കുന്നതിനാൽ സത്യസന്ധനായ ഒരു മനുഷ്യന് എന്ത് ചെയ്യാൻ കഴിയില്ല അത് അവനെ ചെയ്യാൻ പ്രേരിപ്പിക്കും. കാരണം നിയമം അവനെ സംരക്ഷിക്കുകയോ നീതി നൽകുകയോ ചെയ്യുകയില്ല. ശക്തമായ കോപവും അവനെ തെറ്റിലേയ്ക്ക് നയിക്കുന്ന ഘടകമാണ്. അത്തരം മനുഷ്യരെ നിലവിൽ ഉള്ളത് പോലെ കൂടുതൽ പ്രകോപിപ്പിക്കാതെ ആശ്വസിപ്പിക്കുകയാണ് വേണ്ടത്. അവരുടെ മാനസീകാവസ്ഥയെപ്പറ്റി അവരെ പറഞ്ഞ് മനസ്സിലാക്കണം. അത് ശരിയായ ഭക്ഷണക്രമത്തിലൂടെ എങ്ങിനെ നിയന്ത്രിക്കാം എന്ന് അവരെ പഠിപ്പിക്കണം. അവരുടെ നടക്കാത്ത മോഹങ്ങൾ ആണ് പ്രശ്നമെങ്കിൽ അവരെ സത്യസന്ധമായ മത്സരവീഥിയിലേയ്ക്ക് നയിക്കണം. സമൂലമായ ചികത്സകൾ മനുഷ്യരിൽ പ്രഭാവം ഉണ്ടാക്കും.

ഉദ്പാദകൻ: ആരോഗ്യവകുപ്പിൽ ഇരട്ടിയും ശ്രമകരമായ ജോലി ചെയ്യുന്ന കുറഞ്ഞ വേതനക്കാർ ഉണ്ടാകില്ലേ? ആരാണ് ഡോക്ടറുടെ കാര്യാലയത്തിൽ ഇത്തരം കാര്യങ്ങളെപ്പറ്റി പഠനം നടത്തുന്നത്?

രചയിതാവ്: ഇത് വ്യവസ്ഥിതിയുടെ ഏറ്റവും ഉത്തരവാദിത്വം നിറഞ്ഞ കാര്യമാണ്. അതുകൊണ്ട് വളരെ ബഹുമാന്യമായ രീതിയിൽ കൈകാര്യം ചെയ്യേണ്ടതുമാണ്. ആരോഗ്യഹീനരേയും രോഗത്തിൽ ശ്രദ്ധയില്ലാത്തവരേയും പരിപാലിക്കുന്നതിന് അവരുടെ ശമ്പളം വളരെ മികച്ചതായിരിക്കും. ഡോക്ടർ മുന്നറിയിപ്പ് നൽകിയിട്ടും, പ്രത്യേക ജീവിതരീതികൾ നിർദ്ദേശിച്ചിട്ടും രോഗി അനുസരിക്കാതെ പ്രശ്നങ്ങൾ ക്ഷണിച്ച് വരുത്തിയാൽ ഡോക്ടർക്ക് പ്രതിഫലം നഷ്ടപ്പെടുകയും വിചാരണ സമിതിക്ക് മുന്നിൽ അവഹേളിക്കപ്പെടുകയും ചെയ്യും.

ഉദ്പാദകൻ: സമൂഹത്തിലെ അനവധി തിന്മകൾ മുകളിൽ പറഞ്ഞിട്ടുള്ള ആരോഗ്യസംവിധാനങ്ങളുടെ അഭാവം മൂലമാണ് എന്ന് നിങ്ങൾക്ക് മനസ്സിലാകുന്നുണ്ടോ?

രചയിതാവ്: മനുഷ്യന്റെ സ്വഭാവവും കാര്യങ്ങളുടെ രീതിയും അനുസരിച്ച് തെറ്റായ ആരോഗ്യപ്രവർത്തനങ്ങളുടെ കണക്കുകൾ ഇപ്പോൾ അനവധിയാണ്. കാരണം പൊതുവെ മെർക്കുറി, മയക്കുമരുന്ന്, എസ്സൻഷ്യൽ ഓയിൽ, ഉത്തേജക മരുന്നുകൾ തുടങ്ങിയവ താത്കാലീകമായി നന്മയുണ്ടാക്കുന്നു. ഡോക്ടർ മാരുടെ സ്വാർത്ഥ താൽപര്യങ്ങൾ മൂലം സമൂലമായി രോഗം ഇല്ലാതാക്കുന്നതിന് പകരം അഭിനന്ദനവും പ്രശസ്തിയും ഉണ്ടാക്കുവാൻ വേണ്ടി രോഗികളെ മുതലെ ടുക്കുന്ന ഇത്തരം ആരോഗ്യ പ്രവർത്തകർ ഉത്തരവാദിത്വം നിർവ്വഹിക്കാൻ യോഗ്യരല്ല എന്ന് മാത്രമല്ല, അവർ ഭരണഘടനയ്ക്ക് ചീത്തപ്പേര് ഉണ്ടാക്കുകയും ചെയ്യുന്നു. നിലവിലെ സംവിധാനങ്ങളിൽ വ്യത്യസ്ഥരായ ഡോക്ടർമാരെ കൊണ്ടോ ചികത്സാരീതി കൊണ്ടോ സമൂഹത്തിന് നേട്ടം ഒന്നുമില്ല. സാധാരണ ക്കാരന് താങ്ങാൻ കഴിയുന്ന നേട്ടങ്ങൾക്കും കോട്ടങ്ങൾക്കും അതീതമായി നിലവിലെ സാമൂഹ്യശാസ്ത്രത്തിൽ വ്യത്യസ്തമായ ചികത്സാരിതി ഉപയോഗി ക്കയാലും ശരാശരി വായസ്സിൽ അവർ മരിക്കും.

(വിദ്യാദ്യാസം, പ്രചരണം കൊണ്ടും മസ്തിഷ്ക പ്രക്ഷാളനം കൊണ്ടും ശുദ്ധീ കരിക്കണം- എഡിറ്റർ)

ഉദ്പാദകൻ: അടുത്ത മഹത്തായ ക്രമീകരണത്തെ ശുദ്ധീകരണം എന്ന് വിളിക്കുന്നു. എന്താണത്?

രചയിതാവ്: അതിന്റെ ലക്ഷ്യം മനുഷ്യമനസ്സിന് പൂർണ്ണത നൽകുക എന്ന താണ്.

ഉദ്പാദകൻ: ഈ വകുപ്പിൽ എന്താണ് പഠിപ്പിക്കുന്നത്?

രചയിതാവ്: മുൻപ് പറഞ്ഞ ക്രമങ്ങൾ പ്രകാരം ഉപകാരപ്രദമായ തൊഴിലു കൾക്ക് അനുസരിച്ച് കലകളിലും പ്രതിരോധത്തിലും ഇത് വ്യത്യസ്തപ്പെട്ടി രിക്കും.

ഉദ്പാദകൻ: എന്താണ് ക്രമത്തിന് കീഴിലുള്ള സവിശേഷമായ പാഠ്യക്രമം?

(പുരോഗമന വിദ്യാഭ്യാസം രസകരവും ഒപ്പം വിദ്യാർത്ഥികൾക്ക് ഇഷ്ടമുള്ളത് ചെയ്യാൻ അനുവദിക്കുകയും ചെയ്യുന്നു- എഡിറ്റർ)

രചയിതാവ്: വ്യവസ്ഥിതി പൂർണ്ണമായും പ്രകൃതിയെ പിന്തുടരുന്നതിനാൽ ഇവിടെയും അത് തന്നെയാണ് ഉദ്ദേശിക്കുന്നത്. ആദ്യം യുവ മനസ്സുകളിലേയ്ക്ക് അക്ഷരങ്ങൾക്കും വാക്കുകൾക്കും പകരം പ്രകൃതിയിൽ ഉള്ളതിനെ പറ്റിയുള്ള അറിവ് പകർന്ന് നൽകും. വസ്തുക്കൾ കാണുന്നതുവരേയും മനസ്സിലാക്കുന്ന

തുവരേയും വാക്കുകളും അക്ഷരങ്ങളും പ്രസ്തുത ആശയം ഉൾക്കൊള്ളുവാൻ ഉപകരിക്കുകയില്ല. കുട്ടികളുടെ ക്ലാസ്മുറി അതിനാൽ പ്രകൃതി ചരിത്രത്തിന്റെ പൂർണ്ണത നിറഞ്ഞതായിരിക്കണം, ക്ലാസ്സ് മുറികളിൽ പ്രകൃതിയിലുള്ള വസ്തുക്കളുടെ മാതൃകകൾ രേഖപ്പെടുത്തി വയ്ക്കണം.

ഈ വസ്തുക്കളുടെ പേരുകൾ ആദ്യം പഠിപ്പിക്കണം. ഇതായിരിക്കണം ആദ്യ അക്ഷരമാല അല്ലെങ്കിൽ അതിന്റെ ഭാഗം. രണ്ടാമതായി ജീവനുള്ളവയും ഇല്ലാത്തവയുമായവയെ കുറിച്ച് പഠിപ്പിക്കണം. ഒരു കുട്ടി കളിപ്പാട്ടം രസിച്ചതിന് ശേഷം അതെങ്ങിനെയാണ് പ്രവർത്തിക്കുന്നത് എന്നറിയാൻ കൗതുകത്താൽ അത് ഉടയ്ക്കുന്നു അല്ലെങ്കിൽ തുറന്ന് നോക്കുന്നു. ഈ ജിജ്ഞാസയാണ് അറിവ് നേടാനുള്ള വിശപ്പ്. അത് കഴിവ് കൂടുന്നതിന് അനുസരിച്ച് ബിരുദങ്ങൾ നേടി തൃപ്തി വരുത്തുന്നു. മോശമായവ കൊടുത്ത് ഇത് നിറയ്ക്കുകയോ തടയുകയോ ചെയ്യരുത്. പകരം കുലീനമായ സ്വഭാവത്തിന്റെ ആനന്ദകരമായ ഉറവിടമാക്കി മാറ്റണം.

അടുത്ത പാഠ്യക്രമം ജീവശാസ്ത്രം, ധർമ്മശാസ്ത്രം എന്നിവയാണ്. വസ്തുക്കളുടേയും ജീവികളുടേയും ബാഹ്യരൂപങ്ങൾ പഠിച്ച ശേഷം അവ എങ്ങിനെയാണ് ചലിക്കുന്നത്, പ്രവർത്തിക്കുന്നത്, ആത്മാവിന്റെ ശാസ്ത്രം തുടങ്ങിയവ അറിയണം. ഇതാണ് പ്രാധാന്യം നിറഞ്ഞതും മഹത്തരവുമായ ശാസ്ത്രം. ഇത് ജീവശാസ്ത്രവും മസ്തിഷ്കശാസ്ത്രവുമായി ബന്ധപ്പെട്ട് കിടക്കുന്നു. മനുഷ്യ മനസ്സിന്റെ എല്ലാ ശക്തികളും അഭിനിവേശങ്ങളും കണ്ടുപിടിച്ചാലും ഇല്ലെങ്കിലും എഴുത്തുകാരന് എല്ലാം അറിയാം എന്ന് നടിക്കാൻ കഴിയില്ല. ശരീരത്തിന്റേയും നാഡി വ്യവസ്ഥയുടേയും പൊതുവായി മസ്തിഷ്കം ഉൾപ്പടെ ശരീരത്തിന്റെ പൂർണ്ണതയുടെ അളവുകോൽ വ്യക്തിയുടെ ഉയർന്നതോ താഴ്ന്നതോ ആയ മനസീക കാര്യക്ഷമതയേയോ, സ്വബോധത്തേയോ, ഭ്രാന്തിനേയോ ആശ്രയിച്ചിരിക്കുന്നു. ഒപ്പം ധാർമ്മീക സ്വഭാവം മുന്നേ പറഞ്ഞ രണ്ട് അവസ്ഥകളെ ആശ്രയിച്ചിരിക്കുന്നു. രണ്ടാമതായി മസ്തിഷ്കത്തെ ഉത്തേജിപ്പിക്കുന്ന പൊതു ഘടകങ്ങളേയും അല്ലെങ്കിൽ പ്രത്യേക അവയവങ്ങളേയും ആശ്രയിച്ചിരിക്കുന്നു. നമ്മൾ നിർദ്ദേശിക്കുന്ന സാമൂഹീക സംവിധാനം ശരിയായി പ്രവർത്തിപ്പിക്കുന്നതിനും കണക്ക് കൂട്ടിയത് പോലെ അനുകൂലമായ സാഹചര്യത്തിലേയ്ക്ക് കൊണ്ടുവരുന്നതിനും പ്രസിദ്ധരായ വ്യക്തികളുടെ മസ്തിഷ്കത്തെ കുറിച്ച് പഠിപ്പിച്ച ശേഷം ഗണിതശാസ്ത്രവും യുക്തിയും പഠിപ്പിക്കണം.

മൂന്നാമതായി പരമകാരുണ്യവാനും, സർവ്വജ്ഞാനിയും, സർവ്വശക്തനുമായ ദൈവത്തിന്റെ അസ്ഥിത്വത്തെ കുറിച്ചുള്ള തെളിവുകൾ പഠിപ്പിക്കണം. ഇതിന്റെ ലക്ഷ്യം അന്ധവിശ്വാസങ്ങൾ ഇല്ലാതാക്കുക, മനുഷ്യനെ മഹത്തായ രൂപരേഖ യിലേയ്ക്ക് നയിക്കുവാനുള്ള വിശ്വാസം നൽകുക തുടങ്ങിയവയാണ്. അത് നടപ്പിലാക്കാൻ സമയവും, ഊർജ്ജവും, പാണ്ഡിത്യവും ആവശ്യമാണ്.

നാലാമത് ഉദ്ദേശ്യങ്ങളുടെ നിയമമാണ്. നിലവിൽ ഭരണകൂടത്തിന് വ്യക്ത മായ ഒരു സംവിധാനമില്ല. ഉള്ള സംവിധാനത്തിൽ നമുക്ക് തുടരാൻ കഴിയുകയും ഇല്ല. അതിനാൽ ഇത് വളരെ പ്രാധാന്യം നിറഞ്ഞതാണ്.

അഞ്ചാമത് മനുഷ്യനെ സന്തോഷത്തിലേയ്ക്ക് നയിക്കാനുള്ള ശരിയായ നിർദ്ദേശങ്ങൾ ആണ്.

ഉദ്പാദകൻ: നിങ്ങൾ സാഹിത്യത്തിനും ലളിതകലയ്ക്കും എന്ത് സ്ഥാനമാണ് നൽകുന്നത്?

രചയിതാവ്: ഇതിനെ ഞങ്ങൾ ഗംഭീരമായ വിനോദമായി കണക്കാക്കുന്നു. അതിനാൽ ഇത് സദ്ഗുണമായ പ്രവണതയാണ്.

ഉദ്പാദകൻ: എപ്പോഴാണ് ചെറുപ്പക്കാർ അക്ഷരജ്ഞാനം ആർജ്ജിക്കുന്നത്?

രചയിതാവ്: അവർ പ്രകൃതി ചരിത്രത്തിലുള്ള വിഷയങ്ങളിലെ പേരുകൾ ഓർമ്മിച്ചെടുക്കാൻ ആഗ്രഹിക്കാൻ തുടങ്ങുമ്പോൾ.

ഉദ്പാദകൻ: ചെറുപ്പക്കാരെ ശുദ്ധീകരണകലകൾ എപ്പോൾ പഠിപ്പിക്കാം?

രചയിതാവ്: അഭിരുചി നേടിയശേഷം അവർ ആവശ്യപ്പെട്ടാൽ സർവ്വകലാ ശാല അദ്ധ്യാപകന്മാർ നിർദ്ദേശം നൽകാൻ തയ്യാറയിരിക്കണം. ബൗദ്ധീകമായ വിനോദവും കലാപ്രകടനവും കുറ്റവാസന ഉണ്ടാക്കുന്ന നിഷ്ക്രീയത്വത്തിൽ നിന്നുമുള്ള മോചനമായതിനാൽ സമൂഹം അവയ്ക്ക് പ്രതിഫലം നൽകണം. ധാർമ്മികമായാലും ഭൗതീകമായാലും ചികത്സിക്കുന്നതിലും ഭേദം രോഗം വരാ തെ നോക്കുന്നതാണ്. ഇത് അതിനുള്ള പ്രതിഫലമാണ്.

ഉദ്പാദകൻ: ഇനി നിങ്ങളുടെ ക്രമീകരണത്തിൽ ഇല്ലാത്ത വ്യത്യസ്തമായ കാര്യങ്ങളെ കുറിച്ച് ചോദിക്കുവാൻ എന്നെ അനുവദിക്കുക.

ഉദാഹരണത്തിന്;

ഒന്നാമതായി, പ്രത്യേകിച്ച് മനുഷ്യൻ സ്വാർത്ഥ താൽപര്യങ്ങളാൽ വലിയ ഭൂപ്രദേശങ്ങൾ സ്വന്തമാക്കാൻ ആഗ്രഹിക്കുന്ന വേളയിൽ പാവപ്പെട്ടവർ അവരുടെ ജീവിക്കാനുള്ള താൽപര്യത്താൽ കൈയ്യിൽ നിന്നും വായ് വരെ എത്തിക്കു

വാനുള്ള അന്നത്തിന് വേണ്ടി കഷ്ടപ്പെടുമ്പോൾ നിങ്ങൾക്ക് അനുയോജ്യമായ ഭൂമി എവിടെ കണ്ടെത്തും, ഏത് കാലയളവ് വരെ നിങ്ങൾ അത് കൈവശം വയ്ക്കും, ആരാണ് അവിടെ നിങ്ങൾക്കായി സ്ഥലം വാങ്ങുക?

രചയിതാവ്: ഭൂമിയെ സംബന്ധിച്ചിടത്തോളം കുറഞ്ഞ സമയത്തിനുള്ളിൽ നഗരത്തിന് ഇരുദിശകളിലേയ്ക്കും റോഡ്-റെയിൽ മാർഗ്ഗങ്ങൾ വഴി സഞ്ചരിക്കാവുന്നതായ പടിഞ്ഞാറൻ പ്രദേശം അഭികാമ്യമാണ്. നമുക്ക് അവിടെ നിന്നും തുടങ്ങാം. ശരിയായ തൊഴിലാളികളേയും, വൈദഗ്ധ്യത്തേയും സവിശേഷമായ ഗുണങ്ങളേയും തിരഞ്ഞെടുത്താൽ പഴയ ദേശത്തിന്റെ നേട്ടങ്ങൾ ഉപയോഗിച്ച് പുതിയത് പടുത്തുയർത്താൻ കഴിയുമെന്നും അതേസമയം രണ്ടിനേയും സുരക്ഷിതമായി നിലനിർത്താമെന്നും ഞങ്ങൾക്ക് ഉറപ്പുണ്ട്. അവരുടെ ബാങ്കിങ്ങ് സംവിധാനത്തിന്റെ തകർച്ച മൂലം ഉയർന്ന മൂല്യമുള്ള ഭൂമി പഴയതിനേക്കാൾ കുറഞ്ഞ വാടകയിൽ ലഭിക്കുന്നു. ഏക്കറിന് 75 സെന്റ് നിരക്കിൽ കണ്ണായ പ്രദേശങ്ങൾ ലഭ്യമാണ് എന്ന് ഞങ്ങൾ കേട്ടിരിക്കുന്നു.

നിങ്ങളുടെ അടുത്ത ചോദ്യം അവ വാങ്ങാൻ ആരുണ്ട് എന്നതാണ്.

അവിടെ നിലവിൽ മുന്നേറ്റം നടത്തിക്കൊണ്ടിരിക്കുന്ന ധാരാളം ചെറിയ സംഘടനകൾ ഉണ്ട്. ഓരോ സംഘടനയിലും രണ്ട് പേർ കേന്ദ്ര സമിതിയിലേയ്ക്ക് തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. ഈ സമിതി പ്രാഥമീകമായി ആവശ്യമുള്ള കാര്യങ്ങൾ തീർപ്പാക്കി റിപ്പോർട്ട് സമർപ്പിക്കും. എന്നാൽ മറ്റ് സംഘടനകൾ ക്രമേണ ഉയർന്ന് വന്ന് 25 അംഗങ്ങളെ ചേർത്ത് അതിൽ നിന്നും രണ്ട് പേരെ കേന്ദ്രസമിതിയിലേയ്ക്ക് അയക്കണം. പണം ഉടനടി ആവശ്യമുള്ളവർ വലിയ ഭൂപ്രദേശങ്ങളുടെ പ്രമാണം കൈയ്യിലുണ്ടെങ്കിൽ അവ ഞങ്ങൾക്ക് വിൽക്കാൻ തയ്യാറാകും. ഞങ്ങൾ അവിടെ മില്ലുകൾ ആരംഭിച്ച് പട്ടണമാക്കി വളർത്തി ഭൂവില ഉയർത്തിയെടുക്കും. ഇത് ഞങ്ങൾക്ക് മെച്ചപ്പെട്ട സംരക്ഷണം നൽകും. അവർക്ക് സ്വയം അവരെ സഹായിക്കാൻ കഴിഞ്ഞില്ലെങ്കിലും ഇതിനാൽ ഞങ്ങൾക്ക് വായ്പ എടുത്ത് മൂലധനം സമാഹരിക്കാൻ കഴിയും. കഴിവുകളും വ്യവസായങ്ങളും ഏറ്റവും വലിയ മൂലധനമായി ഞങ്ങൾ മുറുകെ പിടിക്കുന്നു. കൂടാതെ തൊഴിലാളികളെ വിഭജിച്ച് അത്തരം തൊഴിൽ നൈപുണ്യമുള്ളവരെ വ്യവസായത്തിന് ഉപയോഗിക്കുന്ന വ്യവസ്ഥിതിയും ഞങ്ങളുടെ ധൈര്യമാണ്. സർക്കാർ പൊതുകടം ഉയർത്തുന്നത് പോലെ ഞങ്ങൾ ഞങ്ങളുടെ ശേഖരം ഉയർത്തുവാൻ ബാധ്യസ്ഥരായിരിക്കുന്നു. അല്ലാത്ത പക്ഷം അത് പണം പലിശയ്ക്ക് നൽകുന്ന

വർക്ക് സുരക്ഷിതമായി തോന്നുകയില്ല. നാം എല്ലാവരും തുല്യമായി വായ്പയുടെ പലിശ അടയ്ക്കുന്നതിന് ബോണ്ടുകൾ എടുക്കണം. നമ്മൾ വാറ്റുകാരേയും, കുടിയന്മാരേയും, ഊഹകച്ചവടക്കാരേയും, ആർക്കും ഉപയോഗമില്ലാതെ ജീവിക്കുന്നവരേയും, മറ്റ് മോശപ്പെട്ട അംഗങ്ങളേയും സമൂഹത്തിലേയ്ക്ക് പരിഗണിക്കാതിരുന്നാൽ നമുക്ക് വിജയം കൈവരിയ്ക്കാൻ കഴിയും എന്നത് ഉറപ്പുള്ള കാര്യമാണ്. അതുപോലെ തന്നെ വ്യവസ്ഥയിൽ വളരെ പ്രധാനപ്പെട്ടതാണ് സേനയുടെ പ്രവർത്തനം. അതിൽ ഓരോ ഉദ്ദ്യോഗസ്ഥന്റേയും കർത്തവ്യം വ്യക്തമായി എന്താണ് എന്ന് അവർക്ക് അറിയാം. അതുപോലെത്തന്നെ ഓരോ പൗരനും തൊഴിൽ മേഖലയിൽ പരസ്പരം സഹായത്തോടെ പ്രവർത്തിക്കണം. സുരക്ഷിതത്വം വ്യവസ്ഥിതി പരമാവധി ഉറപ്പാക്കും. പാവപ്പെട്ടവന്റെ ഏക താൽപര്യം ഉപജീവനം മാത്രമാണ് എന്ന യാഥാർത്ഥ്യം നിലനിൽക്കവെ വ്യവസ്ഥിതിയുടെ ഒരുക്കം പൂർത്തിയാകുന്നതോടൊപ്പം അവരുടെ താത്പര്യങ്ങളും മാറും. മുന്നേറുവാൻ ആഗ്രഹിക്കുന്നവരുടെ സ്ഥിതിഗതികൾ മെച്ചപ്പെടും. അതിന് സ്വകാര്യവത്കരണം ആവശ്യമാണ്.

എന്നാൽ ഒരുവേള ഒരുവന് പരിചരണം ആവശ്യമാണ് അല്ലെങ്കിൽ അവന്റെ സാഹചര്യം ഒരു വേട്ടക്കാരന്റെ ജീവിതം നയിക്കുവാൻ അവനെ പ്രേരിപ്പിക്കുന്നതാണ് എങ്കിൽ അവന് തുറസ്സിൽ ഒരു പാളയം ഒരുക്കി കൊടുക്കുക. അവൻ ഫാക്ടറികളും, വിളനിലങ്ങളും നോക്കി ചുരുക്കം ചിലരിൽ മാത്രം കാണപ്പെടുന്ന മുന്നേറാനുള്ള ധൈര്യം തനിക്കുണ്ട് എന്നതിൽ സ്വയം അഭിമാനം കൊള്ളുന്നു. യാഥാർത്ഥ്യത്തിൽ ധൈര്യശാലികൾ കാടിനോട് പൊരുതുന്നതിനേക്കാൾ സമൂഹത്തിലെ മനുഷ്യരോട് പൊരുതുന്നവരാണ്. കാരണം അവിടെ ഒരുവന്റെ റൊട്ടിക്കഷ്ണം മറ്റൊരുവൻ തട്ടിയെടുക്കുന്നു, ഉയർന്ന വാടക മാത്രമല്ലാതെ മറ്റൊന്നും കണക്കുകൂട്ടുവാൻ ജന്മികൾ താൽപര്യപ്പെടുകയും ചെയ്യുന്നില്ല.

(സ്വകാര്യ സ്വത്തവകാശം സോവിയേറ്റ് ഉടമസ്ഥാവകാശമാക്കി മാറ്റുന്നു -എഡിറ്റർ)

ഉദ്പാദകൻ: ഏത് കാലയളവ് വരെ ഈ സ്ഥലം നിങ്ങൾ കൈവശം വയ്ക്കും?

രചയിതാവ്: വ്യവസ്ഥ ഭരണം നടത്തണം, കൂടാതെ വ്യവസ്ഥ പൊതുനന്മ ആഗ്രഹിക്കണം. ഭൂമിയ്ക്ക് മേലുള്ള അവകാശം മൂലധനം കൈവശം വച്ചിരിക്കുന്ന കമ്പനിയ്ക്ക് ആയിരിക്കും. എന്നാൽ ആരും അവന്റെ ഓഹരിയ്ക്ക് മേൽ സമ്മതിദാനാവകാശം ഉപയോഗിക്കാൻ പാടുള്ളതല്ല. ഉദ്ദ്യോഗസ്ഥർക്ക് കടം

എപ്പോൾ വേണമെങ്കിലും വീട്ടാനുള്ള അവകാശം ഉണ്ടായിരിക്കും. എന്നാൽ ഓഹരി ഉടമകൾക്ക് പലിശ അടച്ചുകൊണ്ടിരിക്കുന്ന കാലയളവിൽ പണം ആവശ്യപ്പെടുവാനുള്ള അധികാരം ഉണ്ടായിരിക്കുന്നതല്ല. അക്ഷരാർത്ഥത്തിൽ ഇതിന്റെ അടിസ്ഥാനം ഇംഗ്ലണ്ടിന്റെ ദേശീയ പൊതുകടനയത്തിന്റെ അതേ മാതൃകയിലായിരിക്കും.

ഉദ്പാദകൻ: ഓരോ വ്യക്തിക്കും നിശ്ചിത അളവിൽ സ്വന്തമായി ഭൂമി ഉണ്ടാകുകയില്ലേ?

രചയിതാവ്: വ്യക്തീഗതമായി വീടിനും, പൂന്തോട്ടത്തിനും, വിളനിലങ്ങൾക്കും സ്ഥലമുണ്ടാകും. എന്നാൽ അത്തരം പ്രദേശങ്ങളിൽ കുന്നിൻ പ്രദേശത്തെ പോലെ വളരെ അധികം ജനങ്ങളെ തൊഴിലിനായി നിയമിക്കാൻ കഴിയില്ല. എന്നാൽ കൂടുതൽ ജനങ്ങളെ നിയമിക്കാൻ കഴിയുന്ന ഇടങ്ങളിൽ അവർ ഫാക്ടറിയിൽ മേൽനോട്ടക്കാരന്റേയും ഉദ്ദ്യോഗസ്ഥരുടേയും നേതൃത്വത്തിന് കീഴിൽ സൈന്യത്തിലുള്ളത് പോലെ ഒരുമിച്ച് ജോലി ചെയ്യണം.

ഉദ്പാദകൻ: എന്തിനാണ് ഇത്രയധികം കൃത്യത?

രചയിതാവ്: കാരണം കൃത്യമായ അച്ചടക്കത്തിൽ നിന്നും ഉണ്ടാകുന്ന ഫലം വലുതായിരിക്കും. അയഞ്ഞ നയത്തിൽ മനുഷ്യരുടെ ആത്മവിശ്വാസവും നേട്ടങ്ങളും പൊതുവെ കുറവായിരിക്കും.

ഉദ്പാദകൻ: സൈന്യത്തിലെ പോലെ സാധാരണ ഉദ്ദ്യോഗസ്ഥരെ തൊഴിലാളികൾ വകവെച്ചില്ലെങ്കിൽ?

രചയിതാവ്: ബഹുമാനം ഉദ്ദ്യോഗസ്ഥനോടല്ല, സംവിധാനത്തോടാണ്. പദവി ഇല്ലാത്ത ഉദ്ദ്യോഗസ്ഥൻ ആജ്ഞാപിച്ചാൽ കുട്ടികൾ പോലും കളിയാക്കും. തൊഴിലിന് പുറത്ത് അല്ലെങ്കിൽ ഓഫീസിന് പുറത്ത് അദ്ദേഹത്തിന് ആ വില കുറവായിരിക്കും. എന്നാൽ എല്ലായിപ്പോഴും ഡ്യൂട്ടിയിലുള്ള ഉയർന്ന ഉദ്ദ്യോഗസ്ഥർക്ക് എപ്പോഴും ബഹുമാനം ഉണ്ടായിരിക്കും. ഒരുപക്ഷേ, ജനങ്ങളോട് ആജ്ഞാപിക്കാൻ അവർക്ക് യാതൊരു വിധത്തിലുമുള്ള അധികാരം ഇല്ലെങ്കിൽപ്പോലും. ഓരോ വിഭാഗത്തിനും അവരുടെ മേലധികാരികളിൽ നിന്നായിരിക്കും ആജ്ഞകൾ ലഭിക്കുക.

ഉദ്പാദകൻ: എന്തിനാണ് ഈ ക്രമീകരണം നടത്തുന്നത്?

രചയിതാവ്: ജനങ്ങൾക്ക് ഒരുതരത്തിലുമുള്ള ബുദ്ധിമുട്ട് ഏതെങ്കിലും സ്രോതസ്സിൽ നിന്നോ ഏതെങ്കിലും അവസരത്തിലോ ഉണ്ടാകുവാൻ പാടില്ല, അത് അച്ചടക്കം ആവശ്യമില്ലാത്ത സന്ദർഭത്തിൽ ആണെങ്കിൽപ്പോലും.

ഉദ്പാദകൻ: ഈ ക്രമീകരണത്തിലൂടെ നിങ്ങൾ ജനങ്ങളുടെ സർവ്വ സ്വാതന്ത്ര്യവും കൈക്കലാക്കുമോ?

(തൊഴിലാളിവർഗ്ഗത്തിന്റെ ഭരണം- എഡിറ്റർ)

രചയിതാവ്: അക്ഷരാർത്ഥത്തിൽ ജനങ്ങൾക്ക് അവരുടെ സ്വത്തിലും, വാളിലും, നിയമസഭയിലും പരിപൂർണ്ണ അധികാരം ഉണ്ടായിരിക്കും. അവരെല്ലാം സൈനീകർ തന്നെ ആയിരിക്കും. കൂടാതെ കൈമാറ്റ ഇടപാടുകൾ അവരുടെ നിരന്തരമായ മേൽനോട്ടത്തിന് വിധേയമായിരിക്കും. നിയമമേധാവി വിധികർത്താക്കളുടെ മുന്നിൽ സമർപ്പിക്കുന്ന കരടുനിയമങ്ങൾ അസാധുവാക്കുവാൻ ജനങ്ങൾക്ക് കഴിയും. മേലധികാരം ഉപയോഗിച്ച് റദ്ദുചെയ്യുക, കേടുപാടുകൾ തീർക്കുക, ജയിൽപ്പുള്ളികൾ കുറ്റവാളികളോ, നിരപരാധികളോ ആണെന്ന് തീരുമാനിക്കുക, ദേശസുരക്ഷയിൽ അംഗമായിരിക്കുക, തുടങ്ങിയ കർത്തവ്യങ്ങൾ പോലീസിലെ ക്രൂരന്മാരായ ഉദ്യോഗസ്ഥരെപ്പോലെ അല്ലാതെതന്നെ അവർ നിർവ്വഹിക്കും. അവർ സ്വയം ഈ ഉത്തരവാദിത്വം തുടർച്ചയായി ഏറ്റെടുക്കും. പരിപൂർണ്ണമായ സ്വാതന്ത്ര്യം, ഗവണ്മെന്റിന്റെ നിസ്സാരമായ കാര്യങ്ങളിൽ പോലും ശാസ്ത്രീയമായ കൃത്യത, ഇവയെല്ലാത്തിന്റേയും ലക്ഷ്യം ഒന്നുതന്നെ ആയിരിക്കും. മാത്രമല്ല, അതിന്റെ ഫലം ഒരു ശരീരത്തിൽ ആയിരക്കണക്കിന് മനസ്സ് പ്രവർത്തിക്കുന്നത് പോലെ ആയിരിക്കും. ക്രമേണ ദശലക്ഷക്കണക്കിന് മനസ്സ് ഒരേ ലക്ഷ്യത്തിന് വേണ്ടി പ്രവർത്തിച്ച് ഒന്നായിത്തീരും. കൂടാതെ എല്ലാവർക്കും നന്മയും സമാധാനവും ഉണ്ടാവുകയും ചെയ്യും.

(സംഘാടനം അച്ചടക്കത്തിന് വേണ്ടിയുള്ളതാണ്, സുഖസൗകര്യത്തിനുള്ളതല്ല - എഡിറ്റർ)

യൂണിയന്റെ ശക്തിയും, അച്ചടക്കവും, തൊഴിൽ വിഭജനവും, അത്തരത്തിലുള്ള നയങ്ങളും വ്യവസ്ഥിതിക്ക് ഗുണകരമായ നേട്ടങ്ങൾ ഉണ്ടാക്കും. എന്നുമാത്രമല്ല, വ്യവസ്ഥിതിയുടെ കീഴിൽ ജീവിതം എളുപ്പമാക്കിത്തീർക്കുകയും ചെയ്യും. അച്ചടക്കമില്ലാത്ത കാട്ടുജാതികളെ നിയന്ത്രിക്കുക എന്നത് സാധാരണ സൈന്യത്തിന് അസാദ്ധ്യമായ കാര്യമാണ്. സംഗ്രഹിച്ച് ഞങ്ങൾക്ക് ഒന്നേ പറയുവാനുള്ളു,

ഞങ്ങളെ അംഗീകരിക്കുന്നവർക്ക് കുറഞ്ഞപക്ഷം വ്യവസ്ഥിതിയെ പിന്തുണയ്ക്കാൻ ധാർമ്മീകതയുടെ ആവശ്യമില്ല. അല്ലെങ്കിലും രചയിതാവ് നടപ്പാക്കാനായി പ്രയത്നിച്ച എല്ലാ നിയമങ്ങളും പൂർണ്ണമായും നടപ്പിലാക്കപ്പെടും. നാമെല്ലാം പലവഴിയിലൂടെ ഒരേസ്ഥാനത്ത് എത്തിച്ചേരാം. തത്വചിന്തയും ക്രിസ്തുമതവും വിശക്കുന്നവന് ഭക്ഷണവും, നഗ്നന് വസ്ത്രവും, ലോകത്തിൽ സഹാനുഭൂതിയുടെ കെട്ടുപാടുകളും ഉണ്ടാക്കുന്ന കാര്യത്തിൽ വ്യത്യസ്ത അഭിപ്രായങ്ങളിൽ സഞ്ചരിക്കേണ്ടവരല്ല. വ്യവസ്ഥയെപ്പറ്റി പാണ്ഡിത്യമുള്ളവൻ അവന്റെ സ്വാധീനം മനുഷ്യന്റെ ദു:ഖം അകറ്റാൻ ഉപയോഗിക്കുന്നില്ല എങ്കിൽ അവൻ മനുഷ്യന്റെ നന്മയ്ക്ക് വേണ്ടി വാദിക്കുന്നവനല്ല. അവൻ ക്രസ്ത്യാനിയല്ല. ക്രിസ്തുമതം വിശ്വാസത്തൊഴിലാളികളെ സൃഷ്ടിക്കുവാൻ വേണ്ടി ഉണ്ടാക്കപ്പെട്ടതല്ല. എന്നിട്ട് ദൈവത്തോട് പറയുന്നു. ദൈവമേ! നീ മഹാനായ സൃഷ്ടാവാണ്. ദൈവത്തിന്റെ ആഗ്രഹം നടപ്പിലാക്കുന്നതിൽ, അത് എപ്രകാരമുള്ളതാണ് എന്നറിഞ്ഞിരുന്നാൽ പോലും, അന്ത്യവിധിയിലും അംഗീകാരത്തിലും പറയുന്നു, ദൈവമേ! എനിക്ക് വിശന്നു, നീ എനിക്ക് ഭക്ഷണം നൽകി, എനിക്ക് ദാഹിച്ചു, നീ എനിക്ക് പാനീയം നൽകി, എന്റെ നഗ്നത മറയ്ക്കാൻ വസ്ത്രം നൽകി. രോഗത്തിലും തടവറയിലും നീ എന്നെ ശുശ്രൂഷിച്ചു. നീ എനിയ്ക്ക് ചെയ്തതുപോൽ കുറഞ്ഞത് എന്റെ സഹോദരന്മാരിൽ ഒരുവന് എന്നെക്കൊണ്ട് ചെയ്തു നൽകുവാൻ കഴിഞ്ഞിരുന്നെങ്കിൽ" അവർ അവനോട് ചോദിച്ചു, ആരാണ് നിന്റെ സഹോദരന്മാർ?. കള്ളന്മാർക്കിടയിൽ വീണുപോയ മൂകനായ ഒരുവനെ അവൻ ചൂണ്ടിക്കാട്ടി. വഴിയിൽ വച്ച് അവനെ സഹായിക്കാൻ കഴിഞ്ഞതുമില്ല. കപടഭക്തന് ഉദാഹരണം ദു:ഖിതനെ സഹായിച്ച് അപമാനിക്കപ്പെട്ട ശമര്യക്കാരനായിരുന്നു.

(മതങ്ങൾ മനുഷ്യമനസ്സിനെ വളച്ചൊടിക്കുന്നു, അനുരൂപത്തിലാക്കുക അല്ലെങ്കിൽ നിർത്തലാക്കുക - എഡിറ്റർ)

പലരുടേയും കാഴച്ചപ്പാടിൽ പലതും മനസ്സിലാക്കി ബോധ്യപ്പെടുത്താതെ ആണ് ക്രിസ്തുമതം നിലകൊള്ളുന്നത്, അതുകൊണ്ട് അത് വ്യവസ്ഥയുടെ രചയിതാവിന്റെ അംഗീകാരം നേടിയിട്ടില്ല. അവൻ ഒരു വിഭാഗത്തിലും പെടുന്നില്ല. അവന്റേതായി ഒരു മതവിശ്വാസവുമവൻ ഉണ്ടാക്കിയെടുത്തിട്ടുമില്ല. പക്ഷെ, മന:സാക്ഷിയുള്ള ക്രിസ്ത്യാനികളുടെ സഹകരണം അവൻ ആഗ്രഹിക്കുന്നു. പ്രത്യേകിച്ച് ഭരണത്തിന്റെ എല്ലാ മേഖലകളിലും. അവൻ തുറന്നടിച്ച രീതിയിൽ മതനിന്ദ പ്രകടിപ്പിക്കുന്നില്ല. എന്നാൽ ദുരിതം അനുഭവിക്കുന്നവർക്ക് വേണ്ടി

ശ്ലാഘനീയമായ രീതിയിൽ കരയുകയും വിലപിക്കുകയും ചെയ്യുന്നു. ദരിദ്രർ റൊട്ടിയ്ക്ക് വേണ്ടി കരയുമ്പോൾ, മത്സ്യത്തിനും, മാംസത്തിനും വേണ്ടി യാചിക്കുമ്പോൾ അവരെ കല്ലെറിയുന്ന മനുഷ്യരുണ്ട്. സർപ്പത്തെ കൊടുത്ത് നിലനിൽപ്പിനെ വിഷപങ്കിലമാക്കി സന്തോഷിക്കുന്ന സിദ്ധാന്തമാണത്. അത്തരക്കാർക്കൊപ്പം ഞങ്ങൾ കൂട്ടായ്മ ആഗ്രഹിക്കുന്നില്ല. സർക്കാരിൽ അവസാനമായ ക്രമം പണമാണ്. ഇത് മനസ്സിനെ അടിമപ്പെടുത്തുകയും നമ്മുടെ നിഷ്കളങ്കമായ സ്വഭാവത്തെ പൊടിയിൽ ചവിട്ടി മെതിക്കുകയും ചെയ്യുന്നു. പണത്തിൽ നിന്നും അകന്ന് നിൽക്കുക. താഴമയോടെ ജീവിക്കാൻ കഴിയാത്തവരോടും, സ്ഥാപനങ്ങളുമായി സഹകരിച്ച് സഹായം കൈപ്പറ്റി തുല്യ നീതി, തുല്യ നിയമം എന്ന അനശ്വരമായ നിയമത്തിന് വിരോധമായി, എല്ലാവരുടേയും പൂർണ്ണതയ്ക്കായി, തുല്യമായി യത്നിക്കാത്ത ഒരു മനുഷ്യനോടും ഞങ്ങളുടെ കൂടെ പങ്കുചേരുവാൻ ഞങ്ങൾ അഭ്യർത്ഥിക്കുന്നില്ല.

❖

## പ്രബുദ്ധത പൊഴിയുന്ന വീഥികൾ

ഈ ഗ്രന്ഥം വിവർത്തനം ചെയ്യുന്ന വേളയിൽ ഇത്തരത്തിൽ ഒരു അദ്ധ്യായം കൂട്ടിച്ചേർക്കുന്നതിനെപ്പറ്റി ഞാൻ ആലോചിച്ചിരുന്നില്ല. ഇത് പ്രസിദ്ധീകരണത്തിന് തൊട്ടുമുൻപായി എഴുതിച്ചേർക്കുന്നതാണ്. അതിന് കാരണം ഈ ഗ്രന്ഥം നിങ്ങൾ മുഴുവൻ വായിച്ചു കഴിഞ്ഞെങ്കിൽ ഞാൻ പറയാതെ തന്നെ നിങ്ങൾക്ക് മനസ്സിലാകേണ്ടതാണ്. ലോകത്തിന്റെ പ്രബുദ്ധതയുടെ ആസ്ഥാനം ഇൻഡ്യയുടെ ഒരു മൂലയ്ക്ക് കേരളം എന്ന സംസ്ഥാനത്തിലേയ്ക്ക് കഴിഞ്ഞ ഒരു നൂറ്റാണ്ടായി മാറ്റപ്പെട്ടിരിക്കുന്നു എന്ന് ഞാൻ പറയാതെ തന്നെ വായനക്കാർ മനസ്സിലാക്കുന്നതും അഭിമാനം കൊള്ളുന്നതുമാണല്ലോ. ഈ പ്രബുദ്ധത അരിയാഹാരം കഴിക്കുന്നതിലൂടെ ക്രമേണ വളർന്ന് വരുന്നതാണ് എന്ന് ഈ അവസരത്തിൽ പ്രത്യേകം ഞാൻ ഏടുത്ത് പറയേണ്ടതില്ല എന്ന് ഞാൻ കരുതുന്നു. ആദ്യമായി പ്രബുദ്ധത സൃഷ്ടിക്കുന്നതിൽ അയഡിനും, സിങ്കിനും, കോപ്പറിനും, വിറ്റാമിനുകൾക്കും ഒന്നുമില്ലാത്ത വളരെ പരമപ്രധാനമായ പങ്ക് അരിയാഹാരത്തിനും, കമ്മ്യൂണിസത്തിനും, ആധികാരിക ഗ്രന്ഥമായ കമ്മ്യൂണിസ്റ്റ് മാനിഫ്ഫെസ്റ്റോയ്ക്കും ഉണ്ട് എന്ന് ഒരു രസതന്ത്ര ബിരുദധാരികൂടിയായ എന്നെ ആദ്യമായി പഠിപ്പിച്ചത് ഇവിടുത്തെ മാധ്യമങ്ങളും, രാഷ്ട്രീയ താത്വീകാചാര്യന്മാരുമാണ്. നമ്മുടെ ഈ മഹത്തരമായ കണ്ടുപിടുത്തം ലോക ചരിത്രത്തിൽ തന്നെ ഏറ്റവും മികവുറ്റതും മറ്റെല്ലാ കണ്ടുപിടുത്തങ്ങൾക്കും ഉപരിയായി വിളങ്ങുന്നതുമാണല്ലോ. കഴിഞ്ഞ രണ്ട് നൂറ്റാണ്ടുകളായി ലോകത്ത് നടന്നിട്ടുള്ള വിപ്ലവകരമായ കണ്ടുപിടുത്തങ്ങൾ എല്ലം തന്നെ നമുക്ക് നമ്മുടെ കഴിവും പ്രബുദ്ധതയും തെളിയിക്കാൻ വീണ്ടും ഒരു ശാസ്ത്രജ്ഞൻ കേരളഭൂമിയിൽ ഉടലെടുക്കേണ്ട ആവശ്യം ഇല്ലാത്ത തരത്തിൽ നമ്മുടെ യശസ്സ് ഉയർത്തുന്നത് ആയതിനാലും മറ്റുള്ള രാജ്യങ്ങളിലെ ശാസ്ത്രജ്ഞന്മാരോടുള്ള മാനുഷീക പരിഗണനയും സഹാനുഭൂതിയും മൂലവും അവർക്ക് പ്രശോഭിക്കുവാൻ അവസരം നൽകണമല്ലോ എന്ന ചിന്തയാലും വീണ്ടും നമ്മൾ അതിനുശേഷം നമ്മുടെ മഹത്തരമായ ഒരു കണ്ടുപിടുത്തവും പുറംലോകം കാണാത്ത വിധത്തിൽ മറച്ചിരിക്കുന്നത് എന്ന് ലോകത്തുള്ള പണ്ഡിതന്മാരായ മനുഷ്യർ നമ്മോട് പരസ്യമായി വിളിച്ച് പറഞ്ഞില്ലെങ്കിലും മനസ്സിലാക്കുന്നുണ്ട് എന്നത് വളരെ വലിയ ഒരു കാര്യമായി ഞാൻ കരുതുന്നു.

എങ്കിലും നമ്മൾ ലോകത്തിന്റെ എല്ലാകോണിലും ഒരുപക്ഷെ, ബ്രിട്ടീഷു കാരേക്കാൾ വിപുലവും ഗംഭീരവുമായ രീതിയിൽ ആധിപത്യം സ്ഥാപിച്ചിരിക്കു ന്നതും (ആമസോൺ മഴക്കാടുകളിൽ വരെ നമ്മുടെ സാന്നിധ്യമുണ്ട് എന്നത് ഒരുപക്ഷെ ഇവിടെ സൂചിപ്പിക്കാൻ വിട്ടുപോയാൽ അത് പ്രബുദ്ധരായ ഒരു ജനതയോട് ചെയ്യുന്ന വഞ്ചനയായിരിക്കും. അപ്രകാരം ഒരു വഞ്ചകനാകാൻ ഞാൻ ആഗ്രഹിക്കുന്നില്ല) നമ്മുടെ കാരുണ്യവും സഹാനുഭൂതിയും നിറഞ്ഞ മനസ്സുകൊണ്ട് അവിടെയുള്ള പ്രബുദ്ധത തീരെ കുറവുള്ള ജനങ്ങൾക്ക് നമ്മുടെ വിലപ്പെട്ട സേവനം നൽകുകയും ചെയ്തുവരികയാണ് എന്നതും നിങ്ങളുടെ ശ്രദ്ധയിൽ പെട്ടിട്ടുള്ള കാര്യമാണ്. അനവധി വൻകിട വ്യവസായ, വാണിജ്യ, നിർമ്മാണ മേഖലകൾ നമ്മുടെ കഴിവുകൊണ്ടും തുലനം ചെയ്യാനാവാത്ത ബുദ്ധി ശക്തി കൊണ്ടും നമ്മൾ സ്ഥാപിച്ച് നമ്മുടെ സംസ്ഥാനത്ത് തൊഴിലാളികൾക്ക് ക്ഷാമം നേരിട്ട് കൊണ്ടിരിക്കുന്ന അവസരത്തിലാണ് നമ്മൾ ഇത്തരത്തിൽ കാരുണ്യ പ്രവർത്തനം എന്ന രീതിയിൽ ലോകമെമ്പാടുമുള്ള രാജ്യങ്ങളിൽ നമ്മുടെ സേവനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നത് വളരെ ശ്ലാഘനീയമാണ്.

എന്റെ പഠനകാലഘട്ടങ്ങളിൽ വിദ്യാലയത്തിന്റെ ക്ലാസ്സ് മുറികളിൽ അവസാ ന ബെഞ്ചിലിരുന്നവനും അവരുടെ അധ്യാപനങ്ങളോട് സമരസപ്പെടാത്തവനും, വിരളമായി ക്ലാസ്സുകളിൽ ഹാജരാകുന്നവനും, സർവ്വകലാശാലകളിൽ സമര ത്തിന് നേതൃത്വം കൊടുത്ത് കേവലമായ മാർക്കുകളിൽ കഷ്ടിച്ച് ജയിച്ചവനും വിദ്യാഭ്യാസകാലത്ത് പഠിച്ച വിഷയങ്ങളെപ്പറ്റി തെല്ലും ബോധവും ജ്ഞാനവും ഇല്ലാത്തവരും ആയ മഹാപണ്ഡിതന്മാർ ആണ് കേരളത്തിലെ ലക്ഷക്കണക്കിന് ജനങ്ങളെ നയിക്കുന്ന വീരശൂരപരാക്രമികളും വിവേകശാലികളുമായ നായക ന്മാർ എന്നതും അവരുടെ മഹത്തരമായ നയങ്ങളും ആശയങ്ങളുമാണ് കേരള ജനത അംഗീകരിക്കുന്നത് എന്നതും തികച്ചും ഭീതിജനകവും സംഭ്രമാത്മകവും ആണ്. ആനയെ കുറിച്ച് വിവരിക്കുവാൻ പറയുമ്പോൾ ആനയെ തളച്ചിരിക്കുന്ന തെങ്ങിനെ കുറിച്ചും സങ്കരയിനം തെങ്ങിൻ തൈകളെ കുറിച്ചും വിവരിക്കുന്ന അതേ നൈപുണ്യമാണ് ഇന്നും ഈ നേതാക്കന്മാർ വർഷങ്ങൾക്ക് ഇപ്പുറവും തുടരുന്നതും കേരളജനത ശ്രവിച്ച് നിർവൃതി അടയുന്നതും കോൾമയിർ കൊള്ളുന്നതും എന്നത് പറയാതെ നിർവ്വാഹമില്ല. അതുതന്നെയാണ് ലോക ത്തിന്റെ ഉദാത്ത മാതൃകയാവുന്ന നമ്മുടെ പ്രബുദ്ധതയുടെ അളവുകോൽ എന്നതും നാം മറക്കരുത്. ലോക രാഷ്ട്രീയവും മാധ്യമങ്ങളും നിയന്ത്രിക്കപ്പെടു

ന്നത് ഒരേ സിരാകേന്ദ്രത്തിൽ നിന്നാണ് എന്നതും അന്നും ഇന്നും നിലവിൽ ഉള്ളതും അതേ ആത്മാക്കളാൽ ഭിന്നിപ്പിച്ച് ഭരിക്കുക എന്ന ആശയത്തിന്റെ ഭാഗമായാണ് പല മതങ്ങളും, രാഷ്ട്രീയ പാർട്ടികളും, സമുദായിക സംഘടന കളും നിലനിൽക്കുന്നത് എന്നും അതിന്റെ നിയന്ത്രണം അവരുടെ കൈകളിൽ തന്നെയാണ് ഇന്നും എന്നതും, ആരാധ്യരായ പല നേതാക്കന്മാരും അവരുടെ ചാരന്മാരായിരുന്നു എന്നതും പ്രബുദ്ധതയുടെ പാഠങ്ങൾ കുത്തിനിറയ്ക്കു മ്പോൾ മനസ്സിലാക്കാൻ കഴിയാതിരുന്നത് മലയാളിയുടെ കഴിവുകേടോ, അതോ ബുദ്ധിഹീനതയോ ആണ് എന്ന് ആരെങ്കിലും വാദിക്കാൻ ശ്രമിച്ചാൽ നമ്മൾ നമ്മുടെ രാഷ്ട്രീയക്കാരെ പോലെ തന്നെ പ്രബുദ്ധതയുടെ വാക്ചാതുര്യം കൊണ്ട് അവരെ കീഴ്പ്പെടുത്തുവാൻ തെല്ലും മടിക്കരുത്.

ഭരണം തുടങ്ങിയ നാൾ മുതൽ ഇടതനും വലതനും കൂടി കട്ട് മുടിച്ച ഭീമമായ സംഖ്യ ഇന്ന് കേരളത്തിൽ ജനിച്ച് വീഴുന്ന ഓരോ കുഞ്ഞിനെ വരെയും കടക്കാര നാക്കി മാറ്റിയിരിക്കുന്നു. ഇതിന്റെ അർത്ഥം മനസ്സിലാക്കാതെ ഇതൊന്നും എന്നെ ബാധിക്കില്ല എന്ന് നടിക്കുന്നതും, നേതാക്കളുടെ കളവ് കഥകൾ വേണ്ടു വോളം ആസ്വദിച്ച് അതിനെപ്പറ്റി പരസ്പരം വാദിക്കുന്നതും നമ്മുടെ പ്രബുദ്ധത യുടെ സവിശേഷമായ മറ്റൊരു ഗുണമാണ് എന്ന് ഞാൻ പ്രത്യേകം പറയേണ്ട തില്ലല്ലോ. 6 ദശകങ്ങൾക്ക് മുൻപ് 5 മണിക്കൂർ പണിയെടുത്തിരുന്നവരുടെ പിൻഗാമികൾ ഇന്ന് 10-12 മണിക്കൂർ പണിയെടുക്കാൻ നിർബന്ധിക്കപ്പെട്ടി രിക്കുന്നതും ഒരു കുടുംബത്തിലെ ഒന്നിലധികം അംഗങ്ങൾ ജോലി ചെയ്താലും രണ്ടറ്റവും കൂട്ടിമുട്ടിക്കുവാൻ കഴിയാത്ത അവസ്ഥ നിങ്ങൾക്ക് എങ്ങിനെ ഉണ്ടായി എന്ന് ചിന്തിച്ചിട്ടുണ്ടോ?. ഓരോ 5 വർഷവും കഴിയുമ്പോൾ ഒഴിയുന്ന സർക്കാരു കൾ ഉണ്ടാക്കുന്ന ഭീമമായ നഷ്ടം നമ്മൾ തന്നെയാണ് നികുതിയിലൂടെയും വിലക്കയറ്റത്തിലൂടെയും അടച്ച് തീർക്കുവാൻ പാടുപെടുന്നത്. ഈ പണമെല്ലാം നമ്മുടെ സ്വകാര്യ ആവശ്യങ്ങൾക്ക് വേണ്ടി ഏതെങ്കിലും ബാങ്കിൽ നിന്നും വായ്പയെടുത്തതാണോ? ജനങ്ങൾക്ക് വേണ്ടിയുള്ളതായിരുന്നെങ്കിൽ അതിന്റെ ഗുണം നിങ്ങൾക്ക് ലഭിച്ചു എന്ന് നിങ്ങൾക്ക് ഉറപ്പുണ്ടോ? ഒരിക്കലുമില്ല. അൻപത് വർഷത്തിന് മേലെ വെള്ളത്തിൽ വരച്ച വരപോലെ കേരള ജനത ഇപ്രകാരം അവരുടെ അദ്ധ്വാനവും ആയുസ്സും ഈ കള്ളപ്പരിഷകൾക്ക് വേണ്ടിയും അവരുടെ കുടുംബങ്ങളുടേയും അവരെ നിയന്ത്രിക്കുന്നവരുടേയും സുഖസൗകര്യങ്ങൾക്ക് വേണ്ടിയും ചിലവഴിച്ച് കൊണ്ടിരിക്കുന്നു. നിങ്ങളുടെ മാതാപിതാക്കൾ, ഭാര്യ,

മക്കൾ എന്നിവരുടെ ആവശ്യങ്ങൾ പൂർണ്ണമായും നിറവേറ്റാൻ കഴിയാത്ത സാഹചര്യത്തിലാണ് ഈ പാഴ്ചിലവ് നമുക്ക് വന്നു ഭവിച്ചിരിക്കുന്നത് എന്നത് മനസ്സിലാക്കിയാലും അതിന് നേരെ നമുക്ക് കണ്ണടയ്ക്കാം. അല്ലെങ്കിൽ നമ്മൾ പ്രബുദ്ധരുടെ പട്ടികയിൽ നിന്ന് പുറത്താക്കപ്പെടാൻ സാധ്യതയുണ്ട്. ലോക ബാങ്കും മറ്റ് ഇതര ബാങ്കുകളും ഗവണ്മെന്റിന് വായ്പകൊടുക്കുന്നത് രാഷ്ട്രീയ നേതാക്കളുടെ കുടുംബ മഹിമ കണ്ടിട്ടോ, കഴിവ് കണ്ടിട്ടോ അല്ല. അത് ഈ രാജ്യത്തിലെ അല്ലെങ്കിൽ സംസ്ഥാനത്തിലെ കുട്ടികൾ മുതൽ പെൻഷൻ വാങ്ങുന്ന വൃദ്ധന്മാർ വരെയുള്ളവരുടെ എണ്ണം നോക്കിയാണ്. നികുതിയിലൂടെ, വിലക്കയറ്റത്തിലൂടെ അവരെ പിഴിഞ്ഞ് ഈ പണം പലിശയടക്കം തിരിച്ച് പിടിക്കാം എന്നതിനാലാണ്. എന്നിട്ടും ഈ മ്ലേച്ഛന്മാർക്ക് വേണ്ടി കൊടിപിടിക്കുവാനും, വെട്ടി ചാകുവാനും അനവധി പ്രബുദ്ധന്മാർ നമ്മുടെ സമൂഹത്തിൽ ഉണ്ടെന്നുള്ളത് എത്ര പ്രശംസിച്ചാലും മതിവരാത്ത ഒരു കാര്യമാണ്. പ്രത്യേകിച്ച് ജോലിയൊന്നും ഇല്ലെങ്കിലും പ്രഭുക്കന്മാരും മാടമ്പികളുമായി നല്ലനിലയിൽ കഴിഞ്ഞിരുന്ന പഴയരാഷ്ട്രീയ നേതാക്കളെ, മന്ത്രിമാരെ കാണുമ്പോൾ അനുകമ്പ തോന്നി അടുത്ത തവണ അവരെ വിജയിപ്പിച്ച് അവരുടെ കഷ്ടതകളിൽ സഹായിക്കുവാനുള്ള മഹാമനസ്കതയും കാരുണ്യവും നമ്മെപ്പോലുള്ള പ്രബുദ്ധർക്കല്ലാതെ വേറെ ആർക്കാണുള്ളത്. നമ്മുടെ സഹോദരങ്ങൾ പട്ടിണിയും, ദാരിദ്ര്യവും, പ്രളയവും, രോഗങ്ങളും വന്ന് നശിച്ചാലും നമ്മുടെ യശസ്സ് വാനോളം ഉയർത്തുന്ന പ്രബുദ്ധതയുടെ ഉപജ്ഞാതക്കളായ ഈ രാഷ്ട്രീയക്കാരെ നിലനിർത്തുക എന്നത് നമ്മുടെ കർത്തവ്യമാണ്. അതിൽ നിന്നും നാം ഒരിക്കലും പിന്തിരിയരുത്.

ജനാധിപത്യം ജനങ്ങളുടെ ആധിപത്യമായതിനാലും ഈ മന്ത്രിമാർ നമ്മുടെ നമ്മുടെ ആശ്രിതരായ കീഴാളന്മാരായതിനാലും നമ്മൾ ആവശ്യങ്ങൾക്കായി ചെന്നുകയറുമ്പോൾ എഴുന്നേറ്റ് നിന്ന് വണങ്ങി നമ്മുടെ മുന്നിൽ ഓച്ഛാനിച്ച് നിന്ന് നമ്മുടെ ആവശ്യങ്ങൾ ദ്രുതഗതിയിൽ നടത്തുവാൻ വെമ്പൽ കൊള്ളുന്നവരും അതിന് കഴിഞ്ഞില്ലെങ്കിൽ അതിയായ മാനസീക സമ്മർദ്ദം നേരിടുന്നവരും ആയതിനാൽ അവരെ നിലനിർത്തേണ്ടതിൽ ഞാൻ തെല്ലും ശരികേട് കാണുന്നില്ല. ഇവരുടെയെല്ലാം അദ്ധ്വാനത്തിന്റെ ഫലമായി 2030ഓടെ ലോകമെമ്പാടും പ്രബലമായി ചുവടുറപ്പിക്കാൻ പോകുന്ന ആരേയും ഒഴിവാക്കാത്ത വൺ വേൾഡ് ഓർഡറിനെ വരവേൽക്കാനായി നമുക്ക് കാത്തിരിക്കാം. അവരുടെ പ്രചരണത്തിനായി കഴിഞ്ഞ 5ദശകങ്ങളായി അക്ഷീണം പരിശ്രമിച്ച് കൊണ്ടിരിക്കുന്ന

ത്രികോണം, പിരമിഡ്, പഞ്ചബുജം, നക്ഷത്രം, ഇംഗ്ലീഷ് അക്ഷരം എം, സൂര്യൻ തുടങ്ങിയവയിൽ ഉള്ള വാർത്താമാധ്യമങ്ങളേയും അവരുടെ ശ്ലാഘനീയമായ പ്രവർത്തനങ്ങളേയും, നമ്മുടെ സംസ്കാരത്തെ അഗാധമായ ഗർത്തത്തിൽ നിന്നും ഉയർത്തിയെടുക്കുന്നതിനും പടിപടിയായി വൺ വേൾഡ് ഓർഡറിനെ സംഭവ്യമാക്കുന്നതിന് പ്രബുദ്ധ ജനങ്ങളെ ഒരുക്കിയെടുക്കുന്നതിനും യത്നിച്ച സിനിമ സീരിയൽ താരങ്ങളേയും നമുക്ക് ഈ അവസരത്തിൽ പ്രശംസിക്കാതെ വയ്യ. നമ്മുടെ പ്രബുദ്ധതയും, സംസ്കാരവും, നൈസർഗ്ഗീകമായ ജ്ഞാനവും, കണ്ടുപിടുത്തങ്ങൾക്കുള്ള ഉത്തേജകവും നൽകുന്നതിൽ ഇവരുടെ സംഭാവന നമ്മൾ വിസ്മരിച്ചാൽ അത് മാപ്പർഹിക്കാത്ത തെറ്റായി മാറും. ഏകലോകത്തിലേയ്ക്കുള്ള മുന്നൊരുക്കങ്ങൾ ലോകമെമ്പാടും ദ്രുതഗതിയിൽ നടക്കുന്നതിന്റെ ലക്ഷണങ്ങൾ നിങ്ങൾക്ക് ഇപ്പോൾ നിങ്ങളുടെ ജീവിതത്തിലും ചുറ്റുപാടിലും കാണുവാൻ കഴിയും. അത് നിങ്ങളുടെ സ്വാതന്ത്ര്യത്തെ എപ്രകാരം അമ്മാനമാടും എന്നത് ഇനി കണ്ടറിയേണ്ട കാര്യമാണ്. പറയുവാൻ അവസാനമായി ഒന്നേയുള്ളു. ദയവായി പ്രബുദ്ധതയുടെ ഒരംശമെങ്കിലും ലോകത്തിന് വിട്ടുകൊടുക്കുവാനുള്ള ദയവ് കാണിക്കണം. പ്രബുദ്ധ ജനതയ്ക്ക് വരാൻ പോകുന്നതും അവർ അർഹിക്കുന്നതുമായ അവരുടെ നല്ലകാലത്തിന് ആ ഏക ലോകത്തിന് ഭാവുകങ്ങൾ നേർന്നുകൊണ്ട് അവസാനിപ്പിക്കട്ടെ എന്ന് പറഞ്ഞു കൊണ്ട് ഈ ഗ്രന്ഥം അവസാനിപ്പിക്കാൻ ശ്രമിച്ചാൽ സംഭവിക്കാൻ പോകുന്ന കാര്യങ്ങൾ ആവിയായി പോകില്ല എന്ന് എനിക്കറിയാം. എന്നുമാത്രമല്ല, ഇത് ആഗോളകരമായി സംഭവിക്കാൻ പോകുന്ന ഒരു യാഥാർത്ഥ്യം ആണ് എന്നതും ഇരുട്ടിലെ മെഴുകുതിരി വെളിച്ചത്തിൽ പാറിക്കളിക്കുന്ന ഈയാം പാറ്റകളുടെ അവസ്ഥയ്ക്ക് ഉപരിയായി ഇവിടെയുള്ള മനുഷ്യർക്ക് എന്തെങ്കിലും നല്ലത് സംഭവിക്കും എന്ന് പ്രതീക്ഷിക്കണമെങ്കിൽ അത്ഭുതങ്ങൾ നടക്കണം. ഭാവിയിൽ ഇരുൾ നിറഞ്ഞിരിക്കുന്നു. വെളിച്ചത്തിന്റെ ഒരു കിരണത്തെപ്പോലും കടത്തി വിടാത്ത തരത്തിൽ നിബിഢമായ ഇരുട്ട്. കമ്മ്യൂണിസം... ഇല്യൂമിനിസം.. അത് ആരേയും ഇല്ല്യൂമിനേറ്റ് ചെയ്യുന്ന അഥവ പ്രകാശിപ്പിക്കുന്ന ഒന്നല്ല. അത് ഇരുട്ടാണ് അരക്ഷിതത്വത്തിന്റെ കുറ്റാക്കൂരിരുട്ട്...

(അവസാനിച്ചു)

# ഗ്രന്ഥസൂചിക


Brown, Wm., An Oration 1799
Cardoso, Joaquin, El Communismo y la conspiracion contra el orden cristiano
Clymer, Reuben Swinburne, The Sacred College of Ancient Mysteries
Dwight, Timothy, The Duty of Americans in the Present Crisis
Gachot, Edward, L'Allemagne contre Napoleon; les Illumines Jacoby, Daniel, Dar Stifter des Illuminatenorden
Laroche du Maine (J.P.L. de) Marquis de Luchots, Essai sur la Secte des Illumines
Lathrop, Joseph, A sermon on the dangers of the times Magre, Maurice, Magicians, Seers & Mystics
Morse, Jedediah, A. sermon delivered May 9, 1798. A Warning Against the Illuminati and Their Masonic Affiliations
A sermon delivered on Thanksgiving Day, 1798
Nicolai, Cristoph Friederich, Open explanation of his membership in Order of Illuminati
Parish, Elijah, An oration delivered at Byfield, July 4, 1799 Payson, Seth, Proofs of the real existence and dangerous tendency of Illuminism
Ribani, Ameen F., The Descent of Bolshevism
Robison, J., Proofs of a conspiracy against all religious and governments of Europe carried on in secret meetings of
Freemasons, Illuminati and reading societies.
Smith, John Cotton, An oration delivered at Sharon, July 4,1798
Tappan, David, A discourse in the Chapel at Harvard College, June 19, 1798, to graduating class on the influence of the Illuminati on religion and the French Revolution. Weishaupt, Adam, Die neuesten Arbeiten des Spartacus u. Philo in den Illuminaten-Orden, 1794
Das verbesserten System der Illuminaten mit alien Einrich-tungen u. Graden, 1787
Apologie der Illuminaten Wood, John, A full exposition of the Clintonian faction of the Society of Columbian Illuminati — with an account of the writer Zwackh, Franz Xaverum, Einige Originalschriften
Ogden, John Cosens, A View of New England Illuminati— who are indefatigably engaged in destroying religion and the government of the United States undr a feigned regard for their safety. 1799
Webster, Nesta H., World Revolution — A Plot Against Civilization
Stauffer, Vernon, New England and the Bavarian Illuminati Geeitner, A., Der Ingolstadter Universitatsprofessor Adam Weishaupt und seine Geheimbund der Illuminaten.
Schulz, Hans, Adam Weishaupt Winrod, Gerald Burton, Adam Weishaupt, A Human Devil. Cigrand, B. J., Story of the Great Seal of the U.S.

Totten, Chas. A. L., The Seal of History — Our Inheritance, the Great Seal of Manasseh
Moses, Ernest C, Our U.S. Some Facts About the Nation's Seal
Morey, Grace Kincaid, Mystic Americanism
State Department, History of the Seal of the U.S.
The Seal of the U.S.
De Vos, Cornelius, The Unfinished Work of the U.S. of America — Its Origin, Mission & Destiny as Revealed in its Unused Seal & the Holy Scriptuures.
Rockefeller Foundation, Annual Reports.
Council on Foreign Relations, (Annual) Report of Director Whittelsey, Charles Barney, Roosevelt Genealogy
Josephson, Emanuel M., The Strange Death Of Franklin D. Roosevelt
Rockefeller "Internationalist," The Man Who Misrules The World.

❖

This book is a malayalam translation of
ROOSEVELT'S COMMUNIST MANIFESTO
By
EMANUEL M. JOSEPHSON
Incorporating
"THE SCIENCE OF GOVERMENT FOUNDED ON NATURAL LAW"
By CLINTON ROOSEVELT

Reprint of original edition, dated 1841, of illuminist tract containing the first American publication of the plagarized Communist teachings of Adam Weishaupt, a renegade Jesuit, and the substance of the Communist Manifesto. The Roosevelt version appeared seven years before it also was plagarized by another member of the Order of Illuminati, Moses Mordecai Marx Levy, alias Heinrich Karl Marx, in Germany. It embodies a blue print of the New Deal, its NRA and other devices, that became the tradition of the Roosevelt Dynasty. It is the pattern of an American dictatorship which they seek to impose. Their progress in im posing this dictatorship was slow until the present century. Now thanks to the support of the Rockefeller dominated "Philanthropic" Foundation Trust it is moving to ultra-rapid culmination.

❖

# റൂസ്‌വെൽറ്റ്

# കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ

## (ഒറിജിനൽ)

മാനവീക മൂല്യങ്ങളുടെ അന്തർദ്ധാരയിലേയ്ക്ക് വെളിച്ചം വീശുകയും അതോടൊപ്പം തന്നെ പുന:ർചിന്തനത്തിന് ഉൽപ്രേരകമാവുകയും ചെയ്യുന്ന ഒരു അത്യപൂർവ്വമായ ഗ്രന്ഥമാണ് റൂസ്‌വെൽറ്റിന്റെ കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ. കമ്മ്യൂണിസ്റ്റ് ഭരണം നിലനിൽക്കുന്ന രാജ്യങ്ങളുടെ ഫ്യൂഡലിസ്റ്റ് മനോഭാവത്തിലേയ്ക്കുള്ള വ്യതിയാനം തികച്ചും ആകസ്മീകമായിരുന്നില്ല എന്ന് ഈ ഗ്രന്ഥം തെളിവുകൾ നിരത്തി അടിവരയിട്ടുറപ്പിക്കുന്നു. കാൾ മാർക്ക്സിന്റെ കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ മാത്രം മന:പാഠമാക്കിയവർ അതിൻെറ ഉത്ഭവം കൂടി അറിയുന്നത് ഉചിതമായിരിക്കും. കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോയുടെ ആശയം പൂർണ്ണമാകുന്നത് കാൾ മാർക്ക്സിന്റെയും അതിന് മുൻപ് എഴുതപ്പെട്ട റൂസ്‌വെൽറ്റിന്റേയും കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോകൾ കൂട്ടിച്ചേർത്ത് വായിക്കുമ്പോഴാണ്. കാൾ മാർക്ക്സിന്റെ കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ ഭരണതത്വത്തിന്റെ ഘടകങ്ങൾ മാത്രമാണ് ഉൾക്കൊണ്ടിരിക്കുന്നത്. പൂർണ്ണമായ കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ പറഞ്ഞു വയ്ക്കുന്നത് ഭയാനകമായ ചില അപ്രീയസത്യങ്ങളാണ്. തന്ത്രപരമായ ഗൂഢാലോചനകളിലൂടെ അടിമത്വം പുനഃസ്ഥാപിക്കുവാനും സ്വേച്ഛാധിപത്യം നടപ്പിലാക്കുവാനും ഇല്യൂമിനാറ്റികൾ എപ്രകാരം പ്രവർത്തിക്കുന്നു എന്നതും ഇരുന്നൂറ് വർഷം പഴക്കമുള്ള ഈ ഗ്രന്ഥത്തിന്റെ സമകാലീക പ്രാധാന്യം വർദ്ധിപ്പിക്കുന്നു. ക്ലിന്റൺ റൂസ്‌വെൽറ്റ് എഴുതി 1841 ൽ പ്രസിദ്ധീകരിച്ച കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോയുടേയും പ്രകൃതി നിയമത്തിൽ അടിസ്ഥാനപ്പെട്ട ഭരണശാസ്ത്രത്തിന്റേയും ക്രോഡീകരിച്ച് കൂട്ടിച്ചേർക്കപ്പെട്ട പ്രതിയാണ് ഇമാനുവൽ എം ജോസഫ്സൺ ചെഡനി പ്രസ്സിനാൽ 1955 ൽ പ്രസിദ്ധീകരിച്ച റൂസ്‌വെൽറ്റ് കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ. ഈ ഗ്രന്ഥത്തിന്റെ തനതായ മലയാളം വിവർത്തനമാണ് ശ്രീകേഷ് പുതുവാശ്ശേരിയുടെ പ്രസതുത ഗ്രന്ഥം. നമ്മുടെ ചിന്തകളും പ്രവർത്തികളും മറ്റുചിലരാണ് നീയന്ത്രിക്കുന്നത് എന്നും നാമെല്ലാം അവരാൽ രുപകല്പന ചെയ്തിരിക്കുന്ന സാഹചര്യങ്ങളാൽ ദിനം പ്രതി പോഗ്രാം ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന പ്രജ്ഞാശേഷി നഷ്ടപ്പെട്ട യന്ത്രപ്പാവകൾ മാത്രമാണെന്നും ഈ ഗ്രന്ഥം വിളിച്ചുപറയുന്നു.

APC BOOKS
https://apcbooks.in